# കലാകൗമുദി 866

ഏപ്രിൽ 19, 1992
വില: 4 രൂപ












മുഖചിത്രം: മുഖ്യമന്ത്രി കരുണാകരൻ
കളർഫോട്ടോ: ശ്രീ. രവിശങ്കർ

## ഡയറി എഴുതിയിട്ടില്ല

കലാകൗമുദി കഴിഞ്ഞ ലക്കത്തിൽ ശ്രീ.ടി.എൻ.ജയചന്ദ്രൻ എന്നെക്കുറിച്ചു നടത്തിയ ഒരു പരാമർശത്തിൽ അടങ്ങിയ പിശക് തിരുത്താനാണ് ഈ കത്തെഴുതുന്നത്. ഞാൻ ഒരുകാലത്തും ഡയറി എഴുതിയിട്ടില്ല. 1929–ലോ മററോ അതിനൊരു പരിശ്രമം നടത്തി. പക്ഷെ അതും വിടുകയാണുണ്ടായത്. പിന്നെ ജയിൽ ജീവിതവും തുടർന്ന് വിപ്ളവ പ്രസ്ഥാനവുമായുള്ള ബന്ധവും നിമിത്തം ബോധപൂർവ്വംതന്നെ ഡയറി എഴുതേണ്ടെന്ന് തീരുമാനിച്ചു.

**ഇ.എം.എസ്.നമ്പൂതിരിപ്പാട്.**




## കവിതയെക്കുറിച്ച് പ്രതീക്ഷ വളർത്തുന്നു

ഈ ലക്കം (865) കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച സച്ചിദാനന്ദന്റെ 'മോർച്ചറി' എന്ന കവിത അസാധാരണമായ ഒരനുഭവമായിരുന്നു. മലയാള കവിത വെണ്മണിമാരുടെ കാലത്തെന്നപോലെ ആരെയും തലയാട്ടിക്കുന്ന ശയ്യാഗുണത്തിന്റെ ഉപരിപ്ളവതയിലേക്ക് വീണുകൊണ്ടിരിക്കുന്ന ഇക്കാലത്ത് സച്ചിദാനന്ദന്റെ കവിതയിലെ അനുഭവ തീവ്രത നമ്മുടെ കവിതയെക്കുറിച്ച് നല്ല പ്രതീക്ഷ നൽകുന്നു.

ശ്രീ.സച്ചിദാനന്ദന് അഭിനന്ദനങ്ങൾ.

**സാവിത്രീരാജീവൻ**
തിരുവനന്തപുരം.

## ഇസ്രായേലും ലീഗും

'...മുസ്ളിം ലീഗ് മാത്രമല്ല എല്ലാ രാഷ്ട്രീയ കക്ഷികളിലെയും മുസ്ളീങ്ങൾ ഒന്നടങ്കം ഇസ്രായേൽ വിരുദ്ധരാണ്' എന്നാണ് ഇ.എം.അഷ്റഫിന്റെ അഭിപ്രായം. (കലാകൗമുദി 863) മുസ്ളീങ്ങൾക്കു മാത്രമല്ല ഇസ്രായേലിനോട് എതിർപ്പുള്ളത്. എല്ലാ സാമ്രാജ്യവിരുദ്ധരും ജനാധിപത്യവാദികളും സ്വാതന്ത്ര്യപ്രേമികളും ഇസ്രായേലിനോട് എതിർപ്പുള്ളവരാണ്. ഇവരുടെ എതിർപ്പ് മതപരമോ വംശസംബന്ധമോ അല്ല. ചരിത്രപരമായ കാരണങ്ങളാൽ പശ്ചിമേഷ്യയിലെ പാലസ്തീൻ പ്രദേശത്തുനിന്ന് യഹൂദർ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് കുടിയേറിപ്പാർത്തു. നൂററാണ്ടുകൾ കൊണ്ടു നടന്ന ഒരു പ്രക്രിയയാണ് ഈ കുടിയേററം. ഇതിന്റെ ഫലമായി പാലസ്തീൻ പ്രദേശത്തെ ജനതയിൽ മതപരവും വംശപരവുമായ മാററങ്ങളുണ്ടായി. ലോകത്തെല്ലായിടത്തുമുള്ള യഹൂദരുടെ രാജ്യമായി പാലസ്തീനിൽ ഇസ്രായേൽ രാജ്യം സ്ഥാപിക്കണമെന്ന വംശീയവാദം ശക്തിപ്പെട്ടപ്പോൾ യൂറോപ്പിൽ നിന്നുള്ള യഹൂദ ഭീകരർ പാലസ്തീനിൽ അറബികളുടെ നേരെ ആക്രമണം അഴിച്ചുവിട്ടു. ഈ ആക്രമണങ്ങളും രണ്ടാംലോക മഹായുദ്ധത്തിനുശേഷം ഒരു ലോകമഹാശക്തിയായി വളർച്ച പ്രാപിച്ച അമേരിക്കയ്ക്ക് പശ്ചിമേഷ്യയിൽ ഒരു 'ഔട്ട്പോസ്ററ്' ആവശ്യമുണ്ടെന്ന വസ്തുതയും ആണ് 1948–ൽ പാലസ്തീൻ വിഭജിച്ച് യൂഹദരാജ്യവും അറബി രാജ്യവും സൃഷ്ടിക്കുവാൻ ഐക്യരാഷ്ട്രസഭയെ പ്രേരിപ്പിച്ചത്. ലോകത്തെല്ലായിടത്തുമുള്ള യഹൂദരുടെ രാജ്യമായിട്ടാണ് ഇസ്രായേൽ രൂപപ്പെടുന്നത്. തിരുത്തപ്പെടാനാവാത്തതായ ചരിത്രത്തിന്റെ ഒരു തെററായിരുന്നു പാലസ്തീൻ വിഭജനം. ഇസ്രായേലിൽ കുടിയേറിയ യഹൂദർ അറബികളെ കൊന്നൊടുക്കുകയോ അഭയാർത്ഥികളായി മണലാരണ്യത്തിലേക്ക് ആട്ടിപ്പായിക്കുകയോ ചെയ്തു. അങ്ങനെയാണ് രണ്ടാംലോക മഹായുദ്ധത്തിനുശേഷമുള്ള കാലഘട്ടത്തിലെ പാലസ്തീൻ അഭയാർത്ഥിപ്രശ്നം രൂപമെടുക്കുന്നത്. അമേരിക്കയുടെ പിന്തുണയുള്ളതുകൊണ്ടാണ് ഏതു യു.എൻ പ്രമേയത്തേയും ധിക്കരിക്കുവാൻ ഇസ്രായേലിനു കഴിയുന്നത്.

ഇസ്രായേലിനെ അംഗീകരിക്കുന്നതിനുള്ള നരസിംഹറാവു ഗവൺമെൻറിന്റെ തീരുമാനം ദീർഘനാളായി ഇന്ത്യ പിന്തുടർന്നുവരുന്ന വിദേശ നയത്തിൽനിന്നുള്ള ഒരു വ്യതിയാനം ആണെന്നതിൽ സംശയമില്ല. അമേരിക്കൻ സമ്മർദ്ദം തന്നെയാണ് അതിനുള്ള പ്രേരണ. ഭീകര പ്രവർത്തനത്തെ അമർച്ച ചെയ്യുവാൻ ഇസ്രായേൽ സഹായിക്കുമെന്നാണ് ഇന്ത്യാ ഗവൺമെൻറ് അവകാശപ്പെടുന്നത്. ഭീകര പ്രവർത്തനത്തിൽക്കൂടി രൂപമെടുത്തിട്ടുള്ളതും പഴയ ഭീകര പ്രവർത്തകർ ഭരണാധികാരികളായി മാറിയിട്ടുള്ളതുമായ ഒരു രാജ്യമാണല്ലോ ഇസ്രായേൽ. അവരിൽനിന്ന് പഠിക്കുന്ന പാഠം ഇന്ത്യയ്ക്ക് ഗുണം ചെയ്യുന്നതായിരിക്കുകയില്ല.

1948–ലെ ഐക്യരാഷ്ട്രസഭയുടെ പാലസ്തീൻ വിഭജനം തിരുത്തപ്പെടാനാവാത്ത ഒരു തെററായി അംഗീകരിച്ചുകൊണ്ട് ഐക്യരാഷ്ട്രസഭ യഹൂദരാജ്യത്തിനും അറബി രാജ്യത്തിനും നിർദ്ദേശിച്ച അതിർത്തികൾ പുനഃ(?)സ്ഥാപിക്കുകയും പാലസ്തീൻ അഭയാർത്ഥികളെ സ്വന്തം ഭൂമിയിലേക്ക് മടങ്ങിപ്പോകുവാൻ അനുവദിക്കുകയും ആണ് പശ്ചിമേഷ്യയിൽ സമാധാനം സ്ഥാപിക്കുന്നതിനുള്ള മാർഗ്ഗം. ഇതിന് ഇന്ത്യാഗവൺമെൻറ് മുൻകൈയെടുക്കുമോ?

**ജി.ഗോപിനാഥൻ നായർ**
തിരുവനന്തപുരം.

## വേർപാടുകളുടെ വിരൽപ്പാടുകൾ

സി.രാധാകൃഷ്ണന്റെ 'വേർപാടുകളുടെ വിരൽപ്പാടുകൾ' എന്ന നോവലിലൂടെ ഞാൻ കടന്നുവന്ന ഓരോ നിമിഷവും പുതിയ അറിവുകളുടെ നിറവുകളായിട്ടാണ് എനിക്കനുഭവപ്പെട്ടത്. കെട്ടിലും മട്ടിലും, കൊടുങ്കാററുകളും പൊട്ടലുകളും ചീററലുകളും അറിയിക്കാതെ, തീവ്രദുഃഖങ്ങളിലേക്കും തുരുമ്പുപിടിച്ചുവരുന്ന വിശുദ്ധമൂല്യങ്ങളിലേക്കും ശ്രീ.രാധാകൃഷ്ണൻ തന്റെ സുന്ദരമായ ഭാഷയിലൂടെ അനുവാചക ഹൃദയങ്ങളെ എത്തിക്കുകയാണ്. വേദോപനിഷത്തുകളിൽ ഉയർത്തിപ്പിടിക്കപ്പെട്ട, പിതൃ–പുത്രബന്ധങ്ങളുടെ, കുടുംബമൂല്യങ്ങളുടെ തനതു സംസ്കാരം നോവലിലെ മകനും മരുമകനും ചേട്ടനുമെല്ലാമായ കഥാപാത്രം കാത്തുസൂക്ഷിക്കുകയാണ്. ശ്രീ.രാധാകൃഷ്ണന് അഭിനന്ദനത്തിന്റെ നിറമാലകൾ ചാർത്തുന്നു.

**മനോജ്ബാബു.ഒ**
'സൗപർണ്ണിക'
പിലിക്കോട് പി.ഒ.
കാസർഗോഡ് ജില്ല–671353

## കുറിപ്പുകൾ വേണം

ഇംപ്രിൻറ് പ്രസിദ്ധീകരിക്കുന്ന എം.സുകുമാരൻ, കഥ, കാലം, വ്യക്തി' എന്ന പുസ്തകത്തിൽ പ്രസിദ്ധരുടെ പഠനത്തോടൊപ്പം വായനക്കാരുടെ മൗലികമായ അഭിപ്രായങ്ങളും ചേർക്കുന്നു. സുകുമാരൻ, സുകുമാരന്റെ കഥ ഇവയെപ്പററി വായനക്കാരുടെ ഒരു പേജിൽ കവിയാത്ത കുറിപ്പുകൾ, എഡിററർ, ഇംപ്രിൻറ്, ബീച്ച് റോഡ്, കൊല്ലം–691 001 എന്ന വിലാസത്തിൽ ഏപ്രിൽ 30–നുമുമ്പ് അയച്ചുതരിക.

## നല്ല ഫലിതം

''പരിണാമ''ത്തിനുള്ള അവാർഡു റദ്ദാക്കിയതും, അതിനു പറഞ്ഞ കാരണവും അടുത്തകാലത്തു കേട്ട ഏററവും നല്ല ഫലിതമായി തോന്നിയിരുന്നു. ഈ അവാർഡെന്നു പറയുന്നത്, സ്വന്തം തറവാട്ടിൽ നിന്നെടുത്തുകൊടുക്കുന്ന ദാനമാണെന്ന് ആ പാവങ്ങൾ ധരിച്ചുവശായിട്ടുണ്ടാവണം. രണ്ടാംമുണ്ട് അരയിൽക്കെട്ടി, വായ് പൊത്തി നിന്ന് വാങ്ങിക്കൊള്ളേണ്ടതാണ്; അല്ലാത്ത പക്ഷം റദ്ദു ചെയ്യും!

ഈ കൊട്ടാരം വിദൂഷകന്മാർ ഏഴു ജന്മം ജനിച്ചാൽ ഒരു എം.പി.നാരായണ പിള്ളയാവില്ല. ഇവററയെ ഇടിച്ചുപിഴിഞ്ഞാലും ഒരു ''പരിണാമം'' പോയിട്ട് ഒരു ''ജോർജ്ജ് ആറാമന്റെ കോടതി''പോലും ജനിക്കില്ല... അപ്പോൾപ്പിന്നെ അവർക്കും ജീവിക്കണ്ടെ? ഉദരനിമിത്തമാണ്; നമുക്കു സഹതപിക്കാം.

അപൂർവ്വമായെങ്കിലും ഒരെഴുത്തുകാരൻ അയാളുടെ അന്തസ്സു വിററുതിന്നാൻ വിസമ്മതിക്കുമ്പോൾ, കൂടെ നിൽക്കണമെന്ന് ''കലാകൗമുദി''ക്കു തോന്നിയല്ലോ; അഭിനന്ദനങ്ങൾ!

**ബാലചന്ദ്രൻ**
കാഞ്ഞങ്ങാട്.





# ഒളിച്ചുവയ്ക്കാൻ ഒന്നുമില്ലേ?

എന്റെ ജീവിതം തുറന്ന പുസ്തകമാണ് എന്ന് ഇന്ത്യയിലെ ഏതെങ്കിലും ഒരു രാഷ്ട്രീയ നേതാവിന് അവകാശപ്പെടാൻ സാധിക്കുമോ? സംശയമാണ്. സാധാരണക്കാരനായ ഒരു വ്യക്തിയുടെ ജീവിതംപോലും അനന്തമായ രഹസ്യങ്ങൾ നിറഞ്ഞതായിരിക്കെ, രാഷ്ട്രീയക്കാരന്റെ കാര്യം പറയുകയേ വേണ്ടല്ലോ. ലില്ലിപ്പൂപ്പോലെ പരിശുദ്ധനായ മഹാത്മജിപോലും ഇത്തരമൊരു അവകാശവാദം നടത്തിയിട്ടില്ലെന്ന് നാമോർക്കണം. എന്നിട്ടും മുഖ്യമന്ത്രി ശ്രീ.കെ.കരുണാകരൻ, നിഷേധിക്കപ്പെടുമെന്ന ശങ്കയില്ലാതെ പറയുന്നു: എന്റെ ജീവിതം തുറന്ന പുസ്തകമാണെന്നും, ''നത്തിംഗ് ടു ഹൈഡ്'' എന്നും. അങ്ങനെ പറയുമ്പോൾ, ജനങ്ങൾ അതു വിശ്വസിക്കുന്നുണ്ടോയെന്ന് അദ്ദേഹം ആലോചിച്ചു കാണുമോ?

സത്യത്തിൽ മറിച്ചു വിശ്വസിക്കാൻ പ്രേരിപ്പിക്കുന്നതല്ലേ, ഒരു രാഷ്ട്രീയ നേതാവും ഭരണാധികാരിയുമെന്ന നിലയ്ക്കുള്ള അദ്ദേഹത്തിന്റെ ''ട്രാക്ക് റെക്കേഡ്''. ഓർമ്മ പുതുക്കാൻ ചെറിയൊരുദാഹരണം ഇവിടെ ചൂണ്ടിക്കാണിക്കട്ടെ. കാലിക്കട്ട് എഞ്ചിനിയറിംഗ് കോളേജിൽനിന്നും, അടിയന്തരാവസ്ഥക്കാലത്ത് രാജൻ എന്ന വിദ്യാർത്ഥിയെ പിടിച്ചുകൊണ്ടുപോയിരുന്നല്ലോ അതിനുശേഷം ആ ചെറുപ്പക്കാരനെ ഇന്നേവരെ ആരും കണ്ടിട്ടില്ല. പൊലീസ് കസ്റ്റഡിയിൽ ഇപ്പോഴും അയാളുണ്ടോ? അയാൾ കൊല ചെയ്യപ്പെട്ടോ? അതോ അയാൾ അപ്രത്യക്ഷനായോ? (പൊലീസുകാരുടെ മർദ്ദനത്തിൽ മരണമടഞ്ഞ രാജന്റെ മൃതദേഹം പഞ്ചസാരയിട്ട് നീറ്റിയെന്നാണ് ചിലർ വിശ്വസിക്കുന്നത്. പഞ്ചസാരയിട്ട് നീറ്റിയാൽ അസ്ഥിപോലും അവശേഷിക്കുകയില്ലത്രെ) എന്തൊക്കെപ്പറഞ്ഞാലും രാജനെ പിടിച്ചുകൊണ്ടുപോയിയെന്ന സത്യം അവശേഷിക്കുന്നു. അക്കാലത്ത് ആഭ്യന്തര വകുപ്പുമന്ത്രിയായിരുന്ന കരുണാകരൻ പറഞ്ഞത്, താൻ നിരപരാധിയാണെന്നായിരുന്നു. ജനങ്ങൾ അത് വിശ്വസിക്കുന്നുണ്ടോ? അങ്ങനെ എത്രയെത്ര സംഭവങ്ങൾ.

പാമോയിൽ ഇടപാടിൽ യാതൊരുവിധ കൈയും തനിക്കില്ലെന്ന് ശ്രീ.കരുണാകരൻ തീർത്തു പറയുന്നു. അത് സത്യമായിരിക്കാം. എന്നാൽ കോടിക്കണക്കിന് രൂപയുടെ തിരിമറി ഈ ഇടപാടിൽ നടന്നതായി ആരോപണമുണ്ട്. പ്രതിപക്ഷമാകുമ്പോൾ, ഏതു കമ്പുമെടുത്ത് അടിക്കുമെന്ന് ഇതെപ്പറ്റി പറയുന്നത് പ്രശ്നത്തെ ലളിതവൽക്കരിക്കലാകും. തമിഴ്നാടും, കർണാടകവും പശ്ചിമബംഗാളും ചെയ്തതുപോലെ മാത്രമാണ് കേരളവും പ്രവർത്തിച്ചതെന്ന് പറയുന്നതും മര്യാദയ്ക്കുള്ള വിശദീകരണമല്ല. ഈ പറയുന്ന സ്റ്റേറ്റുകളിൽ പാമോയിൽ ഇടപാടിൽ പണമൊഴുകിയിട്ടില്ലെന്ന് അതിനർത്ഥമാകുന്നേയില്ല. മറിച്ച്, ഡൽഹിയിൽവച്ച് ഉരുത്തിരിഞ്ഞതാണ് ഈ ഇടപാടെന്നും, കോടികൾ കൈമറിഞ്ഞിട്ടുണ്ടെന്നും അറിയാവുന്നവർക്കെല്ലാം അറിയാം. അതേപ്പറ്റി നിശ്ശബ്ദമായി സംസാരിക്കുന്നവയാണ് പുറത്തുവന്ന ഫയലുകൾ. മുഖ്യമന്ത്രി കരുണാകരൻ ഉൾപ്പെടെയുള്ള ഭരണക്കാരുടെ പ്രസ്താവനകൾക്കും ഫയലുകളിലെ അക്ഷരങ്ങൾക്കും ഇടയ്ക്കാണ് സത്യം കിടക്കുന്നത്. ആ സത്യം ഒരിക്കലും പുറത്തായെന്നും വരില്ല. എന്തെല്ലാം വിഴുങ്ങിയ നികുംഭിലയാണ് സെക്രട്ടേറിയറ്റ്!

●

തന്റെ മനസ്സിൽ സംശയത്തിന്റെ നിഴൽ പോലുമില്ലാതിരുന്നിട്ടും ജനങ്ങളുടെ സംശയത്തിന്റെ പേരിൽ ധർമ്മപത്നിയെ കാട്ടിൽ കൊണ്ടുവിട്ട ശ്രീരാമചന്ദ്രന്റെ പേരക്കുട്ടികളല്ലോ നാം.



ബി.സി. ജോജോ

അറുപതു കൊല്ലത്തെ പബ്ളിക് ലൈഫായി. എൻെറ ജീവിതം ഒരു തുറന്ന പുസ്തകമാണ്. ഏതു മുഖ്യമന്ത്രിയുടെ കിടപ്പറയിലാണ് ആർക്കും കടന്നു ചെല്ലാവുന്നത്? ഈ സംസ്ഥാനത്തുണ്ടോ, ഇന്ത്യയിലുണ്ടോ? നത്തിംങ് ടു ഹൈഡ്.... മുഖ്യമന്ത്രി കെ. കരുണാകരൻ പറയുന്നു.

ജനങ്ങൾക്ക് പാമോയിൽ എത്തിച്ചു കൊടുത്ത ഒരു മുഖ്യമന്ത്രിയാണ് ഞാൻ. റേഷൻ കടയിൽ നിന്ന് രണ്ടു കിലോ പാമോയിൽ വാങ്ങുമ്പോൾ അവരുടെ മനസ്സിലെ സമാധാനം എനിക്കനുഭവപ്പെടുന്നുണ്ട്. അതിനുവേണ്ടി എന്തെല്ലാം കേൾക്കണമെങ്കിലും, നേരിടണമെങ്കിലും ഞാനതിന് തയ്യാറാണ്. അദ്ദേഹം തുടരുന്നു.

പാമോയിൽ ഇടപാടിൽ യാതൊരുവിധ അഴിമതിയും നടന്നിട്ടില്ലെന്ന് ആവർത്തിച്ചുപറയുന്ന അദ്ദേഹം, സിംഗപ്പൂരിലെ ഒരു സ്വകാര്യകമ്പനിക്ക് പാമോയിൽ വാങ്ങാനുള്ള കോൺട്രാക്ട് നൽകിയതിലും, നിലവിലുള്ള കീഴ്വഴക്കങ്ങൾ ലംഘിച്ചു കൊണ്ട് ഒരു കോൺട്രാക്ട് ഉറപ്പിക്കാൻ നടന്ന ധൃതിപിടിക്കലിലും യാതൊരപകാതയും കാണുന്നില്ല. ഈ ഇടപാടിൽ അഴിമതി ഉണ്ടായിട്ടുണ്ടോ, അങ്ങനെയൊരു സംശയത്തിന് വിരൽചൂണ്ടുന്നതല്ലേ ഫയലുകൾ എന്നീ ചോദ്യങ്ങൾക്കുള്ള അദ്ദേഹത്തിൻെറ ഉത്തരം നിഷേധരൂപത്തിലുള്ളതാണ്. ഈ സംഭവത്തെ രാഷ്ട്രീയമായി കാണാനാണ് അദ്ദേഹം ശ്രമിക്കുന്നത്. രാഷ്ട്രീയമായി തന്നെ തകർക്കാൻ പ്രതിപക്ഷം നടത്തുന്ന കരുനീക്കങ്ങളുടെ ഭാഗമാണ് പാമോയിൽ ഇടപാടിനെക്കുറിച്ചുള്ള ആരോപണമെന്നാണ് മുഖ്യമന്ത്രി വിശേഷിപ്പിക്കുന്നത്.

മുഖ്യമന്ത്രി കരുണാകരനുമായി ഒരു കൂടിക്കാഴ്ച

# എൻ്റെ ജീവിതം തുറന്ന പുസ്തകം

—മുഖ്യമന്ത്രി കെ. കരുണാകരനുമായി നടത്തിയ കൂടിക്കാഴ്ചയിൽ നിന്ന്:

പാമോയിൽ അഴിമതിയാരോപണത്തിലെന്നപോലെ ഇത്ര വ്യക്തമായ തെളിവുകൾ നിരത്തിക്കൊണ്ട് ഒരാരോപണം ഒരു മന്ത്രിക്കോ മുഖ്യമന്ത്രിക്കോ എതിരെ കേരള നിയമസഭയിൽ ഉയർന്നിട്ടില്ലെന്നാണല്ലോ പ്രതിപക്ഷം പറയുന്നത്. അങ്ങയുടെ അഭിപ്രായം എന്താണ്?

കാര്യമായ തെളിവുകളൊന്നുമില്ലാത്ത ഒരാരോപണമാണ് പാമോയിലിനെക്കുറിച്ച് ഉന്നയിക്കപ്പെട്ടിട്ടുള്ളത്. ഇതിനെക്കാൾ വ്യക്തമായ തെളിവുകളോടെ മുൻപ് സഭയിൽ ആരോപണം ഉന്നയിക്കപ്പെട്ടിട്ടുണ്ട്. രേഖകൾ ഹാജരാക്കി. അതുസംബന്ധിച്ച മുഴുവൻ ഉത്തരവാദിത്വമേറെറടുത്തുകൊണ്ട് ഞങ്ങൾ പ്രതിപക്ഷത്തായിരുന്നപ്പോൾ ആരോപണങ്ങൾ ഉന്നയിച്ചിട്ടുണ്ട്.

പവർ ആൻഡ് എനർജി എന്ന സിംഗപ്പൂർ കമ്പനിയെ കേരളത്തിൻെറ പാമോയിൽ ഇറക്കുമതി ഏജൻറാക്കണമെന്ന് പ്രൊപ്പോസ് ചെയ്തതുതന്നെ അങ്ങാണെന്നാണല്ലോ പ്രതിപക്ഷം പറയുന്നത്?

അല്ലെന്നു മാത്രമല്ല, അങ്ങനെയൊരു പ്രൊപ്പോസൽ എൻെറ ഭാഗത്തുനിന്നുണ്ടായതായി ഒരു രേഖയുമില്ല. സഭയുടെ മേശപ്പുറത്തുവച്ച രേഖകൾ നോക്കിയാലും അങ്ങനെയൊരു സംഭവമേ നടന്നിട്ടില്ലെന്ന് ആർക്കും ബോദ്ധ്യമാകും.

1991 ഒക്ടോബർ അഞ്ചാം തീയതി അങ്ങു പ്രധാനമന്ത്രിക്കയച്ച കത്താണ് ആ പ്രൊപ്പോസൽ എന്നാണ് പ്രതിപക്ഷം ചൂണ്ടിക്കാണിക്കുന്നത്?

മററു ചില സംസ്ഥാനങ്ങൾക്ക് പാമോയിൽ ഇറക്കുമതിക്ക് കേന്ദ്രം അനുമതി നല്കാൻ പോകുന്നുവെന്നറിഞ്ഞാണ് ആ കത്ത് ഞാൻ അയച്ചത്. പാമോയിൽ കിട്ടാൻ കേരളത്തിനും ന്യായമായ അവകാശമുണ്ട്. മററു സംസ്ഥാനങ്ങൾക്ക് കിട്ടുന്നതുപോലെ കേരളത്തിനും പാമോയിൽ നേരിട്ട് ഇറക്കുമതി ചെയ്യുവാൻ അനുമതി നല്കണമെന്നാണ് ഞാൻ ആ കത്തിൽ ആവശ്യപ്പെട്ടിട്ടുള്ളത്. അല്ലാതെ ഏതെങ്കിലും ഒരു കമ്പനിയുടെ പേരോ മറേറതെങ്കിലും കാര്യമോ ആ കത്തിലില്ല.

അങ്ങയുടെ കത്തിൽ 'under the scheme' എന്നും 'under the same procedures as are applicable to Karnataka and Tamil Nadu' എന്നും രണ്ടു പ്രയോഗങ്ങളുണ്ട്. ഇതിൽ under the scheme എന്നു പറയുന്നത് റുപ്പി ക്ളിയറൻസ് സ്കീമാണെന്നു കരുതാം. രണ്ടാമത്തെ പ്രയോഗം ഇറക്കുമതി സംബന്ധിച്ചു കർണ്ണാടകവും തമിഴ്നാടും സ്വീകരിക്കാനുദ്ദേശിക്കുന്ന നടപടിക്രമങ്ങളെക്കുറിച്ചുള്ളതാണല്ലോ. പവർ ആൻഡ് എനർജി കമ്പനിവഴി കമ്മിഷൻ നല്കി പാമോയിൽ ഇറക്കുമതി ചെയ്യാനുള്ള അനുമതിയാണ് തമിഴ്നാടും കർണ്ണാടകവും ചോദിച്ചിരിക്കുന്നത്. ഇതൊക്കെ കണക്കിലെടുക്കുമ്പോൾ അങ്ങയുടെ കത്തിനെ പി ആൻഡ് ഇ കമ്പനിയെ പ്രൊപ്പോസ് ചെയ്തുകൊണ്ടുള്ള കത്തായി പ്രതിപക്ഷം ചൂണ്ടിക്കാട്ടുമ്പോൾ അതിന് അവരെ കുററപ്പെടുത്താനാവുമോ?

ഇതിൽ കോൺട്രവേഴ്സിയുടെ ആവശ്യമില്ല. പാമോയിൽ ഇറക്കുമതിക്ക് അനുമതി നല്കേണ്ടത് കേന്ദ്രഗവൺമെൻറാണ്. ചില കണ്ടിഷൻസിന് അടിസ്ഥാനമാക്കിയായിരിക്കും അനുമതി നല്കുന്നത്. ഇതുസംബന്ധിച്ചൊന്നും ആരുമായും നമ്മൾ ചർച്ചകൾ നടത്തിയിട്ടില്ല. എല്ലാ സംസ്ഥാനങ്ങൾക്കും ഒരേ കണ്ടിഷനിൽ കൊടുക്കണമെന്നാണ് ആ കത്തിൽ പറഞ്ഞിട്ടുള്ളത്. അപ്പോൾ പിന്നെ പരാതി വരികയില്ലല്ലോ. ഗവൺമെൻറ് ഓഫ് ഇന്ത്യയാണ് ഇത് അനുവദിക്കുന്നത്. അങ്ങനെ അനുവദിക്കുമ്പോൾ എല്ലാ സ്റേററിനും ഒരേ അടിസ്ഥാനത്തിൽ അനുവദിക്കണമെന്നാണ് എൻെറ ആവശ്യം.

റുപ്പി ക്ളിയറൻസ് സ്കീമാണ് എല്ലാ സംസ്ഥാനങ്ങൾക്കും ഒരേപോലെ ബാധകമാകേണ്ടത്. അതിൻെറകൂടെ ഈ 'under the same procedure' കൂടി വന്നതുകൊണ്ടാണ്....

Procedure എന്നു പറയുമ്പോൾ ഈ സ്കീം അനുസരിച്ചുള്ള procedure.

കർണ്ണാടകയുടെയും തമിഴ്നാടിൻെറയും കത്തുകൂടി അങ്ങയുടെ കത്തിനൊപ്പം...

എൻെറ ലററിൻെറകൂടെ ഒരു ലററുമില്ല. എൻെറ ലററർ മാത്രമേ ഉള്ളൂ. അത് അവിടെ (കേന്ദ്രത്തിൽ) കാണുന്നില്ലെന്ന് പറയുന്നതും ശരിയല്ല.

തമിഴ്നാട് മുഖ്യമന്ത്രി ജയലളിതയും കർണ്ണാടക മുഖ്യമന്ത്രി ബംഗാരപ്പയും പ്രധാനമന്ത്രിക്കയച്ച സന്ദേശങ്ങൾ എങ്ങനെ നമ്മുടെ ചീഫ് സെക്രട്ടറിയുടെ കൈകളിൽ വന്നു?

അതു പിന്നെ നമ്മൾ അയച്ച കത്ത് എങ്ങനെ പുറത്തു വന്നു?

ഒരു മുഖ്യമന്ത്രി പ്രധാനമന്ത്രിക്കയച്ച കത്ത് മറെറാരു സംസ്ഥാനത്തിൻെറ ചീഫ് സെക്രട്ടറിയുടെ കൈകളിലെത്തുക എന്നത് ഒരപൂർവ്വ കാര്യമായി അങ്ങേക്ക് തോന്നുന്നില്ലേ?



ഞാനാണ് പ്രതിപക്ഷത്തിൻെറ പ്രതിയോഗി

ഏയ്. അല്ല. എല്ലാവർക്കും കിട്ടിയിട്ടുണ്ട്.

അതെങ്ങനെ കിട്ടും?

ചീഫ് സെക്രട്ടറിക്കല്ലല്ലോ കിട്ടുന്നത്. ഈ കത്ത് അവയിലബിൾ ആണല്ലോ. പ്രധാനമന്ത്രിക്ക് ഞാൻ അയച്ചു എന്നു പറയുന്ന കത്ത് എങ്ങനെയാണ് പുറത്തു വന്നത്?

പ്രധാനമന്ത്രിക്ക് കേരളാ മുഖ്യമന്ത്രി അയച്ച കത്ത് കേരളാഗവൺമെൻറിൻെറ ഫയലിൽ കാണുമല്ലോ. എന്നാൽ കർണ്ണാടക മുഖ്യമന്ത്രി...

അതെങ്ങനെ പുറത്തുപോയി?

അതാണ് ഞാൻ ചോദിക്കുന്നത്. കർണ്ണാടക, തമിഴ്നാട് മുഖ്യമന്ത്രിമാരുടെ സന്ദേശങ്ങൾ എങ്ങനെ നമ്മുടെ ചീഫ് സെക്രട്ടറിയുടെ കൈകളിൽ വന്നുചേർന്നു?

എനിക്കറിഞ്ഞുകൂടാ.

അങ്ങേക്ക് ഇതിൽ അദ്ഭുതമുണ്ടോ?

ഒരു അദ്ഭുതവുമില്ല. ഫോട്ടോസ്ററാററ് വന്നതോടെ മിക്ക രേഖകളും അങ്ങനെ പുറത്താകും.

ഇത് ഒരു ഗുരുതരമായ അവസ്ഥയല്ലേ?

പറഞ്ഞിട്ടെന്തു കാര്യം.

അങ്ങയുടെയും കർണ്ണാടക, തമിഴ്നാട് മുഖ്യമന്ത്രിമാരുടെയും കത്തുകൾ ഒത്ത് ഫയലിൽ വച്ചശേഷം ഈ കത്തുകൾ സ്വയം സംസാരിക്കുന്ന രേഖകളാണെന്നാണല്ലോ ചീഫ് സെക്രട്ടറി രേഖപ്പെടുത്തിയിരിക്കുന്നത്?

എവിടെ?

ഫയലിൻെറ ആദ്യപേജിൽ.

ഏതു ഫയലിൽ?

പാമോയിൽ ഫയലിൽ. 10028/c2/91 F & CSD നമ്പരിലുള്ള ഫയലിൻെറ കറസ്പോണ്ടൻസ് ഫയലിൻെറ ഒന്നാം പേജിൽ ചീഫ് സെക്രട്ടറിയുടെ ഒരു നോട്ട് കാണാം. അങ്ങയുടെയും മററു രണ്ട് മുഖ്യമന്ത്രിമാരുടെയും കത്തുകൾ ഉള്ളടക്കം ചെയ്തിട്ട്, 'the attached papers are self explanatory' എന്നാണ് ചീഫ് സെക്രട്ടറി രേഖപ്പെടുത്തിയിട്ടുള്ളത്. ചീഫ് സെക്രട്ടറിയുടെ ഈ നോട്ടനുസരിച്ചാണ് പിന്നീട് ഉദ്യോഗസ്ഥതലത്തിൽ കാര്യങ്ങളൊക്കെ നടന്നത്?

റുപ്പി ബേസിസിൽ ഇറക്കുമതി ചെയ്യാനുള്ള അനുവാദമാണ് ഞാൻ ചോദിച്ചത്. ഇറക്കുമതി ചെയ്യുമ്പോൾ എന്തൊക്കെ കണ്ടിഷൻസാണ് വയ്ക്കുന്നത് അതനുസരിച്ച് ചെയ്യാമെന്ന ഉറപ്പ്. ഇതാണ് എൻെറ കത്തിൻെറ ഉള്ളടക്കം.

നവംബർ 9-ാം തീയതി പവർ ആൻഡ് എനർജി കമ്പനിയുടെ ഡയറക്ടർ അങ്ങേക്ക് അയച്ച ഒരു കത്താണ് പ്രതിപക്ഷം ഉയർത്തിക്കാട്ടുന്ന മറെറാരു രേഖ. ആ കത്തിൽ അങ്ങും കമ്പനിയുടെ പ്രതിനിധികളും തമ്മിൽ നടത്തിയ കൂടിക്കാഴ്ചകളെക്കുറിച്ചു പരാമർശിക്കുന്നുണ്ട്?

കൂടിക്കാഴ്ചകൾ എന്നില്ല.

Refer to our meetings at Delhi എന്നു പറഞ്ഞാൽ...?

ചിലർ മീററിംഗ് എന്നു പറയുകയില്ല. മീററിംഗ്സ് എന്നു പറയും. ഇനി അതു നോക്കണം. ആ ലററർ ശരിക്കും എനിക്കു കിട്ടേണ്ടതാണ്.

അതിൽ അങ്ങയുടെ ഒപ്പുമില്ല, സീലുമില്ല?

അത് എന്നെ കാണിക്കേണ്ടതാണ്. ഞാൻ കണ്ടിട്ടില്ല. എന്തുകൊണ്ടാണ് എന്നെ കാണിക്കാതിരുന്നതെന്നതിന് ഞാൻ എക്സ്പ്ളനേഷൻ ചോദിച്ചിട്ടുണ്ട്. എല്ലാ ചീഫ് മിനിസ്ററർമാർക്കും ഇതുപോലുള്ള എഴുത്തു കിട്ടിയിട്ടുണ്ട്.

വെസ്ററ് ബംഗാൾ ചീഫ് മിനിസ്റ്ററിന് ഈ കമ്പനി ഇതുപോലെ എഴുതിയിട്ടുണ്ടോ?

മൂന്നു നാലു ചീഫ് മിനിസ്റേറഴ്സിന് എഴുതിയ കത്തുകളുണ്ട്.

അതിൽ വെസ്ററ് ബംഗാൾ ചീഫ് മിനിസ്റ്ററിനുള്ള കത്തുണ്ടോ?

അറിഞ്ഞുകൂടാ. അതു വെരിഫൈ ചെയ്യണം. വെസ്ററ് ബംഗാളും ഈ കമ്പനിയുമായുള്ള എഗ്രിമെൻറുണ്ട്. റുപ്പി ക്ളിയറൻസ് സ്കീം എന്ന ഒരു പുതിയ സ്കീം കേന്ദ്രഗവൺമെൻറ് ഉണ്ടാക്കുന്നു. പാമോയിൽ ഇറക്കുമതി ചെയ്യുന്നതിന് ഫോറിൻ എക്സ്ചേഞ്ചിൻെറ പ്രശ്നമുള്ളതുകൊണ്ടാണ് ഈ പുതിയ നയമെടുത്തത്. ഇതറിഞ്ഞു പല സംസ്ഥാനങ്ങളും

**സമീപിച്ചു. റുപ്പി ക്ളിയറൻസ് സ്കീമനുസരിച്ച് ഇറക്കുന്നതിനു തയ്യാറായി ഒരു കമ്പനി വന്നു. ഇറക്കുമതി ചെയ്യുന്ന അത്രയും തുകയ്ക്കും കയററുമതി ചെയ്യണം. അങ്ങനെ ചെയ്തെങ്കിൽ മാത്രമേ പണം കൊടുക്കുകയുള്ളൂ. അതുവരെ പണം എസ്ക്രോ അക്കൗണ്ടിൽ കിടക്കും. എസ്ക്രോ അക്കൗണ്ട് തുടങ്ങണമെങ്കിൽ റിസർവ് ബാങ്കിന്റെ പെർമിഷൻ വേണം. ഇതിനെല്ലാം തയ്യാറുള്ള ഏജൻസിയും വേണം. ഇവിടെ എന്റെ പാർട്ട് എന്താണ്? ഇവിടെ പാമോയിലിന് ക്ഷാമമുണ്ട്. ഇതു പരിഹരിക്കുന്നതിനായി നേരിട്ടു പാമോയിൽ ഇറക്കുമതി ചെയ്യുവാൻ കേന്ദ്രഗവൺമെന്റിന്റെ അനുമതി തേടി. അങ്ങനെ ചോദിക്കുന്നതിന് മുൻപ് ഈ സ്കീമിനെക്കുറിച്ചു പറഞ്ഞിട്ടുണ്ടാകും. ഇല്ലെന്ന് ഞാൻ പറയുന്നില്ല.**

അങ്ങു ഈ പറയുന്ന സ്കീം തന്നെ. 1991 നവംബർ ആറാം തീയതി മാത്രമാണ് കേന്ദ്രഗവൺമെന്റിന്റെ ഒരു സർക്കുലറായി പുറത്തു വരുന്നത്. അതിനുമുൻപ് (ഒക്ടോബർ അഞ്ചിന്) ഈ സ്കീമനുസരിച്ച് ഇറക്കുമതിക്ക് അനുമതി തേടിക്കൊണ്ട് അങ്ങു കത്തെഴുതിയതും, ആ കത്തിന് പവർ ആൻഡ് എനർജി കമ്പനിക്കാർ നന്ദി പ്രകടിപ്പിച്ചതുമാണ് വിവാദമായിരിക്കുന്നത്.

**തമിഴ്നാട് ഗവൺമെൻറ് ആവശ്യപ്പെട്ടതോ?**

ഇങ്ങനെ ഒരു സ്കീം ഉണ്ടെന്ന് അറിയുന്നുണ്ടെന്നു പറഞ്ഞാണ് തമിഴ്നാട് ഗവൺമെൻറും കേന്ദ്രത്തെ സമീപിക്കുന്നത്.

**അറിയുന്നുവെന്നു പറഞ്ഞാൽ ഇതുതന്നെയാണ്. ഇങ്ങനെ ഞങ്ങൾ തയ്യാറാണ് എന്നു പറഞ്ഞു ഒരുകൂട്ടർ ഓഫർ ചെയ്തിട്ടുള്ളതാണ് ഈ അറിയുന്നത്. അതിന്റെ അടിസ്ഥാനത്തിൽ റുപ്പി ബേസിസിൽ ഒരു സ്കീം ഉണ്ടാക്കുമെന്നു വന്നപ്പോഴാണ് എല്ലാവരും മുമ്പോട്ടു വന്നത്. അങ്ങനെ വന്നപ്പോഴാണ് കേരളാഗവൺമെൻറും ആവശ്യപ്പെട്ടത്.**

ഇവിടെ ഒരു സംശയമുണ്ട്. ഒരു കമ്പനി മാത്രമായി ഒരു പ്രൊപ്പോസൽ കേന്ദ്ര ഗവൺമെന്റിന് കൊടുക്കുക. ഈ പ്രൊപ്പോസൽ അടിസ്ഥാനമാക്കി കേന്ദ്രം ഒരു സ്കീമിനുതന്നെ രൂപം നല്കുക. ഇങ്ങനെ ഒരു സ്കീമിന് രൂപം നല്കുന്നതിനു മുൻപു തന്നെ ആ കമ്പനിയുടെ പ്രതിനിധികൾ വിവിധ സംസ്ഥാന ഗവൺമെൻറുകളെ സമീപിക്കുക. സംസ്ഥാന ഗവൺമെൻറുകൾ അതോടെ സ്കീമിൽ താല്പര്യം പ്രകടിപ്പിച്ചുകൊണ്ട് കേരളത്തിന് കത്തെഴുതുക. ഇതൊക്കെ...

**ബിസിനസ്സുകാര് ബിസിനസ്സ് നടത്തും. ബിസിനസ്സ് കൂടുതൽ ട്രാൻസാക്ട് ചെയ്യാനായിരിക്കുമല്ലോ അവരുടെ ശ്രമം.**

അതിനിടയിൽ സാധനം ഏറ്റവും കുറവു വിലയ്ക്ക് വാങ്ങിയെടുക്കാനല്ലേ നാം ശ്രദ്ധിക്കേണ്ടിയിരുന്നത്?

**അങ്ങനെ വരുമ്പോഴാണ് ഈ സംഭവം നമ്മൾ അറിയുന്നത്. ഇന്ത്യാഗവൺമെൻറ് പറഞ്ഞിട്ടുള്ള കണ്ടിഷൻസ് ഫുൾഫിൽ ചെയ്യുന്ന ഏജൻസി ഏതാണെന്നു തിരക്കിയപ്പോഴാണ് ഇവർ വന്നത്. അത് സഖറിയാ മാത്യുവിന്റെ (അഡീഷണൽ ചീഫ് സെക്രട്ടറി)നോട്ടിലുണ്ട്. ഈ കമ്പനിയെക്കുറിച്ച് ഒന്നുമറിഞ്ഞുകൂടാ എന്നാണ് ആ നോട്ടിൽ പറയുന്നത്. ഈ കമ്പനിയെ കുറിച്ചറിയാൻ വേണ്ടിയാണ് സിവിൽ സപ്ളൈസ് കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടറോട് ആവശ്യപ്പെട്ടത്.**

തനിക്ക് ഈ കമ്പനിയെ കുറിച്ച് ഒന്നുമറിഞ്ഞുകൂടാ എന്നാണല്ലോ കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടർ രേഖപ്പെടുത്തിയത്?

**അല്ല. ഗവൺമെൻറ് ഒഫ് ഇന്ത്യയിൽ ചെന്നപ്പോൾ അവർ പറഞ്ഞു ഇതാണ് ഏററവും നല്ല കമ്പനിയെന്നാണ് മാനേജിംഗ് ഡയറക്ടർ റിപ്പോർട്ട് ചെയ്തത്.**

അങ്ങനെ ഗവൺമെൻറ് ഒഫ് ഇന്ത്യ പറഞ്ഞതായി ഫയലിൽ ഒരു രേഖയുമില്ല.

**അവരെ കണ്ടപ്പോൾ ഇതാണ് പറഞ്ഞത്. ഗവൺമെൻറ് ഒഫ് ഇന്ത്യയിൽ ആരെങ്കിലും രേഖ കൊടുക്കുമോ! എന്തായാലും ശരി എന്നെ സംബന്ധിച്ചിടത്തോളമുള്ള കമ്മിറ്റ്മെൻറ് മുപ്പതിനായിരം ടൺ പാമോയിൽ ഇറക്കുമതി ചെയ്യാൻ അനുമതി തേടിയെന്നത് മാത്രമാണ്. അതുകഴിഞ്ഞ് ഇതു സംബന്ധിച്ച ഫയൽ ക്യാബിനററിന് വന്നു. ക്യാബിനററ് നോട്ടോടുകൂടിയല്ല. അർജൻസിയുള്ളതുകൊണ്ടു നേരിട്ടു ക്യാബിനററിൽ വയ്ക്കാൻ ഞാൻ അനുമതി നൽകി. ഫുഡ് മിനിസ്ററും ഫിനാൻസ് മിനിസ്ററും അതിൽ ഒപ്പിട്ടിട്ടുണ്ട്. അതിനുശേഷമാണ് ക്യാബിനററിൽ വയ്ക്കാൻ ഞാൻ നിർദ്ദേശിച്ചത്. ക്യാബിനററ് ഡിസ്കസ് ചെയ്തു തീരുമാനിച്ചു.**



നത്തിംഗ് ടു ഹൈഡ്

ഒക്ടോബർ അഞ്ചിന് അങ്ങെഴുതിയ കത്തിൽ ദസ്റാ, ദീപാവലി ആഘോഷാവസരങ്ങളിലേക്കായി മുപ്പതിനായിരം ടൺ പാമോയിൽ നേരിട്ടു ഇറക്കുമതി ചെയ്യുവാൻ അനുമതി നൽകണമെന്നാണല്ലോ പറഞ്ഞിട്ടുള്ളത്. ദസ്സയും ദീപാവലിയും ഇവിടെ വലിയ ആഘോഷങ്ങളാണോ?

**ഇന്ത്യയൊട്ടുക്ക് അന്ന് നിർബന്ധമായും അടിയന്തരമായും ഉള്ള രണ്ട് ഉത്സവങ്ങളാണ് ദസ്റയും ദീപാവലിയും. കേരളത്തിന് മാത്രമായല്ലല്ലോ ഇറക്കുമതി നയം രൂപീകരിക്കുന്നത്. ഇന്ത്യക്ക് പൊതുവായിട്ടാണ്. അതുകൊണ്ടാണ് ഈ ഉത്സവങ്ങളെക്കുറിച്ചുപറഞ്ഞത്. കിട്ടാനുള്ള അർജൻസി. കാണിക്കാൻ ഇതേയുള്ളായിരുന്നു മാർഗ്ഗം.**

നവംബർ 9-ന് അങ്ങേക്ക് പവർ ആൻറ് എനർജി കമ്പനി ഡയറക്ടർ അയച്ച കത്തിനോടൊപ്പം 12 അനുബന്ധ ഷീറ്റുകളുമുണ്ടായിരുന്നു. നവംബർ 6-ാം തീയതിയിലെ കേന്ദ്ര ഗവൺമെന്റിന്റെ സർക്കുലർ, ഈ സർക്കുലറിനെ അടിസ്ഥാനമാക്കി കമ്പനിക്കാർ തന്നെ എഴുതിയുണ്ടാക്കിയ റുപ്പി ക്ളിയറൻസ് സ്കീമിന്റെ സംഗ്രഹം, നമ്മുടെ ഫുഡ് സെക്രട്ടറി കേന്ദ്ര ഫുഡ് സെക്രട്ടറിക്ക് അയയ്ക്കേണ്ട കത്തിന്റെ പകർപ്പ്, കമ്പനിയുമായി ഒപ്പുവയ്ക്കേണ്ട സമ്മതിപത്രം തുടങ്ങിയവയാണ് കത്തിനോടൊപ്പം ഉള്ളടക്കം ചെയ്തിരുന്നത്. ഇതു സൂചിപ്പിക്കുന്നത് ഈ കമ്പനിയെ നാം നമ്മുടെ ഇറക്കുമതി ഏജൻറാക്കുവാൻ നേരത്തേ തന്നെ നിശ്ചയിച്ചിരുന്നുവെന്നല്ലേ?

**എന്റെ ഇൻവോൾവ്മെൻറ് ഇതിൽ എന്താണ്?**

ഒരുപക്ഷേ ഇതിലുള്ള ഇൻവോൾവ്മെൻറ് ഉദ്യോഗസ്ഥരുടെ ഭാഗത്തുനിന്നാണെങ്കിൽ കൂടിയും അങ്ങ് അതു ഗൗരവമായി കാണേണ്ടതല്ലേ?

**അതിന് ഉദ്യോഗസ്ഥന്മാരുടെ ഭാഗത്തു നിന്ന് എന്തു തെററാണ് ഉണ്ടായത്. ഇതിലെ അർജൻസി മനസ്സിലാകണം. ഇന്ന തീയതിക്കകം ഇറക്കുമതി ചെയ്യേണ്ടതുണ്ട്. ഇന്ന ഇന്ന കണ്ടിഷൻസ് അനുസരിക്കണം. ഈ കണ്ടിഷൻസ് അനുസരിച്ച് ഇറക്കുമതി നടത്താൻ തയ്യാറായ വേറെ ഏജൻസി അവർക്ക് മുമ്പിലില്ല. സിവിൽ സപ്ളൈസ് കോർപ്പറേഷന്റെയും ഇതു കൈകാര്യം ചെയ്തവരുടെയും നിഗമനമാണ് ഇത്. അതേസമയം എനിക്ക് എഴുതുതരാത്തതിന്, എന്തുകൊണ്ട് എഴുത്തു പുട്ട്-അപ് ചെയ്തില്ല എന്നതിനെക്കുറിച്ച് എക്സ്പ്ളനേഷൻ ചോദിച്ചിട്ടുണ്ട്. ഗവൺമെൻറ് തീരുമാനിച്ചു എന്നു നോട്ടെഴുതിയത് എന്തടിസ്ഥാനത്തിലാണെന്നതിനും എക്സ്പ്ളനേഷൻ ചോദിച്ചിട്ടുണ്ട്.**

നവംബർ 9-ാം തീയതി പവർ ആൻറ് എനർജി ഡയറക്ടർ മുഖ്യമന്ത്രിക്കയച്ച കത്ത് കണ്ടില്ലെന്ന് അങ്ങു പറഞ്ഞു. എന്നാൽ ഇതേ കത്തും അതിനോടൊപ്പം കമ്പനിക്കാർ അയച്ച മറ്റു രേഖകളും ഡെൽഹിയിലെ കേരളത്തിന്റെ സ്പെഷ്യൽ റെപ്രസൻറേറ്റീവ് ആണ് സംസ്ഥാന ചീഫ് സെക്രടറിക്ക് കൈമാറുന്നത്. 'For immediate follow-up action' ആയാണ് സ്പെഷ്യൽ റെപ്രസൻേററ്റീവ് ഈ രേഖകൾ തന്നതെന്നും ഫയലിൽ ചീഫ് സെക്രട്ടറി രേഖപ്പെടുത്തിയിട്ടുണ്ട്.

Immediate follow-up action എന്നു രേഖപ്പെടുത്തി ഒരു കടലാസ് അയച്ചതായി കാണുന്നില്ല.

10028/C2/91 F & C.S.D ഫയലിന്റെ കറസ്പോണ്ടൻസ് ഫയലിലെ 21-ാം പേജിൽ 'Immediate' എന്നു രേഖപ്പെടുത്തിക്കൊണ്ടു ചീഫ് സെക്രട്ടറി കുറിച്ച നോട്ടിനെക്കുറിച്ചാണ് ഞാൻ പറഞ്ഞത്.

**ചീഫ് സെക്രട്ടറിയുടെ നോട്ടുണ്ടാകും. അവിടെ കിട്ടിയ രേഖകളെല്ലാം കൊടുത്തു എന്നായിരിക്കും പറഞ്ഞിരിക്കുന്നത്. എന്നെ സംബന്ധിച്ചിടത്തോളം ഈ എഴുത്ത് എന്നെ കാണിക്കാത്തതിന് ഞാൻ സമാധാനം ചോദിച്ചിട്ടുണ്ട്. ഇത് എല്ലാ സ്റേററിനും പോയിട്ടുണ്ട്. എനിക്കു മാത്രമല്ല. ഇതുമായി ബന്ധപ്പെട്ട ചീഫ് മിനിസ്റേറഴ്സിനെല്ലാം പോയിട്ടുണ്ട്. ജനാർദ്ദനൻ റെഡ്ഡി, ജയലളിത, ബംഗാരപ്പ... ഇവർക്കൊക്കെ പോയിട്ടുണ്ട്. സാധാരണ ഒരു ജി.ഒ. ലററർ എന്നതിൽ കവിഞ്ഞ് ഒന്നും അതിലില്ല. അനുവദിപ്പിക്കുന്നതിനെക്കുറിച്ചു മാത്രമേ അതിൽ പറയുന്നുള്ളൂ. അതു സക്സീഡ് ചെയ്തുവെന്നു മാത്രമേയുള്ളൂ.**

നവംബർ 9-ാം തീയതിയിലെ കേന്ദ്ര ഗവൺമെന്റിന്റെ സർക്കുലറിലെ വില സംബന്ധിച്ചുള്ള വ്യവസ്ഥ ലംഘിച്ചുകൊണ്ടാണ് പവർ ആൻറ് എനർജി കമ്പനിയുമായി കരാർ ഉണ്ടാക്കിയതെന്നും പ്രതിപക്ഷം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കച്ചവടം ഉറപ്പിക്കുന്ന ദിവസത്തെ എസ്.റ്റി.സി.യുടെ സൂചിക വിലയെടുക്കണമെന്നാണ് സർക്കുലറിൽ പറയുന്നത്. എന്നാൽ നവംബർ 29-ന് കമ്പനിയുമായി നമ്മൾ കരാർ ഉണ്ടാക്കിയെങ്കിലും അതിൽ വില കൃത്യമായി നിശ്ചയിച്ചിട്ടില്ല. മാത്രമല്ല കച്ചവടം അവസാനിക്കുന്ന ദിവസത്തെ വിലയായിരിക്കും എടുക്കുന്നതെന്ന് അതിൽ വ്യവസ്ഥയും ചെയ്യുന്നു. ഈ ഒറ്റ വ്യവസ്ഥമൂലം, അതും കേന്ദ്ര ഗവൺമെന്റിന്റെ സർക്കുലറിന്റെ വ്യവസ്ഥ ലംഘിച്ചുകൊണ്ട്, നമുക്ക് 90 ലക്ഷം രൂപയുടെ നഷ്ടം ഈ ഇടപാടിൽ ഉണ്ടായതായും അവർ പറയുന്നു?

**അതു ശരിയല്ല. ഫയലിൽ ഗവൺമെൻറ് ഒഫ് ഇന്ത്യയുടെ ലററർ ഉണ്ട്. അവർ പറഞ്ഞ വില എംബസിയിൽ വെരിഫൈ ചെയ്തിട്ടുണ്ട്.**

ഭക്ഷ്യവകുപ്പുമന്ത്രി മുസ്തഫ തന്നെ നിയമസഭയിൽ കച്ചവടം ഉറപ്പിക്കുന്ന ദിവസത്തെ എസ്.റ്റി.സിയുടെ സൂചികവിലയാണ് എടുക്കേണ്ടതെന്ന് ഇതു സംബന്ധിച്ച ഒരു ചോദ്യത്തിന് രേഖാമൂലം മറുപടി നൽകിയിട്ടുണ്ട്. അതാണ് കേന്ദ്ര സർക്കുലറിലെ വ്യവസ്ഥയെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. പക്ഷേ, ഉറപ്പിക്കുന്ന ദിവസത്തിനുപകരം കച്ചവടം അവസാനിക്കുന്ന ദിവസത്തെ വിലയാണ് എടുത്തിരിക്കുന്നത്?

**അതിന് കരാർ എന്നുവച്ചാൽ, ഇത്രാം തീയതിയുള്ള കരാർ എന്നില്ല. കരാർ ആവാം എന്നേയുള്ളൂ. ആ കരാർ കഴിഞ്ഞശേഷം പണം എസ്ക്രോ അക്കൗണ്ടിൽ ഇടണം. അതു കഴിഞ്ഞേ ഇവർക്ക് ബാക്കിയുള്ള കാര്യങ്ങൾക്ക് പ്രൊസീഡ് ചെയ്യാൻ കഴിയൂ. ഈ നടപടിക്രമങ്ങളെല്ലാം പൂർത്തിയാക്കാൻ താമസിക്കും. ഈ താമസം വന്നിട്ടുള്ളതുകൊണ്ട് മററുള്ളവർക്കെല്ലാം ഈ റേററാണ് വന്നിട്ടുള്ളത്. വെസ്ററ് ബംഗാളും നമ്മളും എടുക്കുന്നത് ഒരേ ദിവസമാണ്. ഒരേ കണ്ടിഷൻ. ഇതിൽ അഴിമതി നടന്നുവെന്നും ഗവൺമെന്റിന് നഷ്ടം വന്നുവെന്നുമാണ് ആക്ഷേപമെങ്കിൽ ഇതിന് എന്തു മറുപടി. ഒരേ ദിവസമുള്ള ഇറക്കുമതി, ഒരേ കമ്മിഷൻ. വെസ്ററ് ബംഗാളിന് 407 ഡോളർ. നമുക്ക് രണ്ടു ഡോളർ കുറച്ച് 405 ഡോളർ. ഇടപാടിൽ കേരളത്തിന് ഒന്നും ദോഷകരമായിട്ടില്ലെന്ന് മാത്രമല്ല, കേരളത്തിന് അഡ്വാൻേറജ് ഉണ്ടായിട്ടുമുണ്ട്.**

നമ്മൾ നവംബർ 29-ാം തീയതി കരാർ ഒപ്പിട്ടു, ജനുവരി 24-ാം തീയതിയിലെ വിലയും എടുത്തു. വെസ്റ്റ് ബംഗാൾ ജനുവരി 18-ാം തീയതി കരാർ ഒപ്പിട്ടു. ജനുവരി 24-ാം തീയതി വിലയും ഉറപ്പിച്ചു. ജനുവരി മാസത്തിലെ ശരാശരി വിലയാണ് ബംഗാൾ എടുത്തിരിക്കുന്നത്. അത് 407 ഡോളർ വരും. നാം നവംബറിൽ കരാർ ഒപ്പിട്ടവരാണ്. അതുകൊണ്ട് നവംബർ മാസത്തെ ശരാശരി വിലയ്ക്ക് നമുക്ക് പാമോയിൽ നൽകേണ്ടതാണ്. അന്ന് 390 ഡോളറിൽ താഴെയാണ് വില. പക്ഷേ 405 ഡോളറിനാണ് നമുക്ക് കിട്ടിയത്.

**409 ഡോളറായിരുന്നു അന്നത്തെ വില. മംഗലാപുരം പോർട്ടിലിറക്കുന്നതിന് 407 ഡോളറാണ് വില. അതിൽനിന്നും രണ്ടു ഡോളർ കുറച്ചാണ് നമുക്ക് തന്നത്. ഈ കച്ചവടം സ്റേററിന് ദോഷകരമായി എന്ന വാദം ശരിയല്ല. അന്നത്തെ അർജൻസി കണക്കിലെടുക്കണം. തമിഴ്നാട് വേഗം ഇറക്കുമതി ഏർപ്പാടുകളൊക്കെ പൂർത്തിയാക്കി. അതുകൊണ്ടു അവർക്ക് സാധനം നേരത്തേതന്നെ കിട്ടി.**

ഇക്കാര്യത്തിൽ നമ്മുടെ ഭാഗത്തുനിന്ന് എന്തെങ്കിലും വീഴ്ചയുണ്ടായിട്ടുണ്ടോ?

**നമ്മൾ ഭയപ്പെട്ടു. തമിഴ്നാടിനെപ്പോലെ പോകാമായിരുന്നു. സിവിൽ സപ്ളൈസ് കോർപ്പറേഷൻകാർക്ക് അതേപോലെ പോകാമായിരുന്നു. പക്ഷേ ക്ളിയറൻസ് കിട്ടുമെന്ന് ഉറപ്പില്ല.**

ഈ ക്ളിയറൻസ് വാങ്ങിക്കാനുള്ള ചുമതലയും എഗ്രിമെൻറനുസരിച്ചു നാം പവർ ആൻഡ് എനർജി കമ്പനിക്ക് നൽകിയിരിക്കുകയാണല്ലോ. കച്ചവടം അവസാനിക്കുന്ന ദിവസത്തെ വിലയെന്ന് കരാറിൽ വ്യവസ്ഥ ചെയ്തിരിക്കുന്നതുകൊണ്ട്, അന്താരാഷ്ട്ര വിപണിയിൽ പാമോയിലിന്റെ വില കുതിച്ചു കയറുന്നതുകൊണ്ട് അവർ പരമാവധി കച്ചവടം അവസാനിക്കുന്ന ദിവസം താമസിപ്പിച്ചെടുക്കാനല്ലേ നോക്കുന്നത്?

**അല്ലല്ലോ. നമ്മൾ തയ്യാറായ ദിവസം നമുക്ക് തന്നു. തമിഴ്നാട് തയ്യാറായ ദിവസം അവർക്ക് കൊടുത്തു. കേരളത്തിനുള്ള പ്രശ്നം, ഒന്ന് പണം അടയ്ക്കാൻ താമസിച്ചു. ഗവൺമെൻറല്ല പണം കൊടുക്കുന്നത്. സിവിൽ സപ്ളൈസ് കോർപ്പറേഷനാണ്. പണം എസ്ക്രോ അക്കൗണ്ടിൽ ഇട്ടശേഷമേ ഇവർ ട്രാൻസാക്ട് ചെയ്യൂ. അതിന്റെ കാലതാമസം വരും.**

വില നിശ്ചയിച്ച കാര്യത്തിൽ ഒരു കുഴപ്പവുമില്ലെന്നാണോ അങ്ങു പറയുന്നത്?

**രേഖകൾ പരിശോധിച്ചാൽ വില നിശ്ചയിച്ചതിൽ ഒരു കുഴപ്പവുമില്ലെന്നു കാണാം.**

അതിൽനിന്ന് ഗവൺമെന്റിന് ഒരു നഷ്ടവും ഉണ്ടായിട്ടില്ലേ?

**ഇല്ല.**

നമ്മുടെ ഫുഡ് സെക്രട്ടറി നവംബർ 18-ാം തീയതി കേന്ദ്ര ഫുഡ് സെക്രട്ടറിക്ക് ഒരു ടെലക്സ് സന്ദേശം അയച്ചിട്ടുണ്ട്. തൊട്ടടുത്ത ദിവസം ഒരു കത്തുമയച്ചു. ആ കത്തിൽ ഒരു 'proposed supplier'-റെക്കുറിച്ചു പറയുന്നുണ്ട്. അതിനർത്ഥം സപ്ളൈയറുടെ പേര് മുൻപേ തന്നെ പ്രൊപ്പോസ് ചെയ്തുവെന്നല്ലേ? മാത്രവുമല്ല ആ കത്തിന്റെ റഫറൻസിൽ അങ്ങ് ഒക്ടോബർ അഞ്ചിന് പ്രധാനമന്ത്രിക്കയച്ച കത്താണ് കാണിച്ചിട്ടുള്ളത്. ഇതിൽനിന്നും അങ്ങയുടെ കത്താണ് പവർ ആൻഡ് എനർജി കമ്പനിയെ പ്രൊപ്പോസ് ചെയ്തുകൊണ്ടുള്ള കത്ത് എന്ന് ആരെങ്കിലും അനുമാനിച്ചാൽ അവരെ കുററപ്പെടുത്താനാവുമോ?

**അങ്ങനെയൊരു പ്രൊപ്പോസൽ എന്റെ കത്തിലില്ല. നെവർ. എന്റെ കത്ത് ക്വോട്ട് ചെയ്തിരിക്കുന്നത് ഇറക്കുമതിക്ക് അനുമതി കിട്ടുന്നതിനാണ്. കമ്പനിയുടെ കാര്യം ക്വോട്ട് ചെയ്തിട്ടില്ലല്ലോ. എന്റെ ലെററിൽ അതില്ല.**



മുഖ്യമന്ത്രി കരുണാകരൻ

**പിന്നെ ഈ കമ്പനിയെക്കുറിച്ചാണെങ്കിൽ ഇവരൊക്കെയാണല്ലോ ഫീൽഡിൽ ഉള്ളത്. കണ്ടിഷൻസ് ഒക്കെ ഫുൾഫിൽ ചെയ്യാൻ അവർ തയ്യാറാണ്. കർണ്ണാടക, തമിഴ്നാട് ഒക്കെയായി അവർ നെഗോഷ്യേററ് ചെയ്തു. ഈ നെഗോഷ്യേററ് ചെയ്ത കമ്പനിയെക്കുറിച്ചു ഒരു വിവരമുണ്ടാകുമല്ലോ.**

എങ്കിൽ നമ്മൾ ഈ കമ്പനിയുടെ പേരറിയിക്കേണ്ടേ. കാരണം കരാറനുസരിച്ചുതന്നെ നാം അതു ചെയ്തിട്ടുണ്ട്. കരാറിൻെറ ആദ്യ പേജിലെ നാലാം ഖണ്ഡികയിൽ ഇങ്ങനെ പറയുന്നു: Whereas the Govt: of Kerala had forwarded a porposal for direct import of Palmolein through M/s. Power and Energy Pvt. Ltd... അപ്പോൾ നാം ഈ കമ്പനിയെ ഫോർവേർഡ് ചെയ്തിട്ടുണ്ടല്ലോ...?

**എവിടെയാണ് ഇതുള്ളത്?**

നവംബർ 29-ാം തീയതി സിവിൽ സപ്ളൈസ് കോർപ്പറേഷനും പവർ ആൻഡ് എനർജി കമ്പനിയും തമ്മിൽ ഒപ്പിട്ട കരാറിലാണുള്ളത്. ഇതിനെപ്പററി നിയമസഭയിൽ ശ്രീമതി കെ.ആർ.ഗൗരിയമ്മ ചോദിച്ചപ്പോൾ നവംബർ 19-ാം തീയതി നമ്മുടെ ഫുഡ് സെക്രട്ടറി കേന്ദ്ര ഫുഡ് സെക്രട്ടറിക്കയച്ച കത്താണ് ആ പ്രൊപ്പോസൽ എന്നാണ് അങ്ങു പറഞ്ഞത്. എന്നാൽ സെക്രട്ടറിയുടെ കത്തിൽ 'The proposed supplier' എന്നാണ് പറഞ്ഞിരിക്കുന്നത്. കമ്പനിയുടെ പേരു പറഞ്ഞിട്ടില്ല. എന്നാൽ റഫറൻസിൽ കാണിച്ചിരിക്കുന്നത് അങ്ങയുടെ കത്താണ്.

**അത് ശരിയല്ല. എൻെറ കത്തിൽ പ്രൊപ്പോസൽ ഇല്ല.**

ഇങ്ങനെ ഒരു സെക്രട്ടറിയുടെ കത്തിൽ ഉള്ളതുകൊണ്ടാണ് പറഞ്ഞത്.

**വ്യാഖ്യാനിച്ചാൽ പോരല്ലോ. എൻെറ കത്തിൽ കമ്പനിയില്ല. എൻെറ കത്തിൻെറ റഫറൻസ് എന്നാൽ ഇന്ത്യാ ഗവൺമെൻറ് ഇറക്കുമതിക്കനുവദിച്ച റെഫറൻസാണ്. നേരേമറിച്ച് എനിക്കു ആ കമ്പനിയെക്കുറിച്ചറിയാമായിരുന്നെങ്കിൽ സഖറിയാ മാത്യുവിൻെറ നോട്ടിൽ നമുക്ക് ആ കമ്പനിയെക്കുറിച്ചു ഒന്നുമറിയില്ലെന്ന് പറയുമായിരുന്നില്ലല്ലോ. ഗവൺമെൻറ് ഓഫ് ഇന്ത്യയുടെ കണ്ടിഷൻസ് ഫുൾഫിൽ ചെയ്യാൻ നമ്മുടെ പക്കൽ ആളില്ല. ഇങ്ങനെയുള്ള അവസരത്തിൽ കേൾക്കുന്ന ഈ കമ്പനി, (ഇങ്ങനെയൊരു കമ്പനിയെക്കുറിച്ചു കേൾക്കുകയുണ്ടായി) യുടെ സ്ഥിതി നമുക്കറിഞ്ഞുകൂടാ. ഞാൻ നെഗോഷ്യേററ് ചെയ്തിട്ടുണ്ടെങ്കിൽ കമ്പനിയെക്കുറിച്ചു ഞാൻ പറയുകയില്ലേ. അതുകൊണ്ടാണ് സിവിൽ സപ്ളൈസ് കോർപ്പറേഷൻ ഡയറക്ടറോട് പറയുന്നത് കമ്പനിയെക്കുറിച്ചും മററു വിവരങ്ങളെക്കുറിച്ചും ഗവൺമെൻറ് ഓഫ് ഇന്ത്യയെ കണ്ടിട്ടു വിവരങ്ങൾ ശേഖരിക്കണമെന്ന്. ഗവൺമെൻറ് ഓഫ് ഇന്ത്യയുടെ സെക്രട്ടറിയോ മററോ ആണ് ഇങ്ങനെയൊരു കമ്പനിയുണ്ടെന്ന് പറയുന്നത്.**

രേഖാമൂലം അങ്ങനെ കേന്ദ്രഗവൺമെൻറിൻെറ ഏതെങ്കിലും ഉദ്യോഗസ്ഥൻ അറിയിച്ചിട്ടുണ്ടോ?

**അതിൻെറ റിപ്പോർട്ടൊക്കെയുണ്ട്. എന്നെ സംബന്ധിച്ചു രണ്ടു ഇൻവോൾവ്മെൻറാണുള്ളത്. ഒന്ന്, ഗവൺമെൻറ് ഓഫ് ഇന്ത്യയ്ക്ക് കത്തയച്ചു. രണ്ട്, ഇതു വാങ്ങാനുള്ള അംഗീകാരം ക്യാബിനററിൽനിന്നും ലഭിക്കുന്നതിനായി ഫയൽ വയ്ക്കാൻ അനുമതി നല്കി. ഈ രണ്ടു റോളേയുള്ളൂ.**

അല്ലാതെ ഈ കമ്പനിയുമായി നേരിട്ടു...

**ഈ കമ്പനിയുടെ ലററിൽത്തന്നെ എന്താണ് പറയുന്നത്. ഞങ്ങളുടെ പ്രൊപ്പോസലും നിങ്ങളുടെ ഇടപെടലും കൂടിയിട്ടു സ്റേററിന് പാമോയിൽ വാങ്ങാൻ സമ്മതം കിട്ടിയതിന് നന്ദി രേഖപ്പെടുത്തുന്നു.**

നവംബർ 27-ന് ആണ് പാമോയിൽ ഇറക്കുമതി ഇടപാടിനെ സംബന്ധിച്ചു ക്യാബിനററ് ഒരു തീരുമാനമെടുക്കുന്നത്. എന്നാൽ അന്നുമാത്രമാണ് നമ്മുടെ ഭക്ഷ്യവകുപ്പുമന്ത്രി ടി.എച്ച്.മുസ്തഫ ഈ ഫയലിൽ എന്തെങ്കിലും രേഖപ്പെടുത്തുന്നത്. ഉദ്യോഗസ്ഥന്മാർ പലരും പലതും ഈ ഫയലിൽ അതിനുമുമ്പ് കുറിച്ചു. പക്ഷേ നമ്മുടെ മന്ത്രിയുടെ പേന ചലിച്ചതായി കാണുന്നില്ല.

**ഈ ഫയൽ അതുവരെ ഞാനും കണ്ടിട്ടില്ലല്ലോ.**

അങ്ങു ഇതു സംബന്ധിച്ചു ആദ്യംതന്നെ പ്രധാനമന്ത്രിക്ക് കത്തെഴുതിട്ടുണ്ടെന്നെങ്കിലും പറയാമല്ലോ.

**അതൊക്കെ ഫുഡ് മിനിസ്ററർക്കും അറിയാം. പാമോയിൽ ഇറക്കുമതി ചെയ്യാനാവശ്യമായ നടപടികൾ സ്വീകരിക്കുകയാണെന്ന് നേരത്തേതന്നെ ഫുഡ് മിനിസ്ററർക്ക് അറിയാം.**

അങ്ങ് ഒക്ടോബർ അഞ്ചിനയച്ച കത്ത് ചീഫ് സെക്രട്ടറി അഡീഷണൽ ചീഫ് സെക്രട്ടറിക്ക് മാർക്ക് ചെയ്തിരിക്കുന്നു. അഡീഷണൽ ചീഫ് സെക്രട്ടറി ഫുഡ് സെക്രട്ടറിക്ക് മാർക്ക് ചെയ്തിരിക്കുന്നു. എന്നാൽ ഇത്രയും പ്രധാനപ്പെട്ട ഒരു കാര്യം അപ്പോഴും ഫുഡ് മിനിസ്ററുടെ ശ്രദ്ധയിൽ ആരും കൊണ്ടുവരുന്നില്ല?

**ഡെൽഹിയിൽ ചെല്ലുമ്പോഴാണ് ഈ വിവരം അറിയുന്നത്. വേഗം കൊടുത്തില്ലെങ്കിൽ ഡിലേ വരും.**

അപ്പോൾ വേഗതയ്ക്ക് വേണ്ടിയാണ്.

**വേഗതയ്ക്ക് വേണ്ടിയാണെന്നതിന് ഒരു സംശയവുമില്ല. വേഗത്തിൽ ചെയ്തില്ലെങ്കിൽ ഉള്ള ഫലം നമുക്ക് കുറച്ചേ കിട്ടുകയുള്ളൂ. മഹാരാഷ്ട്രയ്ക്ക് കുറച്ചാണ് കിട്ടിയിരിക്കുന്നത്. പശ്ചിമ ബംഗാളിനും കുറച്ചാണ് കിട്ടിയത്. എന്നുമാത്രമല്ല മഹാരാഷ്ട്രയ്ക്കും പശ്ചിമബംഗാളിനും കാശ് കൂടി. തമിഴ്നാടിൻെറ സ്പീഡ് നമുക്കില്ലാത്തതുകൊണ്ട് നമുക്ക് അത്രയും കുറഞ്ഞു.**

ലാഭകരമായാണ് നമുക്ക് പാമോയിൽ ഇറക്കുമതിചെയ്യാനായതെന്ന നിലപാടിൽ അങ്ങു ഉറച്ചുനിൽക്കുന്നു.

**അല്ല എന്നു തെളിയിക്കുവാൻ ആർക്കും കഴിഞ്ഞിട്ടില്ല. മററു സ്റേററുകളുമായി നോക്കുമ്പോഴും നമ്മൾ കുറച്ചു വിലയ്ക്കാണ് വാങ്ങിയിട്ടുള്ളത്. തമിഴ്നാട് ഒഴിഞ്ഞു. അതാതു കാലത്തെ മാർക്കററ് റേററ് അനുസരിച്ചാണ് വാങ്ങേണ്ടത്. അരിയുടെ കാര്യമെടുക്കാം. ഇന്ന് ഏഴുരൂപയായിരിക്കും വില. നാളെ അത് ഏഴു രൂപ ഒരുപൈസയാകും. അപ്പോൾ ക്വോട്ട് ചെയ്ത വിലയും വാങ്ങുന്ന വിലയും ഉണ്ട്. ആ വ്യത്യാസംകൊണ്ടാണ് തമിഴ്നാടിന് കുറച്ചു കിട്ടിയത്.**

നളിൻ ഇൻഡസ്ട്രീസ് എന്ന മലേഷ്യൻ കമ്പനി നമുക്ക് പാമോയിൽ തരാൻ സന്നദ്ധത പ്രകടിപ്പിച്ചുകൊണ്ട് അയച്ച ടെലക്സ് സന്ദേശം നവംബർ 26-ാം തീയതി തന്നെ ചീഫ് സെക്രട്ടറിയുടെ ഓഫീസിൽ ലഭിച്ചതായി രേഖകളുണ്ട്. എന്നിട്ടു ആ സന്ദേശം മുഖ്യമന്ത്രിയുടെയോ, ഭക്ഷ്യവകുപ്പുമന്ത്രിയുടെയോ, ക്യാബിനററിൻേറയോ ശ്രദ്ധയിൽ ചീഫ് സെക്രട്ടറി പെടുത്തിയതായി കാണുന്നില്ല?

**ഇതൊക്കെ ഒരു വാദത്തിന് പറയാമെന്നേയുള്ളൂ. റുപ്പി ക്ളിയറൻസ് സ്കീമിൽ ഇറക്കാമെന്ന് ആ കമ്പനിയുടെ മെസേജിൽ പറയുന്നില്ലല്ലോ.**

അതിന് നാം അവരുമായി നെഗോഷ്യേററ് ചെയ്യേണ്ടേ? ഒരവസരം അവർക്കും നൽകേണ്ടേ?

**നെഗോഷ്യേററ് ചെയ്യണമെങ്കിൽ ഈ കമ്പനിയെ അന്വേഷിച്ചുപോകേണ്ടേ. ഇക്കാര്യത്തിൽ സിവിൽ സപ്ളൈസ് കോർപ്പറേഷനെയോ ഭക്ഷ്യവകുപ്പിനെയോ കുററം പറയാനാവില്ല. എം.പി.മേനോൻ കമ്മിഷൻ തന്നെ ഒരു കമ്പി കിട്ടിയെന്നുപറഞ്ഞ് ഇടപാട് ഉണ്ടാക്കാൻ പാടില്ലെന്ന് പറഞ്ഞിട്ടുണ്ട്. എത്ര ഡോളറിന് തരാമെന്ന് ആ കമ്പനിയുടെ മെസേജിൽ പറയുന്നില്ല. കുറച്ചുതരാമെന്ന് പറഞ്ഞിട്ടില്ല. ഇന്ത്യാഗവൺമെൻറിൻെറ കണ്ടിഷൻസിൽ തരാമെന്ന് പറഞ്ഞിട്ടില്ല.**

ബൈലാറ്ററൽ ട്രേഡിൻെറ അടിസ്ഥാനത്തിൽ പാമോയിൽ തരാമെന്ന് സി.ഐ.കമോഡിററീസ് എന്ന കമ്പനി നവംബർ 27-ന് ഒരു സന്ദേശം അയച്ചതായി ഫയലിലുണ്ട്. ഇവിടെനിന്ന് പകരം കശുഅണ്ടിയും സമുദ്രോല്പന്നങ്ങളും കയററുമതി ചെയ്യാമെന്നും അവർ പറഞ്ഞിട്ടുണ്ട്.

ആരാ അത്?

**സി.ഐ.കമോഡിററീസ്. സിംഗപ്പൂരിലുള്ള മറെറാരു കമ്പനി.**

**അങ്ങനെയൊരു കമ്പനിയുടെ കത്ത് കിട്ടിയിട്ടില്ല.**

എസ്.ടി.ഐ ഇൻർനാഷണൽ എന്ന മറെറാരു കമ്പനി നവംബർ 18-ന് ഒരു ഓഫർ അയച്ചിരുന്നതായും ഫയലിൽ കാണുന്നു. പക്ഷേ ആ ഓഫർ ഫയലിൽ കാണുന്നില്ല?

**അങ്ങനെയൊരു കത്തും ഇവിടെ കിട്ടിയിട്ടില്ല. ഗവൺമെൻറ ഓഫ് ഇന്ത്യയുടെ കണ്ടിഷൻസ് അനുസരിച്ചു സാധനം തരാമെന്ന് ഒരു കമ്പനി നേരത്തേ ഓഫർ ചെയ്തു. അതു കമ്പനിയുടെ കഴിവാണ്.**

അങ്ങു മുഖ്യമന്ത്രിസ്ഥാനം ഒഴിഞ്ഞു, സുപ്രീംകോടതിയിലെ ഒരു സിററിംഗ് ജഡ്ജിയുടെ അന്വേഷണത്തിന് ഈ ആരോപണം വിധേയമാക്കണമെന്ന പ്രതിപക്ഷാവശ്യത്തോടുള്ള പ്രതികരണ മെന്താണ്?

**അതൊരു നല്ല കീഴ്വഴക്കമല്ല. സത്യാവസ്ഥ കാണാനാണല്ലോ അന്വേഷണം. സത്യാവസ്ഥ കാണണമെങ്കിൽ മുഴുവൻ ഫയലും സഭയുടെ മേശപ്പുറത്തുണ്ട്. ഫയൽ മേശപ്പുറത്തു വയ്ക്കാതെ ഒളിച്ചുവച്ചെങ്കിൽ സത്യം കണ്ടുപിടിക്കാനായി ഒരു എൻക്വയറി വേണമെന്ന് പറഞ്ഞാൽ അതു അംഗീകരിക്കാമായിരുന്നു.**

ഫയൽ മേശപ്പുറത്ത് വച്ചാൽ മാത്രം മതിയോ? അതിൽനിന്നും തെററും കുററവും ഉണ്ടെങ്കിൽ അതു കണ്ടുപിടിക്കുവാൻ ഒരു സംവിധാനം ഏർപ്പെടുത്തേണ്ടതല്ലേ?

**അഴിമതി അന്വേഷണ കമ്മിഷനുണ്ടല്ലോ. അതിനുമുമ്പാകെ പോകണം.**

ഇക്കാര്യത്തിൽത്തന്നെ ആരോപണവിധേയനായ സഖറിയാമാത്യു ഇപ്പോഴത്തെ അഴിമതി അന്വേഷണ കമ്മിഷനിൽ അംഗമാണല്ലോ?

**അതിനു കുഴപ്പമില്ല. അദ്ദേഹം മാറിനിന്നാൽ മതി. അതിന് നിയമത്തിൽ വ്യവസ്ഥയുണ്ട്.**



**ഫയൽ നോക്കിയാൽത്തന്നെ സഖറിയാമാത്യുവിന് ഒരു ഇൻവോൾവ്മെൻറും ഇല്ലെന്ന് അറിയാൻ കഴിയും.**

നവംബർ 26-ാം തീയതി 'the only intermediary before us is Power and Energy Pvt. Ltd.' എന്ന് നോട്ടെഴുതി ക്യാബിനററിൻെറ പരിഗണനയ്ക്കു വച്ചത് സഖറിയാമാത്യുവല്ലേ? അദ്ദേഹം ഈ നോട്ടെഴുതുന്നതിന് ഒരുദിവസം മുൻപ് നളിൻ ഇൻഡസ്ട്രീസിൻെറ ടെലക്സ് ചീഫ് സെക്രട്ടറിയുടെ ഓഫീസിൽ എത്തിയിരുന്നു?

**നോട്ടെഴുതുന്ന സക്കറിയാമാത്യുവിന് ഇതറിയില്ലല്ലോ.**

അദ്ദേഹം ചെയ്ത മറെറാരു കുററമായി ചൂണ്ടിക്കാട്ടുന്നത്, ഒക്ടോബർ അഞ്ചിന് അങ്ങെഴുതിയ കത്തിനെക്കുറിച്ചു തൻെറ നോട്ടിൽ അദ്ദേഹം ഒന്നും പറയുന്നില്ല. ഈ കത്തിൽനിന്നാണ് മുഴുവൻ നടപടികളും തുടങ്ങുന്നത്?

**ഞാനുംകൂടി ഹാജരുള്ള ക്യാബിനററല്ലേ?**

എങ്കിലും മററു മന്ത്രിമാരെ അറിയിക്കേണ്ടതല്ലേ?

**ഞാൻ എഴുതിയ കാര്യം മററുള്ള മന്ത്രിമാർക്കൊക്കെ അറിയാം.**

ജുഡീഷ്യലന്വേഷണം ആവശ്യപ്പെട്ടുകൊണ്ട് പ്രതിപക്ഷം ഗവർണ്ണറെ കണ്ടിട്ടുണ്ടല്ലോ?

**മുഖ്യമന്ത്രിയെ സംബന്ധിച്ച ആരോപണങ്ങൾ നൂറു ശതമാനം അടിസ്ഥാനരഹിതമാണ്.**

അങ്ങേക്കെതിരെ ഈ ആരോപണം നിയമസഭയിൽ ഉയർന്നപ്പോൾ അങ്ങയുടെ പാർട്ടിയിലെ ഒരുവിഭാഗം ഇക്കാര്യത്തിൽ തികച്ചും മൗനം പാലിച്ചു. അങ്ങയെ പ്രതിരോധിക്കാൻ ഇവരാരും ശ്രമിച്ചുകണ്ടില്ല?

**രേഖകളൊക്കെ മേശപ്പുറത്ത് ഉണ്ടല്ലോ. പിന്നെ എന്താണ് ഡിഫൻറ് ചെയ്യാനുള്ളത്.**

നിയമസഭയിൽ കണ്ട കാര്യമാണ് പറഞ്ഞത്. ധനമന്ത്രിയുൾപ്പെടെ കോൺഗ്രസ്സിലെ 'എ' വിഭാഗക്കാരാരും അങ്ങയുടെ പ്രതിരോധത്തിനെത്തിയില്ല.

> ജനങ്ങളാണ് എൻെറ ശക്തി. ജനങ്ങളും പാർട്ടി അണികളും. ജനങ്ങളുടെ അഭിപ്രായത്തിൻെറ ഒരു സാമ്പിൾ എടുത്തു നോക്കിയാലും അത് എനിക്കനുകൂലമായിരിക്കും, ജനങ്ങൾക്കുവേണ്ടി എന്തു കേൾക്കാനും ഞാൻ തയ്യാറാണ്.
>
> —മുഖ്യമന്ത്രി കരുണാകരൻ

**ഇതിൽനിന്നും നിങ്ങൾക്കൊക്കെ എന്താണു മനസ്സിലാക്കാൻ കഴിഞ്ഞത്, അതുതന്നെയാണ് അതിൻെറ കാരണം.**

അന്വേഷണത്തിൻെറ ആവശ്യമില്ലെന്ന് അങ്ങു പറയുന്നത് ഇത് അഴിമതി അന്വേഷണ കമ്മിഷന് വിടാമെന്നുള്ളതുകൊണ്ടാണോ?

**എന്നല്ല. എന്നെ സംബന്ധിച്ചിടത്തോളം ഇതൊന്നും ബാധിക്കുന്നില്ലെന്നത് മേശപ്പുറത്തുവച്ച ഫയലിൽനിന്നുതന്നെ വളരെ ക്ളിയർ ആണ്. ഈ കമ്പനിയുടെ കാര്യം ഞാൻ പറഞ്ഞിട്ടുണ്ട് എന്നു തെളിയിക്കുന്ന ഒരു രേഖയുമില്ല. എന്നാൽ പറഞ്ഞിട്ടില്ലെന്ന് തെളിയിക്കുന്ന രേഖയുണ്ടുതാനും. അതാണ് സക്കറിയാമാത്യുവിൻെറ നോട്ട്. മററു സ്റേററുകൾക്കു കൊടുത്തതുപോലെ നമുക്കു തരണമെന്ന് ഞാൻ എഴുതി. അതുകഴിഞ്ഞു ഞാൻ ഒന്നും അറിയുന്നില്ല.**

കേന്ദ്രഗവൺമെൻറിൻെറ നവംബർ ആറിലെ കത്തിൽ കമ്മിഷൻ നല്കണമെന്ന വ്യവസ്ഥപോലുമില്ല. പിന്നീട് നാമാണ് 15 ശതമാനം കമ്മിഷൻ നല്കാൻ കേന്ദ്രത്തോട് എഴുതി അനുമതി ചോദിച്ചത്?

**എല്ലാം ഫയലിലുണ്ട്. ഫയലിലുള്ളതിൻെറ നോട്ടൊക്കെ എടുത്തിട്ടുണ്ട്. ആദ്യമുള്ള സംശയംപോലും എനിക്കിപ്പോൾ ഇല്ല.**

പാമോയിൽ ഇടപാടിനെ സംബന്ധിച്ച് പ്രതിപക്ഷം സ്വീകരിച്ച നിലപാടിനെ അങ്ങു എങ്ങനെയാണ് കാണുന്നത്?

**അത് പൊളിററിക്കലാണ്. ഞാൻതന്നെ പറയുന്നത് ശരിയല്ല. ചീഫ് മിനിസ്ററെ ഒററതിരിച്ചു അററാക്ക് ചെയ്യുക എന്ന പൊളിററിക്കൽ സ്ട്രാററജിയാണ് അവർ സ്വീകരിച്ചിരിക്കുന്നത്. 1977-ൽ മാർക്സിസ്ററ് പാർട്ടി എന്നെ ഒററപ്പെടുത്തി അററാക്ക് ചെയ്തു. അന്ന് ഇത്രയും താണതരത്തിൽ വ്യക്തിപരമായി അററാക്ക് ചെയ്തിട്ടില്ല. മാർക്സിസ്ററ് പാർട്ടിയിലെ വലിയ നേതാവ് നമ്പൂതിരിപ്പാടാണ്. സി.പി.ഐയിലേത് അച്യുതമേനോനും. അതുപോലെ കോൺഗ്രസ്സിൻെറയും യു.ഡി.എഫിൻെറയും ഇപ്പോഴത്തെ നേതാവ് മുഖ്യമന്ത്രിയാണ്. അപ്പോൾ ചീഫ് മിനിസ്ററെ ഡിസ്ക്രെഡിററ് ചെയ്യുക എന്നത് എൽ.ഡി.എഫിൻെറ നിലനില്പിനു തന്നെ ആവശ്യമാണ്. ദേശീയരാഷ്ട്രീയത്തിൽത്തന്നെ മുഖ്യമന്ത്രിക്കുള്ള സ്വാധീനവും ഒരു കാര്യമാണ്. എന്നെ അററാക്ക് ചെയ്തു കൊള്ളൂ. എൻെറ രക്തം എടുത്തുകൊള്ളൂ. നേരെമറിച്ച്, ഏഴായിരം കോടിരൂപയുടെ ഒരു പ്രോജക്ട് കേരളത്തിന് പ്രയാസം കൂടാതെ അനുവദിച്ചെടുക്കാൻ ഈ മുഖ്യമന്ത്രിക്കു കഴിഞ്ഞു. അഞ്ചുകൊല്ലംകൊണ്ട് 1700 കോടി രൂപ മാത്രമാണ് കേന്ദ്രം ഇവിടെ മുതൽ മുടക്കിയത്. എന്നാൽ എട്ടുമാസത്തിനുള്ളിലാണ് 7000 കോടി രൂപ. കിട്ടില്ലെന്ന് അവർ പ്രഖ്യാപിച്ചു നടന്നതാണ് ഇപ്പോൾ അനുവദിച്ചിരിക്കുന്നത്.**

കായംകുളം തെർമ്മൽ പ്രോജക്ടിൻെറ കാര്യമാണോ അങ്ങു പറയുന്നത്?

**അതേ. അതുപോലെ മൂന്ന് ഡീസൽ തെർമ്മൽ സ്റേഷനുകളാണ് ഇപ്പോൾ കിട്ടിയിരിക്കുന്നത്. ഈ വ്യക്തിക്ക് ഇന്ത്യൻ രാഷ്ട്രീയത്തിലുള്ള സ്വാധീനം, അതു നിർണ്ണായകമാണെന്ന് അവർക്കറിയാം. ഇതു കേരളത്തിന് ഗുണകരമാകുമെന്നവർ ഭയപ്പെടുന്നു. ഇതൊക്കെ കേരളത്തിന് ഗുണകരമായാൽ പിന്നെ ഇവരുടെ സ്ഥാനമെന്താണ്? അതൊക്കെ വരുന്നതിനുമുൻപ് ഇതു തകർക്കും. ഒരു കെട്ടിടം പണിഞ്ഞ് അതു ഏതാണ്ട് പൂർത്തിയാകുന്നതിനുമുൻപ് ചുമര് തകർക്കുക. അതാണ് പ്രതിപക്ഷം ഇപ്പോൾ ചെയ്യുന്നത്.**

അപ്പോൾ അങ്ങയെ വ്യക്തിപരമായി തകർക്കുകയാണ് പ്രതിപക്ഷത്തിൻെറ തന്ത്രമെന്നാണോ അങ്ങു പറയുന്നത്?

**അതിൽ യാതൊരു സംശയവുമില്ല.**

ഇതിനെ അങ്ങ് എങ്ങനെയാണ് നേരിടാൻ പോകുന്നത്?

**ജനങ്ങളാണ് എൻെറ ശക്തി. ജനങ്ങളും പാർട്ടി അണികളും. ജനങ്ങളുടെ അഭിപ്രായത്തിൻെറ ഒരു സാമ്പിൾ എടുത്തു നോക്കിയാലും അതു എനിക്കനുകൂലമായിരിക്കും.**

(ശേഷം 16-ാം പേജിൽ)

## മുരളി





പ്രൊഫസർ കൊച്ചുകുഞ്ഞ്

**പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തേ ജീവിത സാഫല്യത്തിലെത്തൂവെന്നു കരുതിയ കൊച്ചുകുഞ്ഞു സാർ നീണ്ട ഇരുപത്തിരണ്ടു വർഷത്തെ അദ്ധ്യാപക ജീവിതത്തിനുശേഷം നമ്മുടെ മുഖത്തേക്ക് നോക്കി കുറെ ചോദ്യങ്ങൾ ചോദിച്ച് പരിഭവങ്ങൾ ഒന്നുമില്ലാതെ നിറഞ്ഞ കണ്ണുകളോടെ ഇറങ്ങി നടന്നുപോകുന്നു....**

# ഒരു പ്രൊഫസറുടെ ദുഃഖം

പ്രൊഫസർ കൊച്ചുകുഞ്ഞിനെ പരിചയമുണ്ടാവില്ല. പരിചയപ്പെടാൻ വേണ്ടിയുള്ള വാർത്തകളൊന്നും സൃഷ്ടിച്ചിട്ടുള്ളയാളല്ല കൊച്ചുകുഞ്ഞുസാർ. മാർച്ച് മാസത്തിലെ അവസാന ആഴ്ചകളിൽ റിട്ടയർമെൻറുമായി ബന്ധപ്പെട്ട് നമ്മുടെ കലാലയങ്ങളിൽ അരങ്ങേറുന്ന സ്ഥിരമായ ചില ഏർപ്പാടുകളുണ്ടല്ലോ. അത്തരമൊരു ഏർപ്പാടിനിടയിൽ നിന്നാണ് കൊച്ചുകുഞ്ഞുസാറിനെ നിങ്ങളുടെ മുന്നിലേക്ക് ഞാൻ കൊണ്ടുവരുന്നത്. മഞ്ചേശ്വരം മുതൽ തിരുവനന്തപുരം വരെയുള്ള വിവിധ സ്ഥലങ്ങളിലെ ഗവൺമെൻറ് കോളേജുകളിൽ ഇരുപത്തിരണ്ട് വർഷത്തെ അദ്ധ്യാപനത്തിനുശേഷമാണ് കൊച്ചുകുഞ്ഞുസാർ മാർച്ച് മുപ്പത്തിയൊന്നിന് റിട്ടയർ ചെയ്യുന്നത്. അതിനുമുൻപ് ഒരു പന്ത്രണ്ടുവർഷക്കാലം രജിസ്ട്രേഷൻ വകുപ്പിൻെറ കൈക്കൂലിത്താവളങ്ങളിൽ ഗുമസ്ഥപ്പണി. ഗുമസ്ഥപ്പണിതന്നെ തുടർന്നിരുന്നെങ്കിൽ അദ്ദേഹം റിട്ടയർ ചെയ്യുന്ന ഈ വർഷം ഒരു സോണൽ ഐ.ജി.യോ മറ്റോ ആയി ഭാരിച്ച ശമ്പളവും കിമ്പളവും വാങ്ങി, ഇനി തനിക്കിതൊന്നും ലഭിക്കില്ലല്ലോ എന്ന ദുഃഖത്തോടെ വിടപറയണമായിരുന്നു. പക്ഷേ, പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തേ ജീവിതസാഫല്യത്തിലെത്തൂമെന്നു കരുതിയ പാവം കുഞ്ഞുസാർ (സഹപ്രവർത്തകർക്കിടയിൽ അങ്ങനെയാണ് അദ്ദേഹം അറിയപ്പെടുന്നത്) കോളേജ് അദ്ധ്യാപകനായി. ഇരുപത്തിരണ്ടു വർഷങ്ങൾ ചരിത്രം പഠിപ്പിച്ച് കുഞ്ഞുസാർ റിട്ടയർ ചെയ്യുന്നു. ഇതിനിടയിൽ കുഞ്ഞുസാർ ഒരു ഇടതുപക്ഷ അദ്ധ്യാപകപ്രസ്ഥാനത്തിൻെറ സംസ്ഥാന നേതാവായി, പ്രിൻസിപ്പാളായി, കലാസാംസ്കാരിക പ്രവർത്തകനായി. കേരളത്തിലെ കമ്മ്യൂണിസത്തെ ചുവപ്പിച്ചെടുത്ത സമരഗാഥകളിൽ ശൂരനാടും എണ്ണയ്ക്കാടും ഭരണിക്കാവും അപ്രധാനങ്ങളായിരുന്നില്ലല്ലോ. ആ സമരഗാഥകൾക്കിടയിലൂടെ ഒരു കർഷകത്തൊഴിലാളിയായി കടന്നുവന്ന കുഞ്ഞുസാറാണ് കഴിഞ്ഞദിവസം ചരിത്രാദ്ധ്യാപകരായ ഞങ്ങളുടെ മുഖത്തേക്ക് നോക്കി കുറെ ചോദ്യങ്ങൾ ചോദിച്ച്, പരിഭവങ്ങൾ ഒന്നുമില്ലാതെ നിറഞ്ഞ കണ്ണുകളോടെ ഇറങ്ങി നടന്നുപോയത്. ഇദ്ദേഹത്തെ നമ്മുടെ കാലത്തെ കമ്മ്യൂണിസ്റ്റു ചെറുപ്പക്കാർക്കു മനസ്സിലാകില്ല. പഴയ സ്റ്റഡീക്ളാസ്സുകളുടെ കാലത്തെ കമ്മ്യൂണിസ്റ്റുകാരനാണ് കുഞ്ഞുസാർ. പ്രത്യയശാസ്ത്രവും ചരിത്രവും പഠിച്ചതുകൊണ്ടും പഠിപ്പിച്ചതുകൊണ്ടും ഇദ്ദേഹം ഈകാലത്ത് ജൂബ്ബാധാരിയായ ഒരു സി.ഡി.എസ്. ബുദ്ധിജീവിയോ, കുറഞ്ഞപക്ഷം ഒരു പി.എസ്.സി. അംഗമോ യൂണിവേഴ്സിറ്റി രജിസ്ട്രാറോ എങ്കിലും ആകേണ്ടതായിരുന്നു. പക്ഷേ, പാവം കുഞ്ഞുസാർ പഴയ സ്റ്റഡീ ക്ളാസ്സുകാലത്തെ കമ്മ്യൂണിസ്റ്റുകാരൻ തന്നെയായി അങ്ങ് ജീവിച്ചു. ഒരുപാട് നാളുകൾക്കുശേഷം ഞാനൊരു മനുഷ്യനെ കാണുകയായിരുന്നു, ചോരയുള്ള കുറെ വാക്കുകൾ കേൾക്കുകയായിരുന്നു. യൂണിവേഴ്സിറ്റി കോളേജിലെ ചരിത്രാദ്ധ്യാപകരെ നോക്കി പ്രൊഫസർ കൊച്ചുകുഞ്ഞു ചെയ്ത വിടവാങ്ങൽ പ്രസംഗം ഞാനിവിടെ കുറിക്കുകയാണ്, കുഞ്ഞുസാറിന് ഇഷ്ടപ്പെടില്ലെന്ന് അറിഞ്ഞുകൊണ്ട്, മാപ്പു ചോദിച്ചുകൊണ്ട്.

കുഞ്ഞുസാറിൻെറ വാക്കുകൾ:

''സുഹൃത്തുക്കളെ, നിങ്ങളിൽ പലരും എന്നെക്കുറിച്ചു സംസാരിച്ചു. ഒരുപാട് നല്ലകാര്യങ്ങൾ പറഞ്ഞു. എൻെറ സേവനങ്ങളെ പ്രകീർത്തിച്ചു. എനിക്കതിന് നന്ദിയുണ്ട്. ഞാൻ ഇവിടെ വന്നിട്ട് ഒരു വർഷമേ ആയുള്ളു. ബാക്കിയുള്ള സേവനകാലം മുഴുവൻ മറ്റു കോളേജുകളിലായിരുന്നു. എങ്കിലും നിങ്ങൾ എന്നെക്കുറിച്ച് ധാരാളം സംസാരിച്ചു. നിങ്ങൾ ഇത്രയും കൂടുതൽ എന്നെക്കുറിച്ച് സംസാരിക്കാൻ പാടില്ലായിരുന്നുവെന്ന് എനിക്കു തോന്നിപ്പോയി. യൂണിവേഴ്സിറ്റി കോളേജിലിരുന്ന് റിട്ടയർ ചെയ്യാൻ കഴിഞ്ഞുവെന്നത് മഹാഭാഗ്യമായി ഞാൻ കരുതുന്നു. എങ്കിലും എനിക്കൊരു ദുഃഖമുണ്ട്. അത് പറയുന്നത് അല്പത്വമായി വ്യാഖ്യാനിക്കപ്പെടും. പക്ഷേ, പറയാതിരിക്കാൻ എൻെറ മനസ്സ് അനുവദിക്കുന്നില്ല. കാരണം ഞാനൊരു സാധാരണ മനുഷ്യനാണ്. എനിക്കു ജാഡകളറിയില്ല, വേഷങ്ങൾ കെട്ടാനറിയില്ല. വളരെ ചെറിയ മനസ്സായതുകൊണ്ട് പറയുകയാണ്. ഈ ചരിത്ര വകുപ്പ് വളരെ പ്രസിദ്ധമായിരുന്നു. പ്രൊഫ. ലപ്പർ മുതൽ ഡോ: പി.കെ.കെ. മേനോനും പ്രൊഫ. രാഘവനും വരെയുള്ളവരുടെ ചിത്രം ഈ ചുവരുകളിലുണ്ട്. കഴിഞ്ഞദിവസം ഇവിടെ കൂടിയിട്ടുള്ള എൻെറ ചില സുഹൃത്തുക്കൾ പരസ്യമായി പറഞ്ഞു, ''അണ്ണൻെറ പടം ഞങ്ങൾ ഈ ചുവരിൽ തൂക്കും''. ഞാനങ്ങു ചിരിച്ചുപോയി. ഈ മഹാരഥന്മാരുടെ അടുത്തിരിക്കാനുള്ള യോഗ്യതയൊന്നും എനിക്കുണ്ടായിട്ടില്ല. എങ്കിലും ഉള്ളൊന്നുകുളിർത്തു. സത്യം പറയട്ടെ, പെൻഷൻ ബുക്കിൽ ഒട്ടിക്കാനുള്ള ഒരു പടമെടുത്തതൊഴികെ പടമെടുക്കാനായിമാത്രം ഞാൻ ഒരു സ്റ്റുഡിയോയിലും കയറി ചെന്നിട്ടില്ല. ഒരു കല്യാണഫോട്ടോപോലും ഞാൻ എടുത്തിട്ടില്ല. എൻെറ വീട്ടിലെ ചുവരുകളിൽ ആരുടെ പടവുമില്ല. സാധാരണ കമ്മ്യൂണിസ്റ്റുകാർ പണ്ട് ലെനിൻെറയും സ്റ്റാലിൻെറയും മാർക്സിൻെറയും ചിത്രങ്ങളെങ്കിലും വീട്ടിലൊട്ടിക്കും. എനിക്കെന്തോ ആ കൗതുകവും തോന്നിയിട്ടില്ല. അത്തരത്തിലുള്ള ഞാൻ വാസുദേവൻ ചെട്ടിയാർ സാർ പടംതൂക്കുമെന്നു പറഞ്ഞപ്പോൾ എന്തിന് സന്തോഷിച്ചു? സന്തോഷിക്കുക മാത്രമല്ല, ഞാൻ പെൻഷൻ ബുക്കിലൊട്ടിക്കാനെടുത്ത ഫോട്ടോയുടെ ഒരു കോപ്പി എൻെറ പോക്കറ്റിൽ സൂക്ഷിച്ചുവച്ചിരുന്നു, എന്തിനെന്നോ, നിങ്ങൾ സംഘാടകരാരെങ്കിലും ആ പടം ചോദിക്കുമെന്നു കരുതി, എൻലാർജ് ചെയ്ത് ഈ ചരിത്രവകുപ്പിൻെറ ചുവരിൽ തൂക്കാനായി ആരും ചോദിച്ചില്ല. ഞാൻ ഒരു വലിയ പ്രൊഫസറായിരുന്നില്ല, വലിയ അദ്ധ്യാപകനായിരുന്നില്ല, ഡിപ്പാർട്ടുമെൻറ് മേധാവിയുമായിരുന്നില്ല. ഞാനൊന്നു ചോദിക്കട്ടെ, എൻെറ ചിത്രം ഈ ചുവരിൽ വെച്ചാൽ ഈ ചരിത്ര വകുപ്പിൻെറ പ്രസിദ്ധിക്ക് മങ്ങലേൽക്കുമെന്ന് നിങ്ങൾ കരുതിയോ? ഞാൻ പഠിപ്പിച്ച ഒരു കുട്ടിയും എൻെറ പടം കണ്ടിട്ട് എന്തിന് ഇയാളെ ഇവിടെ തൂക്കിയെന്ന് ചോദിക്കുകയില്ല. പിന്നെ നിങ്ങൾ എന്തിനാണ് എന്നെ അവഗണിച്ചത്. $33\frac{1}{2}$ വർഷത്തിനുശേഷം സർവ്വീസിൽ നിന്നു പിരിഞ്ഞുപോകുന്ന ഒരു മനുഷ്യൻെറ ദുർബലമായ ഒരു വികാരമായി നിങ്ങൾ ഇതിനെ കാണരുത്! നിങ്ങൾക്ക് എൻെറ കഥ അറിയുമോ? ദാരിദ്ര്യമായ ഒരു ഹരിജൻ കുടുംബത്തിൽ ജനിച്ചയാളാണ് ഞാൻ. എനിക്കു ഓർമ്മവെച്ചപ്പോൾ അച്ഛനും അമ്മയുമുണ്ടായിരുന്നില്ല. ഒരു ജ്യേഷ്ഠൻെറ തണലിലാണ് ഞാൻ വളർന്നത്. അദ്ദേഹം ഒരു കർഷകത്തൊഴിലാളിയായിരുന്നു. ഞാനും കർഷകത്തൊഴിലാളിയായി വളർന്നുവന്നു, കൂട്ടത്തിൽ പഠിച്ചു. പഠിച്ച് പ്രീഡിഗ്രിക്കാരനായപ്പോൾ രജിസ്ട്രേഷൻ വകുപ്പിൽ ക്ളാർക്കു പണികിട്ടി. രജിസ്ട്രേഷൻ വകുപ്പിലെ രീതി നിങ്ങൾക്കറിയുമല്ലോ. ജോലിക്കു ചെന്ന ആദ്യദിവസംതന്നെ എനിക്ക് ഒരുരൂപ കൈക്കൂലി തരാൻ ആളുണ്ടായി. ഒരു രൂപ വലിയ ഒരുതുകയാണ് അന്ന്. ഞാനതു വാങ്ങിയില്ല. ജോലിക്കുചേർന്ന് ഒരാഴ്ച കഴിഞ്ഞപ്പോൾ കടുത്ത സാമ്പത്തികാവശ്യമുണ്ടായി. ഓഫീസിലെ ഒരു ക്ളാർക്കിനോട് പത്തുരൂപ കടംചോദിച്ചു. അയാൾ കൈക്കൂലി ഇനത്തിൽ എനിക്കു കിട്ടാനുണ്ടായിരുന്ന തുക സംഭരിച്ചുവച്ചിരുന്നു. അത് എനിക്കു തന്നു. എന്നിട്ടു പറഞ്ഞു, ''ഇത് കൈക്കൂലിയല്ലടോ. സന്തോഷം കൊണ്ട് കക്ഷികൾ തരുന്നതാണ്.'' ഞാനതു വാങ്ങി. പിന്നെ ഞാനും പങ്കുകാരനായി. പക്ഷേ, ഒരിക്കലും ഞാൻ ആരോടും പണം ചോദിച്ചില്ല. ഓഫീസുകാർക്കും ഗുമസ്തർക്കും നാട്ടുകാർക്കും എന്നോടു സ്നേഹമായിരുന്നു. 12 വർഷത്തെ സർവ്വീസ് കഴിഞ്ഞാണ് ഞാൻ കോളേജ് വിദ്യാഭ്യാസ വകുപ്പിൽ ചേരുന്നത്. ഓഫീസിൽ ഒരു ചായ സൽക്കാരമുണ്ടായി. പക്ഷേ, ഫോട്ടോ എടുക്കാൻ രജിസ്ട്രാർ കുട്ടൻപിള്ള അനുവദിച്ചില്ല. എം.എക്കാരനായ എനിക്ക് കൂടുതൽ പ്രാധാന്യം കിട്ടുമോയെന്ന് അദ്ദേഹം സംശയിച്ചുപോയി. പക്ഷേ ആധാരമെഴുത്തുകാരും നാട്ടുകാരും എനിക്കൊരു യാത്രയയയ്പ്പു നൽകി, പൊതുസമ്മേളനം നടത്തി. അത് വലിയൊരു അനുഭവമാണ്. കോളേജ് അദ്ധ്യാപകനായ എന്നേയും നാട്ടുകാർക്ക് ഇഷ്ടമായിരുന്നു. എൻെറ വീട്ടുകാരുടെ കാര്യം പറഞ്ഞല്ലോ. ഞാൻ കെട്ടിയിരുന്നില്ലെങ്കിൽ എൻെറ ഭാര്യ ഒരു കർഷകത്തൊഴിലാളിയാകുമായിരുന്നു. ഞാൻ അവളെ പ്രേമിച്ചുകെട്ടിയതല്ല. അവൾ ഒരു അനാഥയുവതിയായപ്പോൾ, അച്ഛനും അമ്മയും മരിച്ച് ആരും നോക്കാനില്ലാതെവന്നപ്പോൾ ഞാനൊരു പ്രഖ്യാപനം നടത്തി, ഞാൻ അവളെ കെട്ടും. എൻെറ പ്രഖ്യാപനം കേട്ട് ചേട്ടന് കലിയിളകി. അദ്ദേഹമാണല്ലോ എന്നെ വളർത്തി പഠിപ്പിച്ചത്. പക്ഷേ, അദ്ദേഹത്തെ ഞാൻ വകവച്ചില്ല. ഞാനവളെ കെട്ടി. ചേട്ടൻ അന്നുപറഞ്ഞ ഒരു വാചകം പക്ഷേ മരിക്കും വരെ ഞാൻ ഓർമ്മിക്കും. ''എടാ നീ ദരിദ്രവാസിയായി ജനിച്ചു; ദരിദ്രവാസിയായിത്തന്നെ ജീവിക്കും....'' അക്ഷരംപ്രതി അതു ശരിയായിരുന്നു. ദാരിദ്ര്യമായിരുന്നെങ്കിലും ഞങ്ങൾക്ക് സമാധാനമുണ്ടായിരുന്നു. ഞങ്ങൾ വലിയ സ്നേഹത്തിലുമാണ്. എൻെറ അളിയനും ബന്ധുക്കളിൽ പലരും ഇപ്പോഴും കർഷകത്തൊഴിലാളികളുമാണ്. ഞാൻ മഹാരാജാസ് കോളേജിലായിരിക്കുമ്പോൾ അളിയനെ എറണാകുളം കാണിക്കാൻ കൊണ്ടുപോയ സംഭവം ഓർക്കുകയാണ്. വൈകുന്നേരമായാൽ നാടൻ ചാരായം മൂക്കറ്റം കുടിച്ചേ അളിയൻ ഫിറ്റാവൂ. ഞാനൊരു കൊച്ചുബാറിൽ അളിയനെ കൊണ്ടുകയറ്റി. എങ്ങ്ഹേ, എത്ര അടിച്ചിട്ടും അളിയൻ ഫിറ്റാവുന്നില്ല. പിന്നെ അളിയനെ നാടൻ അടിപ്പിച്ചുതന്നെ ഫിറ്റാക്കേണ്ടിവന്നു. എൻെറ ഭാര്യയെക്കൂടി ഈ ചടങ്ങിനു കൊണ്ടുവരണമെന്നു ചില സംഘാടകർ പറഞ്ഞു, കൊണ്ടുവരാമെന്ന് ഏറ്റതാണ്. അവളെ ഒരിടത്ത് കൊണ്ടുപോകുന്നതിനും എനിക്കു മടിയുമില്ല. 31-ാം തീയതി അവളെ ഞാൻ ഇവിടെ കൊണ്ടുവരാം. ഇന്ന് കൊണ്ടുവരാത്തത് എൻെറ മനസ്സ് വേദനിച്ചതുകൊണ്ടാണ്. അവളെ ഇരുത്തി ഇത്രയും കാര്യങ്ങൾ പറഞ്ഞാൽ അവളാകെ വിഷമിക്കും. സുഹൃത്തുക്കളെ, ഞാനൊരു കൊച്ചുമനുഷ്യനായതുകൊണ്ടാണ് ഇത്രയും പറഞ്ഞത്, നിങ്ങൾ ക്ഷമിക്കണം. നിങ്ങൾ പറഞ്ഞ നല്ല വാക്കുകൾക്കൊക്കെ നന്ദി. നിങ്ങൾ തന്ന സമ്മാനങ്ങൾ ഞാൻ സൂക്ഷിക്കും...''

കണ്ണുനിറഞ്ഞ് കുഞ്ഞുസാർ കസേരയിൽ ഇരുന്നു. അപ്പോൾ ഞങ്ങളിൽ ചിലർ എഴുന്നേറ്റു. ഒരു വലിയ ചടങ്ങ് നടത്തി കുഞ്ഞുസാറിൻെറ പടം ഇവിടെ തൂക്കുമെന്ന് പ്രഖ്യാപിച്ചു. 125-ാം വാർഷികത്തിൻെറ ബഹളത്തിൽ പടം തൂക്കാൻ മറന്നുപോയതാണെന്ന് പറഞ്ഞു. അദ്ദേഹത്തിൻെറ നനഞ്ഞ കണ്ണുകൾ വീണ്ടും ചിരിക്കുകയാണ്. കറുത്തുണങ്ങിയ ആ മനുഷ്യൻ ഒരു കൊച്ചു തൂക്കുവിളക്ക് പെട്ടിക്കുള്ളിൽ അടച്ചുവെച്ച് ആ പെട്ടിയും തൂക്കി ചിരിച്ചുകൊണ്ടു പുറത്തേക്കുപോകുന്നു.




കടപ്പാട്: ടൈംസ് ഓഫ് ഇന്ത്യ

പഞ്ചാബ് ഗവൺമെൻറ് വെടിനിറുത്തലിന് സന്നദ്ധമെന്ന് പത്രവാർത്ത.

# പ്രകൃതിജീവനവും ഹൃദയശസ്ത്രക്രിയയും

ഡോ: സി. ഭരത്ചന്ദ്രൻ



(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

വർത്തമാനകാലത്ത് ഹൃദ്രോഗ ചികിത്സാ രംഗത്തുണ്ടായ ഏററവും മികച്ച ഒരറിവിന്റെ സാക്ഷാൽക്കാരമാണ് ചില ഹൃദ്രോഗികൾക്ക് ആശ്വാസമരുളിയ പ്രകൃതി ജീവനം എന്നു പറഞ്ഞുവല്ലോ. പ്രഥമദൃഷ്ട്യാ ഉള്ള ഈ അഭിപ്രായത്തെ ശാസ്ത്രീയമായ വിശകലനത്തിനു വിധേയമാക്കുമ്പോൾ ആദ്യം ചർച്ച ചെയ്യപ്പെടേണ്ടത് ബൈപാസ് ഓപ്പറേഷനും അതിന്റെ ആവശ്യകതയുമാണ്.

അതീറോ സ്ക്ലീറോസിസ് ഉണ്ടാക്കുന്ന തടസ്സങ്ങൾ കുറയ്ക്കുവാൻ (Regression of atherosclerosis) രക്തത്തിലെ കൊളസ്ററോളിന്റെ അളവ് താഴ്ത്തുന്നതുകൊണ്ട് സാധിക്കുമെന്ന കാര്യം അസന്ദിഗ്ദ്ധമായ് തെളിയിക്കപ്പെട്ടതു ഈ അടുത്തകാലത്താണ്. 1989–ലും 1990–ലും പുറത്തുവന്ന പല പഠനങ്ങളും ഈ വസ്തുത സ്ഥിരീകരിച്ചിട്ടുണ്ട്. മരുന്നുപയോഗിച്ച് കൊളസ്ററോൾ കുറയ്ക്കുന്ന മാർഗ്ഗങ്ങളെയാണ് ഈ പഠനങ്ങൾ ഏറെയും ആശ്രയിച്ചിരുന്നത്. എന്നാൽ ഹൃദ്രോഗ വിദഗ്ദ്ധനായ ഡോ.ഓർണിഷിന്റെ (Dr.Ornish) നേതൃത്വത്തിൽ നടന്ന ലൈഫ് സ്റ്റൈൽ ഹാർട്ട് ട്രയൽ (Life Style Heart Trial) തുടങ്ങിയ ചില പഠനങ്ങളിൽ മരുന്നിന്റെ ഉപയോഗം ഇല്ലാതെതന്നെ ഇതു സാധിക്കുമെന്ന് തെളിയിച്ചിട്ടുണ്ട്. ജീവിതശൈലിയിൽ കാര്യമായ മാററം വരുത്തുന്നത് കൊളസ്ററോൾ മാത്രമല്ല, രക്തസമ്മർദ്ദവും ശരീരത്തിന്റെ തൂക്കവും കുറയ്ക്കാൻ സഹായിക്കുന്നു. ശരീരത്തിന്റെ തൂക്കവും രക്തസമ്മർദ്ദവും കുറയുമ്പോൾ ഹൃദയത്തിന്റെ പ്രവർത്തനക്ഷമത കൂടുന്നു. ഇങ്ങനെ ഹൃദയരക്തക്കുഴലിലെ തടസ്സങ്ങൾ കുറയാതെ തന്നെ ചിലർക്ക് രോഗലക്ഷണങ്ങൾക്ക് ശമനമുണ്ടാകാം. പ്രകൃതിജീവനത്തിലൂടെ, രോഗശമനമുണ്ടാകാതെ തന്നെ രോഗലക്ഷണങ്ങൾ ഇല്ലാതാകുമെന്ന് ഇതിൽനിന്നും വ്യക്തമാണല്ലൊ.

പ്രകൃതിജീവനത്തിലൂടെ, അല്ലെങ്കിൽ ആരോഗ്യകരമായ ജീവിതചര്യയിലൂടെ രോഗത്തിന്റെ തീക്ഷ്ണത കുറച്ച് സാവധാനമെങ്കിലും ഒരു പരിധിവരെ രോഗശമനമുണ്ടാക്കാനും അതിന്റെ ലക്ഷണങ്ങൾ ഇല്ലാതാക്കാനും കഴിയുമെങ്കിൽ എന്തിനീ ബൈപാസ് ഓപ്പറേഷൻ? ആരും ചോദിച്ചുപോകുന്ന ചോദ്യമാണിത്.

## എന്താണീ ബൈപാസ് ഓപ്പറേഷൻ?

രക്തചംക്രമണത്തിന്റെ പ്രധാന ജോലി ശരീരകോശങ്ങൾക്കാവശ്യമായ പ്രാണവായുവും മറ്റു പോഷകങ്ങളും എത്തിച്ചു കൊടുക്കുകയാണ്. ഹൃദയമാംസപേശികൾക്ക് ശുദ്ധരക്തം എത്തിച്ചുകൊടുക്കുന്ന ധമനികളാണ് കൊറോണറി രക്തക്കുഴലുകൾ. അവയിൽ തടസ്സമുണ്ടാകുമ്പോൾ ഹൃദയകോശങ്ങൾക്ക് ആവശ്യാനുസരണം പ്രാണവായു ലഭിക്കാതാകുന്നു. ഒരു ധമനിയിൽ പെട്ടെന്ന് പൂർണ്ണമായ തടസ്സമുണ്ടായാൽ ആ രക്തക്കുഴലിനെ ആശ്രയിക്കുന്ന കോശങ്ങൾ നിർജ്ജീവമാകും. ഇപ്പോൾ ലഭ്യമായ മരുന്നുകൾക്കൊന്നുംതന്നെ അതീറോസ്ക്ലീറോസിസ് ഉണ്ടാക്കുന്ന തടസ്സത്തെ മാററാനോ കുറയ്ക്കാനോ കഴിവില്ല. പൂർണ്ണ തടസ്സമുണ്ടാക്കുന്ന രക്തം കട്ടപിടിക്കൽ മാററാനുള്ള മരുന്നുകളിന്നുണ്ട്. അവയെക്കുറിച്ച് വഴിയേ പറയാം.

അങ്ങനെ, ഭാഗികമായി അടഞ്ഞ രക്തക്കുഴലുകളിലൂടെയുള്ള രക്തപ്രവാഹം പുനഃസ്ഥാപിക്കുവാനുള്ള മാർഗ്ഗമാണ് ബൈപാസ് ഓപ്പറേഷൻ, കൊറോണറി രക്തക്കുഴലുകൾ മററെല്ലാ ശുദ്ധരക്തധമനികളേയുംപോലെ ശരീരത്തിലെ പ്രധാന ശുദ്ധരക്ത ധമനിയായ അയോട്ടയിൽ നിന്നാണ് ഉൽഭവിക്കുന്നത്. കാലിൽ നിന്നുമെടുത്ത അശുദ്ധരക്തധമനികളുപയോഗിച്ചാണ് ബൈപാസ് ഓപ്പറേഷൻ സാധാരണയായി നടത്തുന്നത്. ആവശ്യാനുസരണം മുറിച്ചെടുത്ത ഈ ധമനിയുടെ ഒരററം അയോട്ടയിലും മറേറയററം കൊറോണറി രക്തക്കുഴലിലുള്ള തടസ്സത്തിനു മുൻപിലുമായി തുന്നിച്ചേർക്കുന്നു. അങ്ങനെ അയോട്ടയിൽ നിന്നുള്ള ശുദ്ധരക്തം കൊറോണറി രക്തക്കുഴലിലെ തടസ്സത്തെ ബൈപാസു ചെയ്ത് ഹൃദയമാംസപേശികളിലെത്തുന്നു. അടുത്ത കാലത്ത് നെഞ്ചിലേക്കുപോകുന്ന ശുദ്ധരക്തധമനികളിലൊന്നിനെ (Internal Mammary Artery) ഗതിമാററി തടസ്സമുള്ള കൊറോണറി രക്തക്കുഴലിലേക്ക് വിടുന്ന ഓപ്പറേഷന് കൂടുതൽ പ്രചാരം സിദ്ധിച്ചിട്ടുണ്ട്.



കൊറോണറി ആൻജിയോഗ്രാഫി

വലത്തെ കൊറോണറി ധമനി തുടക്കത്തിൽത്തന്നെ പൂർണ്ണമായും അടഞ്ഞിരിക്കുന്നു

## ബൈപാസ് ഓപ്പറേഷൻ എന്തിന്? ആർക്ക്?

ഹൃദയരക്തക്കുഴലിൽ തടസ്സമുള്ള എല്ലാ രോഗികൾക്കും ഈ ശസ്ത്രക്രിയയുടെ ആവശ്യമില്ല. ശസ്ത്രക്രിയയുടെ ലക്ഷ്യങ്ങൾ പ്രധാനമായും മൂന്നാണ്.

1. അകാലത്തിലുള്ള മരണം ഒഴിവാക്കി ആയുർദൈർഘ്യം കൂട്ടുക.

2. മരണകാരണമായില്ലെങ്കിൽപ്പോലും സാധാരണ ജീവിതത്തെ സാരമായി ബാധിക്കാനിടയുള്ള ഒരു ഹൃദയാഘാതം (ഹാർട്ട് അററാക്ക്) ഒഴിവാക്കുക.

3. പരമാവധി മരുന്നുകൾ കഴിച്ചിട്ടും, ജീവിതചര്യയിൽ മാററം വരുത്തിയിട്ടും വ്യക്തിയുടെ സാധാരണ ജീവിതത്തെ ബാധിക്കുന്ന രോഗലക്ഷണങ്ങൾ ഇല്ലാതാക്കുക അല്ലെങ്കിൽ കുറയ്ക്കുക.

ഇപ്പറഞ്ഞതിൽ അവസാനത്തെ രണ്ടു കാര്യങ്ങളും ചില രോഗികളിൽ ഓപ്പറേഷൻ കൂടാതെ ബലൂൺ ചികിത്സ വഴി സാധിച്ചേക്കും. രോഗലക്ഷണങ്ങൾ അധികമില്ലെങ്കിൽപ്പോലും ചില രോഗികൾക്ക് ആദ്യത്തെ രണ്ടു ലക്ഷ്യങ്ങൾ നേടാനായി ഓപ്പറേഷൻ വിധിക്കാറുണ്ട്.

ഏതു രോഗികൾക്കാണ് ഹൃദയാഘാതമൊഴിവാക്കാനായി ഓപ്പറേഷൻ വേണ്ടതെന്ന ചോദ്യമുയരുന്നു.

1. രണ്ടോ മൂന്നോ രക്തക്കുഴലുകളിൽ സാരമായ അടവുള്ളവർ.

2. ഇടത്തെ പ്രധാനപ്പെട്ട രക്തക്കുഴൽ രണ്ടായി വിഭജിക്കുന്ന സ്ഥാനത്തിനു മുൻപ് തടസ്സം ഉള്ളവർ.

മേൽപ്പറഞ്ഞ രണ്ടു വിഭാഗത്തിനും ബൈപാസ് ഓപ്പറേഷൻ ജീവിതദൈർഘ്യം വർദ്ധിപ്പിക്കുകയും മറെറാരു ഹൃദയാഘാതം ഒഴിവാക്കാൻ സഹായിക്കുകയും ചെയ്യുമെന്ന് അസന്ദിഗ്ദ്ധമായി തെളിഞ്ഞിട്ടുണ്ട്. വിവിധ രാജ്യങ്ങളിലെ പല കേന്ദ്രങ്ങളിൽ നിന്നുള്ള അനേകായിരം രോഗികളെ ഉൾപ്പെടുത്തി നടത്തിയിട്ടുള്ള അതിവിപുലമായ പഠനങ്ങൾ കൊണ്ടാണ് ഈ നിഗമനങ്ങളിൽ എത്തിച്ചേർന്നിട്ടുള്ളത്. (അല്ലാതെ പ്രകൃതി ജീവനത്തിലൂടെ ബൈപാസിൽനിന്നും രക്ഷ നേടിയവരുടെ കഥകൾപോലെ ഏതാനും മാസത്തെ അനുഭവങ്ങൾ കൊണ്ടല്ല) ഇത്തരത്തിൽ രോഗബാധയുള്ള, എന്നാൽ മററെല്ലാ വിധത്തിലും തുല്യതയുള്ള ആളുകളിൽ പകുതി പേർക്ക് ഓപ്പറേഷൻ നടത്തി. തുടർന്ന്, ഇരുകൂട്ടരേയും വർഷങ്ങളോളം പഠന നിരീക്ഷണങ്ങൾക്ക് വിധേയരാക്കി. ഇവയുടെ ഫലമായി, ശസ്ത്രക്രിയയ്ക്കു വിധേയരായവരുടെ ആയുർദൈർഘ്യം രോഗമില്ലാത്ത സമപ്രായക്കാരുടേതിനോടു തുല്യമാണെന്നു കണ്ടു. ഓപ്പറേഷൻ ചെയ്യാത്ത രോഗികളുടെ ജീവിതദൈർഘ്യം വളരെ കുറഞ്ഞിരിക്കുന്നതായും തെളിഞ്ഞിട്ടുണ്ട്. ഹൃദയാഘാതത്തിന്റെ നിരക്കും, ഓപ്പറേഷൻ കഴിയാത്തവരിൽ ഗണ്യമായ തോതിൽ കൂടിയിരിക്കുന്നതായി കാണപ്പെട്ടിട്ടുണ്ട്.

പ്രകൃതി ജീവനം വഴി പുനർജ്ജന്മം നേടിയ രോഗികൾ രോഗലക്ഷണങ്ങളില്ലാതെ സുഖമായി കഴിയുന്നല്ലോ. എന്താണിതിനു കാരണം അഥവാ കാരണങ്ങൾ?

1. പ്രകൃതി ജീവനം പൂർണ്ണമായ രോഗമുക്തി ഉണ്ടാക്കിയിരിക്കാം.

2. അഥവാ രോഗത്തിൽ സാരമായ വ്യതിയാനങ്ങൾ സൃഷ്ടിച്ചിരിക്കാം.

3. രോഗശമനമുണ്ടാകാതെ തന്നെ രോഗലക്ഷണങ്ങൾക്ക് മററു പല രീതിയിലും മാററം സംഭവിച്ചിരിക്കാം.

4. സ്വകാര്യ ആശുപത്രിയിൽ ബൈപാസ് വിധിക്കപ്പെട്ടവർക്ക് വാസ്തവത്തിൽ അതിന്റെ ആവശ്യമേ ഉണ്ടായിരുന്നില്ല എന്നും വാദിക്കാം.

ഏതാനും രോഗികളുടെ ഏതാനും മാസത്തെ അനുഭവം കൊണ്ടുമാത്രം ഒരു ചികിത്സാവിധി മറെറാന്നിനോടു തുല്യമെന്നോ അതിനേക്കാൾ മികച്ചതെന്നോ സ്ഥാപിക്കാൻ കഴിയില്ല. കേവലമായ ഈ ശാസ്ത്രസത്യത്തെ സാമാന്യബുദ്ധിയുള്ള ആരും അംഗീകരിക്കും. ഇനി പ്രകൃതി ജീവനം വഴി 'പുനർജ്ജന്മം' നേടിയ ചിലരുടെയെങ്കിലും രോഗത്തേയും ബൈപാസ് ഓപ്പറേഷന്റെ ആവശ്യകതയേയും ഇപ്പോഴവർക്കുണ്ടായിട്ടുള്ള ആശ്വാസത്തിന്റെ കാരണങ്ങളേയും അപഗ്രഥിക്കാൻ നോക്കാം.



കൊറോണറി ആൻജിയോഗ്രാഫി

വലത്തെ കൊറോണറി ധമനി ഇപ്പോൾ മുഴുവനും കാണാം. കട്ടിയുള്ള വെളുത്ത അമ്പടയാളം ഒരു വലിയ കൈവഴിയെ കാണിക്കുന്നു. മറ്റുപല ചെറിയ കൈവഴികളും കാണാം. രണ്ടാമത്തെ അടയാളം കാണിക്കുന്നത് താത്ക്കാലികമായി വച്ച പേസ്മേക്കർ കേബിളുകളാണ്.

ഒരു വ്യക്തിയുടെ അറിവും സമ്മതവുമില്ലാതെ അദ്ദേഹത്തിന്റെ രോഗത്തെക്കുറിച്ച് ഒരു ഡോക്ടർ മറെറാരാളോടും ചർച്ച ചെയ്യുവാൻ പാടില്ല. കലാകൗമുദിയുടെ കഴിഞ്ഞ ലക്കങ്ങളിൽ പ്രതിപാദിച്ചവരുടെ രോഗവിവരങ്ങൾ അടിച്ചുവന്നത് അവരുടെ പരിപൂർണ്ണ സമ്മതത്തോടെയാകണമല്ലോ. അവരിൽ ആരുടേയും പേരു പറയാതെതന്നെ ചിലരുടെ രോഗവിവരം വിശകലനം ചെയ്യാൻ ശ്രമിക്കുകയാണ്.

ഉദാഹരണം 1.

നാല്പത്തിരണ്ട് വയസ്സുള്ള ഇദ്ദേഹത്തെ 1990-ലാണ് ആശുപത്രിയിൽ ആദ്യമായി പ്രവേശിപ്പിക്കുന്നത്: വന്നതിന്റെ പിറേറദിവസംതന്നെ അദ്ദേഹത്തെ വാർഡിലാക്കുകയും അതിനടുത്ത ദിവസം നടക്കാനനുവദിക്കുകയും ചെയ്തു. ആകെ ആശുപത്രിയിൽ കഴിഞ്ഞത് അഞ്ചുദിവസമാണ്. അതിനുശേഷം എക്സർസൈസ് ടെസ്ററിന് വിധേയനാക്കിയെങ്കിലും അഞ്ചുമിനിററായപ്പോഴേക്കും നെഞ്ചുവേദന അനുഭവപ്പെട്ടു. ആഞ്ജിയോഗ്രാഫി ടെസ്ററിൽ വലത്തെ രക്തക്കുഴലിന്റെ തുടക്കത്തിൽത്തന്നെ പൂർണ്ണമായ തടസ്സമുണ്ടെന്നുകണ്ടു. സാധാരണ രീതിയിൽ ഒരു കുഴലിൽമാത്രം സാരമായ രോഗമുള്ളവർക്ക് ബൈപാസ് വിധിക്കാറില്ല. എന്നാൽ മരുന്നുകൊണ്ടും ജീവിതരീതിയിലുണ്ടാകുന്ന മാററംകൊണ്ടും നെഞ്ചുവേദന ശമിക്കുന്നില്ലെങ്കിൽ, അത് സാധാരണ ജീവിതത്തെ താറുമാറാക്കുന്നുവെങ്കിൽ ശസ്ത്രക്രിയയോ ബലൂൺ ചികിൽസയോ വേണ്ടിവരും. ഈ രോഗിയുടെ രക്തക്കുഴലിലെ തടസ്സം ബലൂൺ ചികിൽസകൊണ്ട് പരിഹരിക്കാവുന്നതായിരുന്നില്ല. അതുകൊണ്ട് മരുന്നുകൾകൊണ്ട് ഉദ്ദേശിച്ച ഫലം ലഭിച്ചില്ലെങ്കിൽ ശസ്ത്രക്രിയയാവും നല്ലതെന്നായിരുന്നു ഉപദേശം. 9 മാസത്തിനുശേഷം വീണ്ടും വന്നപ്പോൾ അദ്ദേഹത്തിന്റെ തൂക്കം 65 കിലോയിൽനിന്നും 51 കിലോയായി കുറഞ്ഞിരുന്നു. എക്സർസൈസ് ടെസ്ററിൽ 13 മിനിററ് യാതൊരായാസവും കൂടാതെ നടക്കുകയും ചെയ്തു. ഇതെങ്ങനെ സാധിച്ചു? ഏറെദൂരം പരിപൂർണ്ണമായും അടഞ്ഞിരുന്ന രക്തക്കുഴൽ ഇത്രയും കാലത്തിനുശേഷം പ്രകൃതിജീവനംവഴി തുറന്നുവന്നു എന്ന് ഞാൻ വിശ്വസിക്കുന്നില്ല. ഇവിടെ സംഭവിച്ചത് രണ്ടുതരത്തിലാകാം.

1. 14 കിലോ ഭാരം കുറഞ്ഞത് ആയാസപ്പെടുമ്പോൾ ഹൃദയം ചെയ്യേണ്ടിവരുന്ന അധിക ജോലി കുറച്ചു. ജോലി കുറഞ്ഞപ്പോൾ പ്രാണവായുവിൻെറ ആവശ്യവും കുറഞ്ഞു. അതോടൊപ്പം വേദനയുണ്ടാകാനുള്ള സാധ്യതയും കുറഞ്ഞു. അദ്ദേഹത്തിൻെറ രോഗലക്ഷണങ്ങളിലുണ്ടായ വ്യതിയാനത്തിന് പ്രധാനകാരണം ഇതുതന്നെയാകണം. രോഗത്തിന് മാറ്റമുണ്ടാകാതെ തന്നെ രോഗലക്ഷണങ്ങൾക്ക് ഇങ്ങനെ മാററമുണ്ടാകാം.

2. മറെറാന്ന് പ്രകൃതിദത്തമായ ബൈപാസുകളാണ് അടഞ്ഞ രക്തക്കുഴലിലേക്ക് മറെറാരു കുഴലിൽനിന്നോ ചിലപ്പോൾ രക്ത തടസ്സം ഉണ്ടായതിന് മുകളിൽനിന്നോ ധാരാളം പുതിയ രക്തനാളികൾ ഉണ്ടായി രക്തപ്രവാഹം പുനഃസ്ഥാപിക്കുന്നതാണീ പ്രകൃതിദത്തമായ ബൈപാസ്. ഇത്തരം രക്തനാളികളെ കൊളാറ്ററൽ രക്തക്കുഴലുകളെന്ന് വിളിക്കുന്നു. ഒരു ഉദാഹരണം പറയാം. മുപ്പതുവയസ്സുകാരനായ ഒരു ചെറുപ്പക്കാരൻ. **ഹൃദ്രോഗവുമായാണ് ദുബായിൽ നിന്നും** തിരിച്ചു വരുന്നത്. അല്പം ആയാസപ്പെടുമ്പോൾ തന്നെ അസഹ്യമായി നെഞ്ചുവേദന. എക്സർസൈസ് ടെസ്ററ് നാലു മിനിററായപ്പോഴേക്കും നെഞ്ചുവേദനമൂലം നിർത്തേണ്ടിവന്നു. താമസിയാതെ ആഞ്ജിയോഗ്രാഫി ടെസ്ററ് ചെയ്തു. വലത്തെ രക്തക്കുഴൽ പൂർണ്ണമായി അടഞ്ഞിരിക്കുന്നു. (പടം 1) അസുഖം തുടങ്ങിയിട്ടധികം നാളാകാത്തതിനാൽ ബലൂൺ ചികിൽസകൊണ്ട് അടഞ്ഞ കുഴൽ തുറന്നുകിട്ടാൻ സാധ്യതയുണ്ട്. ഏതാനും ദിവസത്തിനുശേഷം അതിനായി അഡ്മിററു ചെയ്യുന്നു. ബലൂൺ ചികിൽസയ്ക്ക് മുമ്പ് സാധാരണ ചെയ്യുന്ന മററു പരിപാടികൾ തുടങ്ങുന്നു. താല്ക്കാലിക പേസ്മേക്കർ ഘടിപ്പിക്കുന്നു. ബലൂൺ കത്തിററർ കടത്തുന്നതിനുമുമ്പ് വീണ്ടും ആഞ്ജിയോഗ്രാഫി ചെയ്യുന്നു. ഹാലേലൂയ! ഒന്നുംചെയ്യാതെ തന്നെ അദ്ദേഹത്തിൻെറ രക്തക്കുഴൽ തുറന്നിരിക്കുന്നു! (പടം 2) അടുത്ത് പരിശോധിച്ചാൽ കാണാം; വാസ്തവത്തിൽ കുഴലിൻെറ അടഞ്ഞഭാഗം തുറന്നിട്ടില്ല. എന്നാൽ തടസ്സത്തിന് മുകളിലും താഴെയുമായി നല്ല വലിപ്പത്തിലുള്ള അനേകം കൈവഴികൾ (Collaterals) ഉണ്ടായതാണ് രക്തപ്രവാഹം പുനഃസ്ഥാപിക്കപ്പെടാനുള്ള കാരണം. ബലൂൺ ചികിൽസ വേണ്ടെന്നുവച്ചിട്ട് വീണ്ടും എക്സർസൈസ് ടെസ്ററ് ചെയ്യിച്ചുനോക്കി. നേരത്തെ നാലുമിനിററുപോലും എക്സർസൈസ് ചെയ്യാൻ കഴിയാത്തയാൾ ഒരു വിഷമവും കൂടാതെ 12 മിനിറേറാളം പൂർത്തിയാക്കി.

ഇതുപോലെ കൈവഴികൾ സൃഷ്ടിക്കപ്പെടുന്നതുമൂലം രോഗത്തിൽ കാതലായ മാററം പലർക്കും ഉണ്ടാകാം. എന്നാൽ **ആർക്ക്, എപ്പോൾ ഈ അനുഗ്രഹമുണ്ടാകും** എന്നത് പ്രവചനാതീതമാണ്. ഇതാണ് ഈ രോഗത്തിൻെറ പ്രത്യേക സ്വഭാവം. രോഗത്തിൻെറ ഗതി എപ്പോഴും പ്രവചിക്ക വയ്യ. അതുകൊണ്ട് ചില പൊതുവായ മാനദണ്ഡങ്ങൾവച്ച്, രോഗിയുടെ ആയുർദൈർഘ്യത്തിനും ആരോഗ്യത്തിനും മുൻതൂക്കം നൽകി ഏററവും അഭികാമ്യമെന്ന് തോന്നുന്ന ചികിൽസ വിധിക്കുന്നു. എന്നാൽ 'വിധി' ചിലപ്പോൾ ഞങ്ങളുടെ ചികിൽസാവിധിയെ മാനിക്കാറില്ല.

ഏതായാലും, ആദ്യത്തെ ഉദാഹരണത്തിൽ പറഞ്ഞ ഈ രോഗിക്ക് ബൈപാസ് ശസ്ത്രക്രിയ ഒഴിച്ചുകൂടാനാവാത്ത ഒരു ചികിൽസാവിധിയായി കരുതിയിരുന്നില്ല; അങ്ങനെ ഉപദേശിച്ചിട്ടുമില്ല. മരുന്നുകൊണ്ട് നെഞ്ചുവേദന ശമിക്കുന്നില്ലെങ്കിൽ അവസാനക്കയ്യായി ബൈപാസ് വേണ്ടിവന്നേക്കുമെന്ന അറിവുതന്നെ ജീവിത ശൈലിയിൽ സാരമായ മാററംവരുത്താൻ പ്രേരകമായിത്തീരുന്നു. അതുകൊണ്ടുതന്നെ ഇത്തരത്തിലുള്ള അനേകം രോഗികൾ പ്രകൃതിജീവനമൊന്നും കൂടാതെതന്നെ ബൈപാസ് ഒഴിവാക്കി സുഖമായി കഴിയുന്നു. ചിലർ ആഹാരക്രമത്തിലും മററും മാററം വരുത്താതെ അനങ്ങാതെ മിണ്ടാതെ കഴിയാനിഷ്ടപ്പെടുന്നവരാണ്. എന്നാൽ നഷ്ടപ്പെട്ട ആരോഗ്യം ഉടനടി വീണ്ടെടുത്ത് ഊർജ്ജസ്വലരായി കഴിയാൻ ആഗ്രഹിക്കുന്ന മററ് ചിലരാകട്ടെ എത്രയും പെട്ടെന്ന് ഓപ്പറേഷനോ ബലൂൺ ചികിൽസയ്ക്കോ വിധേയരാകുന്നു. ബ്രിട്ടണിൽ ഞാൻ കണ്ടിട്ടുള്ളവരിൽ ഭൂരിഭാഗവും ഇത്തരക്കാരാണ്. ഇവിടെ മറിച്ചും.

(തുടരും)

(11–ാം പേജിൽ നിന്നും തുടർച്ച)

ബേബിജോൺ നിയമസഭയിൽ ആവശ്യപ്പെട്ടതും അതാണ്. ഈ പ്രശ്നത്തിൻെറ പേരിൽ മുഖ്യമന്ത്രി ആവശ്യപ്പെടുന്നെങ്കിൽ തിരഞ്ഞെടുപ്പിനെ നേരിടാൻ തങ്ങൾ തയ്യാറാണെന്നാണ് അദ്ദേഹം പറഞ്ഞത്?

**ഇവിടെ ഇപ്പോൾ എന്തിനാണ് പൊതു തിരഞ്ഞെടുപ്പ്? എനിക്കു വിശ്വാസമുണ്ട്. പിന്നെ എന്തിനാണ് തിരഞ്ഞെടുപ്പിനു പോകുന്നത്?**

അങ്ങു ജനങ്ങളുടെ അഭിപ്രായ വോട്ടിനെക്കുറിച്ചു പറഞ്ഞല്ലോ. ഏതുതരത്തിലുള്ള അഭിപ്രായ വോട്ടെടുപ്പ് വേണമെന്നാണ് നിർദ്ദേശിക്കുന്നത്?

**സാധാരണ ജനങ്ങളുടെ അഭിപ്രായം അറിയില്ലേ? അതുതന്നെ. ഇതു ആദ്യത്തേതല്ലല്ലോ. കഴിഞ്ഞതവണ എന്തായിരുന്നു? എഴുത്തച്ഛൻ, മേനോൻ, പയ്യൻ, വീടുവച്ചത് എന്നിങ്ങനെ പലതും പൊക്കിക്കൊണ്ടു വന്നില്ലേ? നാലരക്കൊല്ലം ഭരിച്ചു. മുഴുവൻ ഫയലും അവരുടെ കൈകയിലുണ്ടായിരുന്നല്ലോ. ഒരു എൻക്വയറി നടത്താൻ അവർക്കു കഴിഞ്ഞോ. ഒരെണ്ണം. അതും ജനങ്ങൾക്കറിയാം. അറുപതു കൊല്ലത്തെ പബ്ളിക് ലൈഫായി. എൻെറ ജീവിതം ഒരു തുറന്ന പുസ്തകമാണ്. ഏതു മുഖ്യമന്ത്രിയുടെ കിടപ്പറയിലാണ് ആർക്കും കടന്നുചെല്ലാവുന്നത്. ഈ സംസ്ഥാനത്തുണ്ടോ, ഇന്ത്യയിലുണ്ടോ? നത്തിംഗ് റു ഹൈഡ്. അതു കേരളത്തിലെ ജനങ്ങൾക്കറിയാം. കേരളത്തിലെ ജനങ്ങൾക്ക് പാമോയിൽ എത്തിച്ചുകൊടുത്ത മുഖ്യമന്ത്രിയെയാണ് അവർ കാണുന്നത്. അതിൽനിന്നും കാശടിച്ച മുഖ്യമന്ത്രിയെയല്ല. ഇന്ന് റേഷൻകടയിൽ, മാവേലി സ്റേറാറിലല്ല, റേഷൻകടയിൽനിന്ന് രണ്ടുകിലോ പാമോയിൽ വാങ്ങുമ്പോൾ അവരുടെ മനസ്സിലെ സമാധാനം എനിക്കനുഭവപ്പെടുന്നുണ്ട്. അതിനുവേണ്ടി എന്തെല്ലാം കേൾക്കണമെങ്കിലും നേരിടണമെങ്കിലും അതിനു ഞാൻ തയ്യാറാണ്. കേരളത്തിലെ ജനങ്ങൾക്കുവേണ്ടി ഇനിയും ഇതു ചെയ്യും. അവരുടെ മുമ്പാകെയാണ് ഞാൻ ഫയൽ സമർപ്പിച്ചിരിക്കുന്നത്. എനിക്ക് ഒന്നും ഹൈഡ് ചെയ്യാനില്ല.**







# ഒരറവുകാരൻെറ ആത്മനൊമ്പരങ്ങൾ

ആർ. ശ്രീകണ്ഠൻനായർ

ഒരറവുകാരനെക്കുറിച്ചുള്ള നമ്മുടെ സങ്കല്പം എന്താണ്? വയലാറിൻെറ 'അയിഷ'യിലെ അദ്രമാനെപ്പോലെ, മുഖത്ത് വസൂരിക്കലയും, കൊമ്പൻ മീശയും ചുവന്ന കണ്ണുകളുമുള്ള നിർദ്ദയനായ ചോരക്കൊതിയൻ എന്നല്ലേ! എന്നാൽ, ഇതാ ആർദ്രചിത്തനായ, അഹിംസാവാദിയായ ഒരറവുകാരൻ! ശാന്തനും സൗമ്യനും ഗാന്ധിയനുമായ ഒരറവുകാരൻ! ഗാന്ധിശിഷ്യന്മാർ ഖദറിട്ട് കള്ളുഷാപ്പ് നടത്തുന്നതുപോലെയല്ല, ഈ അറവുകാരൻെറ കഥ. ആമാശയത്തേക്കാൾ വലുതല്ല ആശയം എന്നു മനസ്സിലായപ്പോൾ അഹിംസയിൽനിന്ന് അറവുകാരനിലേക്കുള്ള ദൂരം, വന്യമായ ഒരു ഇച്ഛാശക്തിയോടെ, അയാൾ ഓടിത്തീർക്കുകയായിരുന്നു! പക്ഷേ, ജീവിതത്തിൻെറ കുത്തൊഴുക്കിൽ, പ്രതീക്ഷയോടെ കെട്ടിപ്പൊക്കിയതെല്ലാം കൺമുന്നിൽ തകർന്നുവീണപ്പോൾ, കിട്ടിയ പൊങ്ങുതടിയായിരുന്നു കശാപ്പുശാല. നിത്യവൃത്തികഴിക്കാൻ കശാപ്പുകാരൻെറ കത്തി കയ്യിലെടുത്തിട്ടും കറതീർന്ന ഒരു ഗാന്ധിഭക്തനായി തുടരുകയാണ് ഇന്നും ഈ മനുഷ്യൻ! അതുകൊണ്ടുതന്നെ, ഈ സാധുമനുഷ്യൻെറ ധർമ്മസങ്കടങ്ങൾ ദിനംപ്രതി ഏറുകയാണ്. കശാപ്പുകത്തിയുടെ വായ്ത്തലയിലൊടുങ്ങാത്ത സൗമ്യതയും സത്യാന്വേഷണവും കൊണ്ട് ഈ അഹിംസാവാദി അനുഭവിക്കുന്ന ആത്മനൊമ്പരങ്ങൾ ചില്ലറയല്ല. ഒരെറുമ്പിനെപ്പോലും കൊല്ലാൻ മാനസികബലം ഇല്ലാത്തയാൾ, പ്രതിവർഷം മുക്കാൽ ലക്ഷത്തോളം സാധുമൃഗങ്ങളെ കശാപ്പുചെയ്തു ജീവിതം കഴിക്കേണ്ടിവരിക എത്ര വേദനാജനകമാണ്.

ചുടുചോരയുടെ തീഷ്ണഗന്ധമുള്ള ഈ അറവുകാരൻെറ നിർമ്മലമായ മനസ്സിലേക്ക് ഇറങ്ങിച്ചെല്ലുമ്പോൾ, ഓരോ ജീവിതത്തിൻെറ അപ്രതീക്ഷിതമായ ഉയർച്ച താഴ്ചകളോർത്ത് നാം വിസ്മയം കൊള്ളും; ഒപ്പം നമുക്കു ചുറ്റും എത്ര വൈവിധ്യമുള്ള കഥാപാത്രങ്ങളാണ് അജ്ഞാതരായി ജീവിതം ജീവിച്ചുതീർക്കുന്നത് എന്ന യാഥാർത്ഥ്യവും!

തിരുവനന്തപുരം നഗരത്തിലെ കുന്നുകുഴിയിലുള്ള കശാപ്പുശാലയിലെ തിരക്കുപിടിച്ച അറവുകാരനായി രണ്ടുകൊല്ലം മുമ്പ് സർവീസിൽ പ്രവേശിക്കുമ്പോൾ, വള്ളക്കടവ് സുഹ്റാമാൻസിലെ എം.എം. മൈതീൻ ഖാന് ഈ തൊഴിലിൽ താൻ വിജയിക്കുമെന്ന് വിശ്വാസമേ ഉണ്ടായിരുന്നില്ല. അറവുകാരൻെറ മനസ്സോ അനുഭവമോ ഇല്ലാത്തയാൾ. എത്ര ചെറിയ ഹിംസയിലും പിടയുന്ന ഒരു വികാരജീവിക്ക് എങ്ങനെ രണ്ടുമൂന്നു മണിക്കൂറിനകം ഇരുന്നൂറിലധികം മൃഗങ്ങളെ അറുത്ത് കൊല്ലാനാവും? നേരിൻെറ വഴിതെറ്റി നടക്കാൻ തയ്യാറല്ലാതിരുന്നതുകൊണ്ടുമാത്രമായിരുന്നു ഖാന്, ജീവിതത്തിലെന്നും പരാജയത്തിൻെറ കയ്പുരസം നുണയേണ്ടിവന്നത്. അതേസമയം, ജീവിതത്തിലടിക്കടി വന്നുപെട്ട പരാജയങ്ങളുടെ വേലിയേറ്റത്തിൽ ഒരത്താണിയായി കിട്ടിയ കശാപ്പുശാലയും തനിക്കു നഷ്ടപ്പെട്ടുപോകുമോ എന്ന ഉത്കണ്ഠ അയാളെ തളർത്താൻ തുടങ്ങി. പക്ഷേ, ആലോചിച്ചുനില്ക്കാൻ നേരമില്ല. ജീവിച്ചേ മതിയാവൂ എന്നു തീരുമാനിച്ചുറച്ചനിമിഷം ഉറക്കപ്പായിൽ നിന്ന് അയാൾ നേരേ അറവുശാലയിലേക്കു നടന്നു. നേരം പുലരുന്നതേയുള്ളു. വഴിയിൽ നിന്നുകൊണ്ട് കുന്നുകുഴിയുടെ ഉച്ചിയിൽ ഉയർന്നുനില്ക്കുന്ന വിജനമായ അറവുശാലയിലേക്ക് അയാൾ നോക്കി. തുടർച്ചയായ കശാപ്പിലൂടെ മനസ്സിരുണ്ടുപോകാതിരിക്കാൻ അയാൾ പിന്നെയും പിന്നെയും പ്രാർത്ഥിച്ചു. കശാപ്പുശാലയുടെ മുന്നിൽ കൂട്ടിക്കെട്ടി നിർത്തിയിരിക്കുന്ന അറവുമാടുകളുടെ ദൈന്യത അയാളെ ഭയപ്പെടുത്തി! അരങ്ങേറാൻപോകുന്ന അരുംകൊലയുടെ വിഭ്രാന്തിയിൽ ചേതനയറ്റ മാട്ടുക്കൂട്ടങ്ങൾ! മരിക്കാൻപോകുന്നു എന്നറിയുന്ന നിമിഷം ജീവിക്കാൻ കാട്ടുന്ന തിടുക്കവും ആവേശവും മനസ്സിനെ വല്ലാതെ മഥിക്കുന്നു! പടച്ചോനെ വിളിച്ചു പ്രാർത്ഥിച്ചിട്ടും മനസ്സു നേരേ നിൽക്കുന്നില്ല! ഹൃദയമിടിപ്പിനു വേഗം കൂടിയ നിമിഷം. അയാൾ വേഗം അറവുശാലയിലേക്കു കയറി. ഡോക്ടർ പരിശോധിച്ച മാടിനെ മൂന്നുനാലുപേർ കാലു മുകളിലും, തല താഴെയുമായി കപ്പിയും കയറുമുപയോഗിച്ച് കെട്ടിത്തൂക്കി നിർത്തിയിരിക്കുന്നു. ഇനി തൻെറ ഊഴമാണ്. ജീവിക്കാൻ വേണ്ടി ഈ തൊഴിൽ തിരഞ്ഞെടുക്കാൻ തീരുമാനിച്ച അഭിശപ്തനിമിഷത്തെ ശപിക്കാൻ തോന്നി. നിർദ്ധനരായ തൻെറ കുടുംബാംഗങ്ങളെ ഓർത്തിട്ടും പേടി കുറയുന്നില്ല. തനിക്ക് കശാപ്പുതന്ത്രങ്ങൾ പറഞ്ഞുതന്ന കശാപ്പുശാലയിൽനിന്ന് പുറത്താക്കപ്പെട്ട തൻെറ മുൻഗാമിയുടെ ഭീകരമായ ഒരനുഭവമായിരുന്നു മനസ്സുനിറയെ.

"അറക്കുന്നത് മൃഗമറിയരുത്. അതിനാണ് കശാപ്പിന് ഷേവുചെയ്യുന്ന ബ്ളയിഡിനേക്കാൾ മൂർച്ചയുള്ള കത്തി ഉപയോഗിക്കുന്നത്. ഒരു ദിവസം പാതിരാത്രിയായിക്കാണും. തൻെറ മുന്നിൽ ചരിച്ചു കിടത്തിയിരിക്കുന്ന അറവുമാടിനെ അയാൾ കണ്ടു. സ്വന്തം ജോലിചെയ്യാതെ മടിച്ചുനില്ക്കുന്ന തന്നെ ശകാരിക്കുന്ന മേലുദ്യോഗസ്ഥനെ അയാൾ ശ്രദ്ധിച്ചു. കശാപ്പിന് എല്ലാം റെഡിയായിരിക്കുന്നു! ജോലിയിൽ അലംഭാവം പാടില്ലല്ലോ. ആളു പെട്ടെന്നു സജീവമായി. തലയിണയ്ക്കടിയിൽ എന്നും കരുതിവയ്ക്കുന്ന കശാപ്പുകത്തി അയാൾ കയ്യിലെടുത്തു. മരണവേദന കൊണ്ടു കുതറി ഓടാൻ ശ്രമിക്കുന്ന മാടിനെ അയാൾ ഇടതുകൈകൊണ്ടു ബലമായി പിടിച്ചു! മൃഗത്തിനു നന്നായി ശ്വാസംമുട്ടി. ശബ്ദം പുറത്തു വരുന്നില്ല. വലതുകൈയിലിരിക്കുന്ന കശാപ്പു

മരണത്തിൻെറ അലറി വിളികൾക്കുമുമ്പിൽ മനസ്സിരുണ്ടുപോയ മൈതീൻ ഖാൻ

കത്തി ചലിക്കുമെന്നുറപ്പായപ്പോൾ, മൃഗം സർവ്വശക്തിയുമുപയോഗിച്ച് വാവിട്ടുനില വിളിച്ചു! വീട്ടിൽ ഉറങ്ങിക്കിടന്നവർ ഓടിക്കൂടി. അപ്പോഴാണ് അയാൾ അറിയുന്നത് കശാപ്പു ചെയ്യാൻ വേണ്ടി ഇടതുകൈകൊണ്ട് ബലമായി പിടിച്ചുനിർത്തിയിരിക്കുന്നത് തൻെറ സമീപം കിടന്നുറങ്ങിയ സ്വന്തം ഭാര്യയെയായിരുന്നുവെന്ന്! സംഭവം വെറുമൊരു ദുഃസ്വപ്നമായിരുന്നു! പക്ഷേ, അടുത്തമുറിയിലുള്ളവർ എത്താൻ വൈകിയിരുന്നെങ്കിൽ പെമ്പ്രന്നോരുടെ കഥ കഴിഞ്ഞേനെ!

കത്തിയും പിടിച്ച് അറച്ചുനില്ക്കുന്ന ഖാൻെറ രൂപം സഹായികളുടെ ക്ഷമകെടുത്തി. ''ഒന്നും ആലോചിക്കേണ്ട ആശാനേ നേരം പോകുന്നു!'' ശരിയാണ് നാലുമണിക്കൂർ കൊണ്ട് ഇരുന്നൂറെണ്ണത്തിനെ വെട്ടണം. ഒരിക്കൽക്കൂടി കണ്ണടച്ചു ബിസ്മി ചൊല്ലി.



കശാപ്പുമുറിയിൽ പകച്ചുനിൽക്കുന്ന മാടിനെ പരിശോധിക്കുന്നു

മിന്നുന്നവായ്ത്തലയുള്ള അറവുകത്തി അയാൾ കയ്യിലെടുത്തു. പ്രാണനുവേണ്ടി ഇരക്കുന്ന മാടിൻെറ മുഖത്തേക്കുപിന്നെ നോക്കിയില്ല. മിനിറ്റിനുള്ളിൽ തലയറുത്തു മാറ്റി. രക്തം ചീറ്റിത്തെറിച്ചത് സ്വന്തം മനഃസാക്ഷിയിലായിരുന്നെങ്കിലും, വേഗം വേഗം അറുത്തുമാറ്റിക്കൊണ്ടേയിരുന്നു! ഇന്നിപ്പോൾ കാര്യക്ഷമതയുള്ള തീർത്തും പ്രൊഫഷണലായ കശാപ്പുകാരനാണ് ഖാൻ!

രക്തവും മാംസവും കട്ടിപിടിച്ചു കിടക്കുന്ന ഈ കശാപ്പുകളത്തിലേക്ക് വരുംമുമ്പ്, ഖാൻ ചെയ്തുനോക്കാത്ത തൊഴിലില്ല! മാജിക് മുതൽ വിസാകച്ചവടം വരെ നടത്തിനോക്കി. പക്ഷേ, അവയെല്ലാം മാളികയിൽ നിന്ന് കുപ്പത്തൊട്ടിയിൽ വീണ പരാജയങ്ങളുടെ കഥകൾ മാത്രമായി അവശേഷിച്ചു!

മാന്ത്രികൻെറ വേഷത്തിലായിരുന്നു ഈ കശാപ്പുകാരൻെറ തുടക്കം. പത്താം ക്ളാസ്സു പാസ്സായപ്പോൾ, ഖാന് എന്തെന്നില്ലാത്ത ഒരു മോഹം. ഇന്ത്യ ഒന്ന് ചുറ്റിക്കറങ്ങി വന്നാലോ. തുടർന്നു പഠിക്കാൻ വീട്ടിലന്നു നല്ല സാമ്പത്തികമുണ്ടായിരുന്നെങ്കിലും ഖാൻ ഒന്നുകറങ്ങി വരാൻ തന്നെ തീരുമാനിച്ചു. മദ്രാസ്, ബോംബെ, കാശ്മീർ തുടങ്ങിയ നഗരങ്ങളിലെല്ലാം ചുറ്റിത്തിരിഞ്ഞ 'ചിന്നപയ്യൻ' കൽക്കട്ടയിൽ എത്തി. ഖാന് അന്ന് ഏറെ താൽപ്പര്യം മാജിക്കിലായിരുന്നു. കണ്ണുകെട്ടി സൈക്കിൾ ഓടിക്കുക, കണ്ണുകെട്ടി കാറോടിക്കുക തുടങ്ങിയ ചില്ലറ ചെപ്പടിവിദ്യകൾ ഖാൻ നേരത്തേ മനസ്സിലാക്കിയിരുന്നു. അങ്ങനെയാണ് അന്ന് ഏതൊരു മാന്ത്രിക കുതുകിയുടെയും മനസ്സിൽ ചേക്കേറിയിരുന്ന പ്രശസ്ത മജീഷ്യൻ ശ്രീ. പി.സി. സർക്കാറിനെ പരിചയപ്പെടാൻ ഭാഗ്യം കിട്ടിയത്. മാന്ത്രികരുടെ ദിവ്യനഗരമായ കൽക്കട്ടയിലെ ജ്ഞാദൂർ നഗറിൽ പി.സി. സർക്കാറിൻെറ മാജിക് ഷോ ഉണ്ടായിരുന്നു. അന്ന് പി.സി. സർക്കാറിൻെറ ഇന്ദ്രജാലപ്രകടനങ്ങൾ ഖാനെ മാജിക്കിൻെറ വിസ്മയലോകത്തേക്ക് ആകർഷിച്ചു. ''ആളുകളെ കഷണം കഷണമായി പി.സി. സർക്കാർ വെട്ടിമുറിച്ചു. മൂന്നും നാലും ഭാഗങ്ങളായ തലകൾ ആഡിറ്റോറിയത്തിൽ വട്ടമിട്ട് കറങ്ങുന്ന കാഴ്ച വീർപ്പടക്കി മാത്രമേ കണ്ടിരിക്കുവാൻ'' ഖാനു കഴിഞ്ഞുള്ളൂ. അന്തരീക്ഷത്തിൽനിന്ന് കാറും പ്ളെയിനുമൊക്കെ പി.സി. സർക്കാർ പെറുക്കിയെടുത്തപ്പോൾ, ഖാൻെറ മനസ്സിൽ സർക്കാർ കുടിയിരുന്നു കഴിഞ്ഞിരുന്നു. ഷോ തീർന്നപ്പോൾ, സർക്കാറിനെ നേരിൽ കണ്ടു. മാജിക് പഠിക്കാൻ താൽപ്പര്യമുണ്ടെന്നു പറഞ്ഞു. അന്നുമുതൽ പി.സി. സർക്കാറിൻെറ മാജിക് ട്രൂപ്പിൽ ചേർന്നു.

മൂന്നുകൊല്ലം പി.സി. സർക്കാറിൻെറ കീഴിൽ നിന്ന്, പല മാന്ത്രികവിദ്യകളും പഠിച്ചു. പി.സി. സർക്കാറിനെ രാജാവിനെപ്പോലെ ആളുകൾ ആദരിച്ചിരുന്ന കാലമായിരുന്നു അത്. തൻെറ പ്രശസ്തി വർദ്ധിപ്പിക്കുവാൻ, സർക്കാർ ചില പൊടിക്കൈകൾ ചെയ്യുക പതിവായിരുന്നു. ഒരിക്കൽ, ഒരു ട്രെയിൻ യാത്രയിൽ, സർക്കാർ ഒരു കുസൃതി കാണിച്ചു. സർക്കാർ സഞ്ചരിച്ചിരുന്ന ട്രെയിനിൽ ഒരു കല്യാണപാർട്ടിയും സഞ്ചരിക്കുന്നുണ്ടായിരുന്നു. സർക്കാർ ചെറിയൊരു ശീട്ടിറക്കി. ഓടിക്കൊണ്ടിരുന്ന തീവണ്ടിയിൽ നിന്ന് പെട്ടെന്ന് കല്യാണച്ചെറുക്കനെ കാണാതായി! ആളുകൾ പരിഭ്രാന്തരായി. ജനങ്ങൾ അമ്പരന്നു നിലവിളിക്കാൻ തുടങ്ങിയപ്പോൾ ആരോ പറഞ്ഞു ഈ വണ്ടിയിൽ പി.സി. സർക്കാർ ഉണ്ട്. പുള്ളിയോടു പറയൂ എന്ന്! പി.സി. സർക്കാറിൻെറ തിരുസന്നിധിയിൽ പരാതി ചെന്നു. സർക്കാർ ഒരു ചെറുചിരിയോടെ, അടുത്തിരുന്ന കുട എടുത്തു കുലുക്കി. കല്യാണച്ചെറുക്കൻ കുടയ്ക്കുള്ളിൽ നിന്ന് പൊഴിഞ്ഞുവീണു! എല്ലാവരും സർക്കാറിൻെറ കഴിവിൽ വിസ്മരിച്ചുപോയി. ''അന്ന് ആ തീവണ്ടിയിൽ ഒരു ഗവർണറും യാത്ര ചെയ്യുന്നുണ്ടായിരുന്നു. ഗവർണർ കൂടി അറിയട്ടെ തൻെറ കഴിവ് എന്നായിരുന്നു സർക്കാറിൻെറ മനസ്സിലിരുപ്പ്!'' ''കല്യാണ ചെറുക്കൻ എങ്ങനെയാ കുടയ്ക്കുള്ളിലായത്?'' ഖാൻ മാജിക്കിൻെറ രഹസ്യം തുറന്നു വച്ചു. ''അതിൽ ഒന്നുമില്ല. സർക്കാർ കല്യാണ ചെറുക്കനെ വിളിച്ചുകൊണ്ടുപോയതാ. അതിന് Quick Vantricks എന്നുപറയും. മാജിക് എന്നുപറഞ്ഞാ വെറും തട്ടിപ്പാ. ഇല്യൂഷൻ ഷോ ആണ്. നമുക്കങ്ങനെ തോന്നുന്നതാ. പരിശീലിച്ചാൽ ആർക്കും ചെയ്യാവുന്നതേയുള്ളൂ. സ്റ്റേജിൽ വച്ച് തലയും ഉടലുമൊക്കെ രണ്ടും മൂന്നും ആക്കിവെട്ടിമാറ്റുന്നത് കട്ടിട്ടില്ലേ. വെറും തോന്നലാ. പി.സി. സർക്കാർ സ്റ്റേജിൽ കാറുവരുത്തി കാണിക്കുമായിരുന്നു. കപട ദിവ്യന്മാരെപ്പോലെ അന്തരീക്ഷത്തിൽ നിന്ന് ഭസ്മവും വിഭൂതിയുമൊക്കെ എടുത്തു കാണിക്കും. അതൊക്കെ വെറും കയ്യടക്കമാ! നമ്മുടെ ശ്രദ്ധമാറ്റുന്നതിലാണ് മജീഷ്യൻെറ കഴിവ്. അതുകൊണ്ടാണ് എല്ലാ മാജിക്കുകാരും നന്നായിവാചകമടിക്കുന്നത്! പി.സി. സർക്കാർ പ്രേക്ഷകരെ പറ്റിക്കാൻ നല്ല 'നാവടക്കം' കാട്ടുമായിരുന്നു. മാജിക്കിൽ കാണിക്കുന്നതൊക്കെ നടക്കുമായിരുന്നെങ്കിൽ, ഇത്രയും ബുദ്ധിമുട്ടി മാജിക് തന്നെ തൊഴിലായി കൊണ്ടുനടക്കേണ്ട ആവശ്യം ഉണ്ടോ? മാന്ത്രികർ അന്തരീക്ഷത്തിൽ നിന്ന് കറൻസി നോട്ടുകളും സ്വർണ്ണവും വരുത്തുന്നുണ്ടല്ലോ. അതു കുറച്ചുകൂടുതൽ വരുത്തി, സുഖമായി താമസിച്ചാൽ പോരേ!'' ഖാൻ ചെറുതായൊന്നു ചിരിച്ചു.

സർക്കാറിൻെറ ശിഷ്യനായി നടന്ന മൂന്നുകൊല്ലത്തിനിടയിൽ, സർക്കാറിനോടൊപ്പം, ജപ്പാൻ, സിംഗപ്പൂർ, മലേഷ്യാ, ഇന്തോനേഷ്യ തുടങ്ങിയ പല വിദേശരാജ്യങ്ങളിലും ഖാൻ പോയിട്ടുണ്ട്. ട്രൂപ്പിൽ ചേർന്ന് മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ ഒരിക്കൽ സർക്കാർ വിളിച്ചു ചോദിച്ചു. ''നിനക്കു വീട്ടിൽ പോകണ്ടേ?'' ''പോകണം. പക്ഷേ, പോയാൽ പിന്നെ ഞാൻ മടങ്ങിവരില്ല.'' ഖാൻ പറഞ്ഞൊപ്പിച്ചു.

(ശേഷം 35–ാം പേജിൽ)



# സി അച്യുതമേനോൻെറ ഡയറിക്കുറിപ്പുകൾ

## ഏപ്രിൽ

ഏപ്രിൽ 1, വ്യാഴം
3.30 SC/ST Committee

കമ്മിററികൂടി. വളരെ ഫലപ്രദമായി കാര്യമാത്ര പ്രസക്തമായി ചർച്ചചെയ്യുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു കമ്മിററിയാണിത്.

മന്ത്രിസഭാ സബ്ബ് കമ്മിററി കൂടി. കുറേക്കൂടി തടവുകാരെ (Misa) മോചിപ്പിക്കുവാനും അർഹതയുള്ളവർക്ക് കുടംബ അലവൻസ് കൊടുക്കുവാനും തീരുമാനിച്ചു.

ഏപ്രിൽ 2, വെള്ളി

Meeting for Deposit Mobilisation Scheme-Parippally

കലയ്ക്കോട് സഹകരണസംഘത്തിൻെറ ആഭിമുഖ്യത്തിൽ നടന്ന ചടങ്ങ് ഗംഭീരമായി. 1,18,000 ത്തോളം ഒരൊററ ദിവസംകൊണ്ട് നിക്ഷേപിച്ചു. മടങ്ങിവന്നപ്പോൾ രാത്രി 10.30 ആയി.

ഏപ്രിൽ 3 ശനി

അയർക്കുന്നം-മിനി എസ്റ്റേറ്റ്

9 മണിക്ക് പുറപ്പെട്ടു. തങ്കമ്മയും സീമയും ഉണ്ടായിരുന്നു. ചങ്ങനാശ്ശേരിയിൽ ഇറങ്ങി. കൊച്ചപ്പൻെറ വീട്ടിൽ ചെന്ന് കൊച്ചേട്ടനെ കണ്ടു. 80 വയസ്സായത്രെ.

കോട്ടയം ടി.ബിയിൽ എത്തി ഊണ് കഴിച്ച് വിശ്രമിച്ചു. 5.30 ന് അയർക്കുന്നത്തേക്ക് പോയി. ഗംഭീരമായ ചടങ്ങ്. പതുക്കെ ചാററൽമഴ പെയ്തു. രാത്രി മടങ്ങുംവഴി സുരേന്ദ്രൻ താമസിക്കുന്നിടത്ത് കയറി. മഹാമോശം വീട്. തലയോലപ്പറമ്പിൽ താമസിക്കുന്നതാണുത്തമം. രാത്രി നാട്ടകം ഗസ്ററ് ഹൗസിൽ താമസിച്ചു.

ഏപ്രിൽ 4 ഞായർ

ഉച്ചയ്ക്ക് 3 മണിവരെ നാട്ടകത്ത് കഴിച്ചുകൂട്ടി; ഒരു ശല്യവുമില്ലാതെ. ബാബുപോളിൻെറ ''ഗിരിപർവ്വം'' വായിച്ചുതീർത്തു. തരക്കേടില്ല.

3 മണിക്ക് പുറപ്പെട്ടു. 4.30 ന് കോലഞ്ചേരിയിൽ എത്തി. ആസ്പത്രി വാർഡിൻെറ ഉദ്ഘാടനം കഴിച്ചു. ഐക്കരനാട് സഹകരണ സംഘത്തിൻെറ നിക്ഷേപ പദ്ധതി ഉദ്ഘാടനം കഴിച്ചു മടങ്ങി. കോട്ടയം റസ്ററ്ഹൗ



സിൽനിന്ന് അത്താഴം കഴിച്ചു. 12.15 ന് തിരുവനന്തപുരത്ത് തിരിച്ചെത്തി. വഴിനീളെ നല്ല മഴയുണ്ടായിരുന്നു.

ഏപ്രിൽ 5 തിങ്കൾ

3.30 ഗ്രന്ഥശാലാബിൽ

6 മണിക്ക് Mariner's Day

ഗ്രന്ഥശാലാ ബിൽ പൊതുവായി ഒന്ന് ചർച്ച ചെയ്തതേയുള്ളൂ. വിശദാംശങ്ങളിലേക്ക് കടന്നില്ല.

ബാബുപോളിൻെറ ''ഗിരിപർവ്വ''ത്തിന് ഒരു മുഖവുരയെഴുതി. നല്ല പുസ്തകം.

നാവികദിനത്തിന് നല്ലൊരു പ്രസംഗം ചെയ്തു.

ഏപ്രിൽ 6 ചൊവ്വ

6 മണിയോടുകൂടി പാർട്ടി ആപ്പീസിൽ പോയി. സോവിയററ് പാർട്ടി ഡെലിഗേഷനുമായി പരിചയപ്പെട്ടു. അവരോടൊപ്പം ''നവമാധുരി'' ഉദ്ഘാടനത്തിൽ പങ്കെടുത്തു. രണ്ട് നൃത്തങ്ങൾ കണ്ടു. കുറച്ചു പാട്ടും കേട്ടു. പിന്നീട് അത്താഴവിരുന്നിൽ പങ്കുകൊണ്ടു.

ഗോപു വന്നിരുന്നു. വൈകുന്നേരംതന്നെ തിരിച്ചുപോയി. പാവം അവൻെറ കുട്ടികളുടെ തുമ്പില്ലായ്മ നിമിത്തം ജീവിതത്തിൽ ഒരു സമാധാനവുമില്ലാതായിരിക്കുന്നു. എന്തു ചെയ്യാം? എന്നോടൊന്നും തുറന്നുപറഞ്ഞില്ല. സമയം കാണാത്തതുകൊണ്ടായിരിക്കാം.

ഏപ്രിൽ 7 ബുധൻ

ഉച്ചതിരിഞ്ഞ് മന്ത്രിസഭായോഗംകൂടി.

പെസഹാ വ്യാഴാഴ്ച ഒഴിവ് ദിവസമാക്കുന്നതിനെ സംബന്ധിച്ചും ബജററിലെ ചില നിർദ്ദേശങ്ങളെ സംബന്ധിച്ചും ഗവൺമെൻറ് പ്ളീഡർമാരുടെ നിയമനങ്ങളെ സംബന്ധിച്ചും ഒരുപാട് തർക്കങ്ങൾ ഉണ്ടായി.

ദിവാകരൻ സ്മാരക കമ്മിററികൂടി ചില തീരുമാനങ്ങൾ എടുത്തു.

ഏപ്രിൽ 8 വ്യാഴം

3.30 സെക്രട്ടേറിയററുയോഗം

സെക്രട്ടേറിയററ് യോഗത്തിന് മുമ്പ് ഡോ. ഹസാരിയുമായി സംസാരിച്ചു. കേരളത്തിൽ ARDC പദ്ധതികൾക്ക് ആശാവഹമായ പുരോഗതിയുണ്ടായിട്ടില്ല എന്നാണദ്ദേഹത്തിൻെറ അഭിപ്രായം.

സെക്രട്ടേറിയററ് യോഗത്തിൽ സ്ററാൻറിംഗ് കമ്മിററി പ്രവർത്തിക്കാത്തതിനെപ്പററി അതിരൂക്ഷമായ വിമർശനമുണ്ടായി.

7 മണിക്ക് പാർലമെൻററി പാർട്ടി യോഗത്തിൽ ബസ്സ് ചാർജ്ജ് വർദ്ധനയെപ്പററിയും വനം കയ്യേററത്തെ സംബന്ധിച്ചും വീണ്ടും ചർച്ചകൾ നടന്നു. രാത്രി ഹസാരിക്ക് വിരുന്നു സൽക്കാരം നടത്തി.

ഏപ്രിൽ 9 വെള്ളി

Visit of the Committee on Integration of Coop. Credit

3.30 Discussions

സെക്രട്ടേറിയററ് യോഗം

ഉച്ചതിരിഞ്ഞ് ഡോ. ഹസാരിയുടെ യോഗത്തിന് പോയില്ല. സെക്രട്ടേറിയററ് സ്ററാൻറിംഗ് കമ്മിററി സംയുക്ത യോഗത്തിൽ പങ്കെടുത്തു. സ്ററാൻറിംഗ് കമ്മിററി തുടരണമെന്നും ഞാൻ അതിൻെറ കൺവീനറാകണമെന്നും നിശ്ചയിച്ചു. എല്ലാ മാസവും ആദ്യത്തെ വെള്ളിയാഴ്ച രാവിലെ കൂടണം.

രാത്രി സ്പീക്കറുടെ വിരുന്നിൽ (ലോക്സഭാ സ്പീക്കർക്ക്) പങ്കെടുത്തു.

ഏപ്രിൽ 10 ശനി

10.30 a m Devaswam Board Conference

തിരു: ദേവസ്വം ബോർഡിനെപ്പററി ഒരു ചർച്ച ബോർഡ് മെമ്പർമാരുമായി നടത്തി.



**ദെൽഹിയിൽ എത്തി എൻ.കെ. കൃഷ്ണനുമായി സംസാരിച്ചു. പാർട്ടി നേതൃത്വം പ്രധാനമന്ത്രിയെ കണ്ട് ചർച്ചചെയ്ത വിവരം കൃഷ്ണൻ പറഞ്ഞു. കുറെ ഫലമുണ്ടായിട്ടുണ്ട്. മറച്ചുവയ്ക്കാതെ തുറന്നു പറഞ്ഞതുകൊണ്ട്. ഉച്ചതിരിഞ്ഞ് കൃഷ്ണയ്യരെ കണ്ടു. അദ്ദേഹം ഒരതിർത്തിവരെ പ്രതിപക്ഷ വക്താവായി മാറിയിരിക്കുകയാണ്.**



**കാരൂർ കഥകളെപ്പറ്റി ഒരു നിരൂപണമെഴുതാൻ ശ്രമിച്ചു. അതിനുവേണ്ടി മാത്രം ചില കഥകൾ വീണ്ടും വായിച്ചു. പക്ഷേ എഴുതാൻ പറ്റിയില്ല. കുറേക്കൂടെ സമയം വേണം. വാടകയ്ക്ക് ഒരു ഹൃദയം എന്ന പത്മരാജന്റെ നോവൽ ഒരദ്ധ്യായം വായിച്ചു. വളരെ നല്ല പ്രതികരണം ഉണ്ടായില്ല.**

മന്ത്രി ഈശ്വരനേയും വിളിച്ചിരുന്നു. സാമാന്യം ഫലപ്രദമായിരുന്നു എന്നാണ് എന്റെ തോന്നൽ.

ഉച്ചതിരിഞ്ഞ് അത്യാവശ്യം ചില ഫയലുകളും എഴുത്തുകുത്തുകളും നോക്കിത്തീർത്ത ശേഷം 5 മണിക്ക് പൊൻമുടിക്ക് പുറപ്പെട്ടു. പൊൻമുടി വളരെ വൃത്തികേടായി കിടക്കുന്നു. ഭക്ഷണവും മോശം. ആരും ശ്രദ്ധിക്കുന്നില്ലെന്ന് തോന്നുന്നു.

ഏപ്രിൽ 11 ഞായർ

പൊൻമുടിയിൽ സ്വൈരമായി കഴിച്ചുകൂട്ടി. ''സൗഹൃദപ്രസ്ഥാനത്തിന്റെ ആദ്യനാളുകൾ'' എന്ന ഒരു ലേഖനം എഴുതിത്തീർത്തു. പ്രൊ. രാജിന്റെ കശുമാവ് കൃഷിയെപ്പററിയുള്ള രേഖയും പത്രങ്ങളും വായിച്ചു. അധികം കഷ്ടപ്പെടാൻ പോയില്ല. ഇന്നലെ രാത്രി തലയിലെ പിൻഭാഗത്തെ വേദനകാരണം ഉറക്കം തീരെ സുഖമായില്ല. അതുമാറാൻ കുറെ വിശ്രമം ആവശ്യമായിരുന്നു. എന്നിട്ടും മടങ്ങി വന്നതിനുശേഷം രാത്രി പത്തിരുപത് ഫയലുകൾ നോക്കി.

ഏപ്രിൽ 12 തിങ്കൾ

ഡാ. പൈക്ക് സ്വീകരണം വൈകുന്നേരം

10.30 Implementation Committee

3.30 ന് ലെയ്സോൺ

ഇംപ്ളിമെന്റേഷൻ കമ്മററിയിൽ കൈത്തറി സ്കീമിനെപ്പററി വലിയ അഭിപ്രായ വ്യത്യാസം വന്നു. ഉറച്ച ഒരു തീരുമാനം എടുത്തില്ല.

ലെയ്സോൺ കമ്മററിയിൽ പ്രധാനമായും ബസ്സ് ചാർജ്ജിന്റെ കാര്യമാണ് ചർച്ചക്ക് വന്നത്. ഒരുപാടുനേരം ചർച്ചചെയ്തിട്ടും യോജിച്ച ഒരു തീരുമാനത്തിൽ എത്തിയില്ല. 10ന്റെ multiples ആക്കാമോ എന്ന് പരിശോധിക്കാമെന്ന് അവസാനം തീരുമാനിച്ചു. പൈയുടെ അനുമോദനയോഗത്തിൽ പ്രസംഗിച്ചു.

ഏപ്രിൽ 13 ചൊവ്വ

President of India-arrives

പ്രസിഡൻറിന്റെ സന്ദർശനമായിരുന്നു പ്രധാനസംഭവം. സ്വീകരണം, ഇൻഡോ ആരബ് സൗഹൃദസംഘത്തിന്റെ ഉദ്ഘാടനം, ലാ കോളേജ് ശതാബ്ദി ഉദ്ഘാടനം എന്നിവയിൽ പങ്കെടുത്തു. രാത്രി ഡിന്നറിലും.

കാലത്ത് അൾജീരിയൻ അംബാസഡർക്ക് പ്രാതൽ നല്കി. അദ്ദേഹവുമായി സംസാരിച്ചു.

ലേഖനം (Iscusനുള്ളത്) ശർമ്മാജിയെ ഏല്പിച്ചു.

ഏപ്രിൽ 14 ബുധൻ

Afternoon-Law College Centenary

കാലത്ത് പ്രസിഡണ്ടിനോടൊപ്പം തുമ്പ സന്ദർശിച്ചു. റോക്കററ് ലാഞ്ചിങ്ങ് കണ്ടു. പിന്നീട് മുസ്ളീം അസോസിയേഷന്റെ ഉദ്ഘാടനത്തിലും ഭാഷാ ഇൻസ്ററിറ്റ്യൂട്ടിന്റെ പുസ്തകപ്രകാശനത്തിലും അദ്ദേഹത്തോടൊപ്പം പങ്കുകൊണ്ടു.

വൈകിട്ട് ലാ കോളേജിൽ പ്രസംഗിച്ചു. പ്രസിഡൻറിന്റെ പാർട്ടിയിലും പങ്കെടുത്തു.

നാളെ (പെസഹാ വ്യാഴാഴ്ച) ഒരു നിയന്ത്രിത ഒഴിവ് ദിവസമായി പ്രഖ്യാപിച്ചു.

ഏപ്രിൽ 15 വ്യാഴം

9 മണിക്ക് മുമ്പായി കോവളത്ത് ചെന്നു. അവിടെനിന്ന് രാഷ്ട്രപതിയെ അനുയാത്ര ചെയ്ത് യാത്ര അയച്ചു. മടങ്ങിവന്ന് ഉടനെ കോട്ടയത്തേക്ക് പുറപ്പെട്ടു. 1.30 ന് കോട്ടയത്തെത്തി. ഊണും വിശ്രമവും കഴിഞ്ഞ് പീരുമേട്ടിലേക്ക് പോയി. കനത്ത മഴയായിരുന്നതിനാൽ 6.30 നാണ് അവിടെയെത്തിയത്. രാത്രി സുഖമായി വിശ്രമിച്ചു. ഐ.സി. ചാക്കോയുടെ ജീവചരിത്രം അല്പം വായിച്ചു.

ഏപ്രിൽ 16 വെള്ളി

പീരുമേട്ടിൽ സുഖമായി ഒരുദിവസം കഴിച്ചുകൂട്ടി. അധികം പണിയെടുത്തില്ല. കൂടുതൽ വായിക്കാനുണ്ടായിരുന്നു. പഴയ നാലു ഫയലുകൾ തീർത്തു. ഐ.സി. ചാക്കോയുടെ ജീവചരിത്രം എം.ഓ. ജോസഫ് എഴുതിയത് വായിച്ചുതീർത്തു. അസാമാന്യ ധിഷണാശാലിയായിരുന്നു ഐ.സി. ജീവചരിത്രം തരക്കേടില്ല, ഗ്രന്ഥകാരന്റെ അമിതമായ കത്തോലിക്കാ ഭക്തി ഒഴിച്ചുനിർത്തിയാൽ— അനാവശ്യമായ സംസ്കൃത പ്രയോഗങ്ങളും. പിന്നെ മററൊന്നിനും ഇടകിട്ടിയില്ല. ധാരാളം ഉറങ്ങി. കാലത്ത് നല്ല വെയിൽ. ഉച്ചതിരിഞ്ഞ് ഇരുണ്ട ആകാശം. മഴയില്ല.

ഏപ്രിൽ 17 ശനി

മാർത്തോമാ വലിയ മെത്രാപ്പോലീത്താ കാണാൻ വന്നു. സന്ധ്യയെ തലതൊട്ടനുഗ്രഹിച്ചു. പുരുഷോത്തമനും (മന്ത്രി) എൻ. ശ്രീനിവാസനും സ്വരാജ് മണിയുംകൂടി കുമിളിക്ക് പോകുന്നവഴി ഇവിടെയൊന്ന് കയറി.

കാരൂർ കഥകളെപ്പററി ഒരു നിരൂപണമെഴുതാൻ ശ്രമിച്ചു. അതിനുവേണ്ടിമാത്രം ചില കഥകൾ വീണ്ടും വായിച്ചു. പക്ഷെ എഴുതാൻ പററിയില്ല. കുറേക്കൂടെ സമയം വേണം. ''വാടകയ്ക്ക് ഒരു ഹൃദയം'' എന്ന പത്മരാജന്റെ നോവൽ ഒരധ്യായം വായിച്ചു. വളരെ നല്ല പ്രതികരണം ഉണ്ടായില്ല.

ഏപ്രിൽ 18 ഞായർ

പീരുമേട്ടിൽനിന്ന് 8 ന് പുറപ്പെട്ടു. 9.15 ന് തേക്കടിയിലെത്തി. വഴിക്ക് സന്ധ്യ ഛർദ്ദിച്ചിട്ട് കുറച്ചുനേരം കാർ നിർത്തേണ്ടിവന്നു. പെരിയാർ തടാകത്തിൽ ബോട്ടിൽ സഞ്ചരിച്ചു. ധാരാളം ആനകളെ കണ്ടു. കുട്ടികൾക്ക് തൃപ്തിയായി. വെള്ളം വളരെ താഴെ പോയിരിക്കുന്നു. KTDC MD കുഞ്ഞുണ്ണി മേനോൻ വന്നിരുന്നു. ഉച്ചതിരിഞ്ഞ് പെരിയാർ ഹൗസ്‌വരെ നടന്നുപോയി. പിന്നെ അവിടെനിന്ന് കനാലിന്റെ ഹെഡ്‌വർക്ക്സ് വരെ പോയി. രാത്രി ഗോവിന്ദപ്പിള്ളയ്ക്ക് കുറച്ച് അസുഖം–ഹൃദ്രോഗത്തിന്റെ–വന്നു. പത്മരാജന്റെ നോവൽ പത്തുനൂറ് പേജ് വായിച്ചു. മുഴുവൻ sexനെ ചുററിപ്പററിത്തന്നെ.

ഏപ്രിൽ 19 തിങ്കൾ

തേക്കടിയിൽനിന്ന് 9.30 ന് പുറപ്പെട്ടു. വണ്ടിപ്പെരിയാറിൽ ഇടുക്കി ജില്ലാ സഹകരണ ബാങ്കിന്റെ ശാഖ ഉദ്ഘാടനം ചെയ്തു. നിക്ഷേപ സമാഹരണത്തിൽ ആദ്യമായി ലക്ഷ്യംനേടിയത് ഇടുക്കി ജില്ലാ ബാങ്കാണെന്ന് അവകാശപ്പെടുന്നു. 1.30 ന് കോട്ടയത്ത് വന്നു. പത്രക്കാരെയും കുരിയൻ ഉതുപ്പിനേയും കണ്ടു. 4.30 ന് പുറപ്പെട്ടു. 7.45 ന് തിരുവനന്തപുരത്തെത്തി. ''വാടകയ്ക്ക് ഒരു ഹൃദയം'' രസംപിടിച്ചു; അതേസമയം ഒരുതരം വെറുപ്പും. ഞാനിതേവരെ വായിച്ചിട്ടില്ലാത്ത തരത്തിൽ ഒരു നോവൽ.

ഏപ്രിൽ 20 ചൊവ്വ

5 p.m. Council of Child Welfare

6 p.m. Medical College Day

ഇന്നത്തെ ദിവസം മുഴുവൻ മിക്കവാറും എഴുത്തുകുത്തുകൾ കൈകാര്യം ചെയ്യേണ്ടിവന്നു. ഇ.എം.എസ്സും എ.എം.തോമസ്സും ഓരോ നിവേദനവുമായി വന്നു. ഇ.എം.എസ്സ് ഇപ്പോൾ ഐക്യത്തെപ്പററി പറയുന്നു. സൂത്രമാണെന്നാണ് തോന്നുന്നത്.

കാൻസർ കേന്ദ്രത്തിനുവേണ്ട സഹായം ചെയ്യാനുള്ള WHO പ്രതിനിധിയായ ബൾഗേറിറിയനെ കണ്ടു. രാത്രി ഇരിങ്ങാലക്കുടയിൽനിന്ന് തമ്പാനും കൂട്ടരും വന്നിരുന്നു. കാര്യങ്ങളൊക്കെ സംസാരിച്ചു കഴിഞ്ഞിട്ടും പോകാത്തതിനാൽ എനിക്ക് ദേഷ്യംവന്നു. കുറച്ച് ഉരത്തു സംസാരിക്കേണ്ടിവന്നു.

ഏപ്രിൽ 21 ബുധൻ

6.30 ലെനിൻ ക്ളിനിക്ക്

ലെനിൻ ക്ളിനിക്ക് ഉദ്ഘാടനം വളരെ നന്നായി. കെട്ടിടത്തിന്റെ design വളരെ മനോഹരമായിരിക്കുന്നു. ''പോഷക്'' എന്ന ശിശു ആഹാരം ഉണ്ടാക്കി പാക്ക് ചെയ്തത് രാധമ്മ അവിടെ വച്ച് നല്കി.



ദിവാകരൻ സ്മാരക കമ്മിററിയുടെ സംഭാവനകൾ പിരിച്ചുതുടങ്ങി. കെ. സുകുമാരൻ, 10,000 കയും മററ് പലരും 5000ക വീതവും ആകെ 75,000 ക ഇന്നുതന്നെ കിട്ടി.

രാത്രി ധനകാര്യമന്ത്രിയുടെ വക വിരുന്നിലും പങ്കുകൊണ്ടു.

ഏപ്രിൽ 22 വ്യാഴം

3.30 p.m. ലെയ്സോൺ കമ്മിററി

റോണക് സിങ്ങ് വന്നിരുന്നു. സംസാരിച്ചു.

ഉച്ചതിരിഞ്ഞ് ലെയ്സോൺ കമ്മിററി വളരെ ശുഷ്ക്കമായിരുന്നു. ഇഷ്ടദാനപ്രശ്നം വീണ്ടും ചർച്ച ചെയ്തു. വസ്തുതകൾ ശേഖരിക്കാമെന്ന ധാരണയിൽ എത്തി പിരിഞ്ഞു.

7 മണിക്ക് നിയമസഭാ പാർട്ടി യോഗംകൂടി. 8 മണിക്ക് സ്പീക്കറുടെ സദ്യയിലും പങ്കുകൊണ്ടു.

ഏപ്രിൽ 23 വെള്ളി

3.30 ന് നരിയമ്പാറ കോളേജ് പ്രശ്നം

അസംബ്ളി തീർന്നു. സൂപ്പർ ടാങ്കർ ബർത്തിനെപ്പററിയുള്ള പ്രമേയത്തിന് മറുപടി പറയേണ്ടിവന്നു. അത് പിൻവലിച്ചു.

എലിസബത്ത് ബിനാംസിയും മക്കളുംകൂടി കാണാൻ വന്നിരുന്നു.

Rural Developmentനെപ്പററി ചർച്ചചെയ്യാൻ വന്ന ടീമുമായി സംസാരിച്ചു.

നരിയമ്പാറ കോളേജ് ഏറെറടുക്കാൻ തീരുമാനിക്കുകയും വ്യവസ്ഥകൾ അംഗീകരിക്കുകയും ചെയ്തു.

ശശിയും സതിയും വന്നെത്തി. 6 മണിക്ക് പുറപ്പെട്ടു. വഴിക്ക് ഭയങ്കരമായ മഴയും ഇടിയും. 9.30 ന് കോട്ടയത്തെത്തി. ഗോപുവും മകൻ കൃഷ്ണൻകുട്ടിയും കാണാൻ വന്നിരുന്നു.

ഏപ്രിൽ 24 ശനി

ബാലജനസഖ്യം കോട്ടയം

10.30 ന് ബാലജനസഖ്യം ഉദ്ഘാടനം ചെയ്തു. അത് കഴിഞ്ഞ് യുവജന ഫെഡറേഷന്റെ വനിതാ വിഭാഗം സമ്മേളനം ഉദ്ഘാടനം ചെയ്തു. ഉച്ചതിരിഞ്ഞ് ഐ.സി. ചാക്കോയുടെ ജന്മശതാബ്ദി പ്രമാണിച്ച യോഗത്തിലും അയ്മനം പഞ്ചായത്തിലെ ലക്ഷംവീട് പദ്ധതിയനുസരിച്ചുള്ള വീടുകളുടെ വിതരണത്തിലും പങ്കുകൊണ്ടു. ഇടയ്ക്ക് കോട്ടയത്തെ കമ്മ്യൂ: പാർട്ടിയാപ്പീസിലും കയറി. അയ്മനത്തെ വീടുകൾ ഒററവീടുകളാണ്. ഞാൻ കണ്ടിട്ടുള്ള വീടുകളിൽ ഏറ്റവും നന്നായിത്തോന്നി എനിക്ക് അവ.

ഏപ്രിൽ 25 ഞായർ

നാട്ടകം ഗസ്ററ്ഹൗസിൽ വിശ്രമിച്ചു. ഒരാളും സ്വൈരംകെടുത്താൻ വന്നില്ല. അതുകൊണ്ട് രണ്ട് പ്രധാനപ്പെട്ട ഫയലുകൾ പഠിച്ചു തീരുമാനിക്കാനും Rural Developmentനെപ്പററിയുള്ള കേന്ദ്ര പഠനസംഘത്തിന്റെ രേഖ വായിക്കാനും കഴിഞ്ഞു. 5.15 ന് പുറപ്പെട്ടു, 8.15 ന് തിരുവനന്തപുരത്ത് മടങ്ങിയെത്തി. നന്ദിനി സത്പതിയുടെ കഥകൾ ('ജൻപഥ്' എന്ന സമാഹാരം) വായിച്ചു. തരക്കേടില്ല. തർജ്ജമയും നന്നായിട്ടുണ്ട്.

ഏപ്രിൽ 26 തിങ്കൾ

9 മണിക്ക് മോഹനന്റെ-(ദാമോദരന്റെ മകൻ) വിവാഹം.

10.30 Irrigation. നെടുമങ്ങാട് നിക്ഷേപ സമാഹരണം

മോഹന്റെ കല്യാണം വളരെ അനാർഭാടമായി, ഭംഗിയായി കഴിഞ്ഞുകൂടി. ഇങ്ങിനെയാണ് വേണ്ടത്.

സൈനിക് ബോർഡ് യോഗം കാര്യക്ഷമമായി തീർത്തു.

വൈകിട്ട് നെടുമങ്ങാട്ടെ സഹകരണയോഗത്തിൽ–SFDA യും നിക്ഷേപ സമാഹരണവും കൂടിയുള്ളതിൽ സംബന്ധിച്ചു. വളരെ കേമമായിരുന്നു.

ഏപ്രിൽ 27 ചൊവ്വ

കാലത്ത് ചെക്കോസ്ളോവാക് വ്യാപാര പ്രതിനിധിയും തമ്പിയുംകൂടി വന്നിരുന്നു. സാസാരിച്ചു. ശർമ്മാജിയോട് സത്യാനന്ദൻ നായരുടെ കത്തിന്റെ വിവരം പറഞ്ഞു. ആപ്പീസിൽ പോയി. അത്യാവശ്യ കാര്യങ്ങൾ നോക്കി. ഫയലും കുറെ തീർത്തു. ഊണ് കഴിഞ്ഞ് വിശ്രമിച്ച് ബോംബെയിലേക്ക് പോയി. ചേട്ടന്റെ വീട്ടിൽ കയറി. പിന്നീട് ഗസ്ററ്ഹൗസിൽ എത്തി. വി.ടി.യുടെ ''അടുക്കളയിൽനിന്ന് അരങ്ങത്തേക്കും'' ''രജനീരംഗ''വും വായിച്ചു. നാടകം ഒരു സാഹിത്യശില്പം എന്ന നിലയ്ക്ക് എന്റെ ''സേവനത്തിന്റെ പേരിൽ'' ഓളം നന്നായിട്ടില്ല. പക്ഷെ ഒരു കാലഘട്ടത്തിന്റെ കണ്ണാടിയാണ്.

ഏപ്രിൽ 29 ബുധൻ

കാലത്ത് അഹമ്മദാബാദിലെത്തി. വിമാനത്താവളത്തിൽ പാർട്ടി സഖാക്കളുടെ സ്വീകരണമുണ്ടായിരുന്നു. വിശ്വനാഥനെ കണ്ട് കുശലപ്രശ്നങ്ങൾ അന്വേഷിച്ചു. 9.30 മുതൽ 11 വരെ യുവജന ഫെഡറേഷന്റെ ആഭിമുഖ്യത്തിലുള്ള യോഗത്തിൽ പ്രസംഗിച്ചു. പിന്നെ ''ശ്രേയസ്സി''ൽ പോയി. നല്ല ഒരു സ്ഥാപനം. നല്ല ആശയങ്ങളുമുണ്ട് അതിന്റെ പിന്നിൽ. ഉച്ചയ്ക്ക് വിശ്വനാഥന്റെ സല്ക്കാരം. വിശ്രമം കഴിഞ്ഞ് പാർട്ടി ആപ്പീസിൽ പോയി. സഖാക്കളോട് അരമണിക്കൂർനേരം സംസാരിച്ചു. മടങ്ങിവന്ന് ഹിമ്മത്ത് സിങ്ങുമായി സംസാരിച്ചു. 6.30 ന് കേരള കലോത്സവം ഉദ്ഘാടനം ചെയ്തു. കുറച്ചുനേരം കലാപരിപാടികൾ കണ്ടു. മനോരമാ സാരാഭായിയുടെ വിരുന്നുസല്ക്കാരത്തിൽ പങ്കുകൊണ്ടു. രാത്രി 11 മണിക്ക് തിരിച്ചുവന്ന് കിടന്നുറങ്ങി. വി.ടി.യുടെ പുസ്തകങ്ങൾ കുറെ വായിച്ചു തീർത്തു.

ഏപ്രിൽ 29 വ്യാഴം

അഹമ്മദാബാദിൽനിന്നും 10 മണിയോടുകൂടി ദെൽഹിയിൽ എത്തി. എൻ.കെ. കൃഷ്ണനുമായി സംസാരിച്ചു. പാർട്ടി നേതൃത്വം പ്രധാനമന്ത്രിയെ കണ്ട് ചർച്ച ചെയ്ത വിവരം കൃഷ്ണൻ പറഞ്ഞു, കുറെ ഫലമുണ്ടായിട്ടുണ്ട്, ഒന്നും മറച്ചുവെക്കാതെ തുറന്നു പറഞ്ഞതുകൊണ്ട്. ഉച്ചതിരിഞ്ഞ് കൃഷ്ണയ്യരെ കണ്ടു. അദ്ദേഹം ഒരതിർത്തിവരെ പ്രതിപക്ഷ വക്താവായി മാറിയിരിക്കുകയാണ്. ഹക്സറെ കണ്ട് ഔദ്യോഗിക കാര്യങ്ങൾ മാത്രം സംസാരിച്ചു. അദ്ദേഹം തുറന്ന് സംസാരിക്കുന്നില്ല. വൈകിട്ട് പി.സി. ചാക്കോയുമായി ദീർഘനേരം സംസാരിച്ചു. വളരെ അസ്വസ്ഥരാണവർ. ജനാർദ്ദനനും വന്നിരുന്നു.

ഏപ്രിൽ 30 വെള്ളി.

10.30–ന് കേന്ദ്ര സൈനിക് ബോർഡ്. ധൃതിപിടിച്ചു 5 മിനിട്ടു സംസാരിച്ചു. സംസ്ഥാനത്തെ സ്ഥിതി സംക്ഷിപ്തമായി വിവരിച്ചു. 12 മണിക്ക് പ്രധാനമന്ത്രിയെ കണ്ടു. കേരളത്തിലെ സ്ഥിതിഗതികൾ ഒട്ടും മെച്ചപ്പെട്ടിട്ടില്ല എന്നു പറഞ്ഞു. 12.30–നു ജഗജ്ജീവൻ റാമിനെ കണ്ടു. വിഴിഞ്ഞം തുറമുഖം ലോകബാങ്ക് ഏറെറടുക്കണമെന്നാവശ്യപ്പെട്ടു. സന്തോഷമായി പലതും സംസാരിച്ചു. ഉച്ചതിരിഞ്ഞ് സി.എച്ച്.മുഹമ്മദുകോയയെക്കണ്ട് വർത്തമാനങ്ങൾ പറഞ്ഞു. 6 മണിക്ക് തമിഴ് വിദ്യാഭ്യാസ സമ്മേളനത്തിൽ അതിഥിയായി. 7.30–നു എം.പിമാരെ കണ്ടു. ബാലകൃഷ്ണൻ കയറിവന്നു കുഴപ്പമുണ്ടാക്കി. വേഗം പിരിഞ്ഞു. രാത്രി ജനാർദ്ദനന്റെ വീട്ടിൽ ഊണു കഴിച്ചു..

(തുടരും)

**ഗോപു വന്നിരുന്നു. വൈകുന്നേരംതന്നെ തിരിച്ചു പോയി. പാവം അവന്റെ കുട്ടികളുടെ തുമ്പില്ലായ്മ നിമിത്തം ജീവിതത്തിൽ ഒരു സമാധാനവുമില്ലാതായിരിക്കുന്നു. എന്തു ചെയ്യാം. എന്നോടൊന്നും തുറന്നു പറഞ്ഞില്ല.**



കെ. സുരേന്ദ്രൻ





# ഗുരു

2

അവർ പിള്ളേർ പാടങ്ങൾ കഴിഞ്ഞ് വൈകുമ്പാടോടെ കാടും പടലും തല്ലി വഴിതകർത്ത് വരുകയാണ്. വരുതികളിൽ നിന്ന് വിടുതൽ. ആദ്യം വീട്ടുകാരിൽ നിന്ന്; ഇപ്പോൾ ഗുരുസന്നിധിയിൽ നിന്ന്. അഞ്ചാറു പേർ. ശരാശരി പന്ത്രണ്ടുകാർ.

വഴിയോരത്ത് സമൃദ്ധിയോടെ നില്ക്കുന്ന മാവിൻെറ വെല്ലുവിളി പതിവുപോലെ അവർ ഏറ്റെടുത്തു. ഒറ്റയടിപ്പാതയിൽ ഉരുളൻ കല്ലുകൾ വേണ്ടുവോളം. ഉടമസ്ഥൻെറ ശ്രദ്ധയിൽപ്പെടുന്നതിന് മുമ്പ് എറിയാവുന്നിടത്തോളം ഏറുകൾ പറ്റിക്കണം. എറിഞ്ഞുവീഴ്ത്തിയ മാങ്ങകൾ വീണ്ടും ഏറിന് കരുക്കളാകുന്നു.

കൂട്ടത്തിൽ ഒറ്റപ്പെട്ടവനായ നാണു കുറ്റപ്പെടുത്തി:-

"തിന്നാനല്ല-വെറുതേ നശിപ്പിക്കാൻ-"

"പുളിച്ചി. പല്ലു കോച്ചുന്നു. വേണമെങ്കിൽ നീതിന്ന് നാണു."

നാണു മുഖവും വീർപ്പിച്ചു നിന്നതേയുള്ളു.

അടുത്ത ഏറ് ഒരു പറങ്കിമാവിൻെറ നേർക്കാണ്. പൂവും പച്ചണ്ടിയും കുമ്പഴവും പഴുത്തതും ഒക്കെയായി പന്തലിച്ചു നിന്ന ഒരു പുഷ്കല.

നാണു അപ്പോഴും പ്രതിഷേധിച്ചു.

"പൂവെല്ലം നിങ്ങൾ പൊഴിക്കും. പഴം ഒപ്പു കിട്ടുകേമില്ല."

"എന്നാ നീ കേറിപറിച്ചുതാ-നിന്ന് പൂച്ച സന്ന്യാസം പറയാതെ."

നീണ്ടുമെലിഞ്ഞ് ഇഴുകിയ ശരീരമുള്ള നാണു പഴക്കത്തോടെ പറങ്കിമാവിൽ കയറി ചില്ലികൾ വളച്ച് പഴങ്ങൾ എല്ലാം പറിച്ച് ഇട്ടുകൊടുത്തു. നാണു ഇറങ്ങിവരുന്നതിന് മുമ്പുതന്നെ കൂട്ടുകാർ തിന്നു തുടങ്ങി.

ഈ സമയം വിചിത്രരൂപിയായ ഒരു മനുഷ്യൻ വഴിയേ വന്നു. നീണ്ട താടി, മുടി, നീളൻ കുപ്പായം, തോളിൽ ഭാണ്ഡം, ഇടതുകൈയിൽ ഓട്, വലതുകൈയിൽ തകരക്കിലുക്കുകൾ ഇട്ട തടിച്ച ചൂരൽവടി. വടിയിടിച്ച് നടക്കുമ്പോൾ 'കിലും' 'കിലും' എന്ന ശബ്ദം.

"കള്ളനാ. ധർമ്മത്തിനാന്നും പറഞ്ഞു നടക്കും. പുറത്താരുമില്ലെങ്കിൽ കിട്ടിയതും കൊണ്ട് കടക്കും. കണ്ടില്ല്യോ ഭാണ്ഡക്കെട്ട്."

"നമ്മക്ക് അതൊന്ന് അഴിച്ചുനോക്കാം?"

"എനിക്കു പേടിയാ. വടി കണ്ടില്ല്യോ. വച്ച് വീക്കിത്തരും!"

ഒരു കല്ല്. രണ്ടു കല്ല്. പലകല്ലുകൾ. ചിലതു വഴിപോക്കൻെറ ദേഹത്തുകൊണ്ടപ്പോൾ അയാൾ തിരിഞ്ഞുനിന്നു.

"എന്തിനാ കൊച്ചുങ്ങളെ? ഞാൻ നിങ്ങളോട് എന്തോ ചെയ്തു?"

ആൾ തിരിഞ്ഞുനിന്നപ്പോൾ ഏറും നിന്നു. വീണ്ടും നടന്നപ്പോൾ വീണ്ടും ഏറ്. കള്ളൻ! കള്ളൻ! എന്ന വിളിയും.

"ഞാൻ കള്ളനല്ല-വെറും ഒരു പാവം."

ഓഹോ പാവമാണോ..... എങ്കിൽ ഇതാ കുറച്ചുകൂടി ഏറ്-എന്നമട്ടിൽ കുട്ടികൾ പിന്നെയും എറിഞ്ഞു. ഒരേറ് നെറ്റിക്കുതന്നെ ഏറ്റു. 'അയ്യോ' എന്ന വിളിയോടെ വഴിപോക്കൻ നെറ്റി അമർത്തി. കൈ എടുത്തപ്പോൾ ചോര.

ചോര കണ്ടതോടെ എറിഞ്ഞവൻ വഴിയുടെ അരുകുചേർന്ന് ഓടി. പുറകെ മറ്റുള്ളവരും—നാണു ഒഴിച്ച്.

നാണുവിൻെറ മട്ടും ഭാവവും കണ്ട് വഴിപോക്കൻ അടുത്തുചെന്നു. നാണു വിങ്ങിപ്പൊട്ടി.

"എന്തിനാ കുട്ടി കരയുന്നത്?"

കരച്ചിൽ ഒന്നുകൂടി നിയന്ത്രണം വിട്ടു.

"കൂട്ടുകാർ എറിഞ്ഞതുകൊണ്ടാണോ? സാരമില്ല. ഇംഇനെ വേഷം അവർ കണ്ടുകാണുകില്ല... എന്താ നിൻെറ പേര്?"

"നാണു... നാരായണൻ."

നാരായണ!...നാരായണ...! എന്നുച്ചരിച്ചുകൊണ്ട് അയാൾ നാണുവിൻെറ തലതഴുകി.

"എന്നെ കണ്ടിട്ട് പേടി തോന്നുന്നില്ലേ?"

ഇല്ല എന്ന് നാണു തലവിലക്കി അറിയിച്ചു.

"ഞാൻ കള്ളനാണെന്ന് തോന്നുന്നോ?"

"ഇല്ല.... വൈരാഗി."

"എന്താണ് പുസ്തകങ്ങൾ?"

നാണു വച്ചുനീട്ടി. സിദ്ധരൂപം... അമരകോശം. ബാലപ്രബോധിനി, ശ്രീരാമോദന്തം.

"ആരാണ് ഗുരുനാഥൻ?"

"അപ്പാ ശാസ്ത്രികൾ."

"നല്ലവൻ.... നല്ല ഗുരു.... എവിടെ താമസം?"

"ചീയാരത്ത്."

"അതു അപ്പാ റാവു. നാണുവിൻെറ കാര്യമാ ചോദിച്ചത്."

"ഞാൻ മണക്കൽ... മാടനാശാൻെറ മകൻ."

"ഓ ശരി-ശരി. വരു, ഞാൻ കൊണ്ടുവിടാം."

"വേണ്ടാ, ഞാൻ തന്നത്താനേ പൊയ്ക്കോളാം."

"എന്നെ പേടി!.... തന്നെ!.. അതുകൊണ്ടാ കൂട്ടുകാർ കല്ലെറിഞ്ഞത്."

അവർ നടന്നു തുടങ്ങി.

വൈരാഗി ചോദിച്ചു: "എന്തിനാ നാണു കരഞ്ഞത്?"

"അവർ തെറ്റു ചെയ്തു. എനിക്ക് തടയാൻ കഴിഞ്ഞില്ല."

"ശ്രമിച്ചതുമില്ലല്ലോ."

"വഴക്കാകും."

വൈരാഗി നാണുവിൻെറ പുറത്തു തഴുകി.

അവർ വയൽവാരത്തു ചെന്നപ്പോൾ കുട്ടിയമ്മ മാത്രമേ ഉണ്ടായിരുന്നുള്ളു.

വൈരാഗി പറഞ്ഞു:

"അമ്മേ, ഞാൻ എത്രയോ നാളായി നാടായനാടൊക്കെ അലഞ്ഞുതിരിയുന്നു. പലതും കണ്ടിട്ടും സഹിച്ചിട്ടും ഉണ്ട്. എന്നാലും ഇങ്ങനെ അലിവുള്ള ഒരു മനസ്സ് ഞാൻ ഇന്നുവരെ കണ്ടിട്ടില്ല. അമ്മേ നിങ്ങളുടെ മകൻ ഒരു സാധാരണ കുട്ടിയല്ല. പിന്നാരാണ്-എന്താവും എന്നൊന്നും പറയാനും എനിക്കറിഞ്ഞുകൂടാ. ആദ്യമായിട്ടാണ് ഇങ്ങനെ ഒന്നിനെ കാണുന്നത്. ഇത് നേരിട്ടുപറയാനാണ് ഇത്രത്തോളം വന്നത്... നാണു ഇനി ഞാൻ പോകുന്നു...."

കുട്ടിയമ്മ തൊഴുതു.

"സ്വാമീ, ഒരു പഴമെങ്കിലും തിന്നാതെ പോയാൽ....."

ശരി, എന്ന് വൈരാഗി തിരിഞ്ഞുനിന്നു. പഴം കൊടുത്തു കഴിഞ്ഞിട്ട് കുട്ടിയമ്മ നിറഞ്ഞ ഹൃദയത്തോടെ തിരക്കി.

"സ്വാമി എങ്ങോട്ടു പോകുന്നു? എവിടാ നാട്?"

"ഇവിടൊക്കെത്തന്നെയുള്ളവനാ ഞാൻ.... എങ്ങോട്ടെന്ന് ചോദിച്ചാൽ.... അങ്ങനെയൊന്നുമില്ല."

"കണ്ടാലേ അറിയാം നല്ല കുടുമ്മത്തിലുള്ളതാണ്."

"നല്ല കുടുംബത്തിൽ നിന്നുതന്നെ. ധാരാളം വസ്തുവകകൾ ഉള്ളിടത്ത്."

"പിന്നെന്തിനിങ്ങനെ? വിശപ്പുതീരെ ഒന്നും കഴിക്കാറില്ലെന്നു തോന്നും."

"വിശപ്പ്... രോഗം... ദുഃഖം.... ഒക്കെ എൻെറ കൂട്ടുകാരാണ്. തക്കസമയത്ത് ആരെങ്കിലും എന്തെങ്കിലും തരും. ചിലപ്പോൾ എന്നെപ്പോലുള്ള തെണ്ടികളായിരിക്കും. അല്ലെങ്കിൽ വല്ല പറയരോ പുലയരോ—"

അയ്യോ!-എന്ന് കുട്ടിയമ്മ അറിയാതെ വിളിച്ചുപോയി.

"കഷ്ടപ്പെടുന്നവരാണ് അന്യരുടെ കഷ്ടപ്പാട് കൂടുതൽ അറിയുന്നത്... എനിക്കിപ്പോൾ അവരോടാണ് കൂടുതൽ അടുപ്പം."

പെട്ടെന്ന് നാണു ചോദിച്ചു.

"ജാതി ഒന്നും ശരിയല്ല—ആണോ സ്വാമി?"

സ്വാമി തുറന്നു ചിരിച്ചു.

"ശരിയല്ലെന്ന് നാണുവിനു തോന്നുന്നോ!"

ഇപ്പോഴോ?-എന്ന അർത്ഥത്തിൽ നാണു അമ്മയെ നോക്കി.

"എൻെറ സ്വാമി ഇവന് തൊടീലുമില്ല, തീണ്ടലുമില്ല. ഇവൻെറ കൂട്ടുകാരൻ ഒരുകൊച്ചുരാമനാണ്—പുലച്ചെറുക്കൻ. അവൻെറ തോളിൽ പിടിച്ചുനടന്നിട്ട് എന്നെ വന്നു തൊടും. ഞാൻ കോവിലിൽ പോകാൻ നില്ക്കുമ്പോൾ. ആ ചെറുക്കൻെറ മാടത്തിൽച്ചെന്ന് ചോറ്റുകലത്തിൽ വരെ തൊടും."

നാണു വിശദീകരിച്ചു.

"കഞ്ഞി തിളച്ചു വന്നപ്പോൾ ഞാൻ ഒന്നിറക്കി. അല്ലെങ്കിൽ എല്ലാം തൂവിപ്പോകുല്ല്യോ?"

സ്വാമി ചോദിച്ചു.

"അവരുടെ കഞ്ഞി നാണുവും കുടിച്ചു അല്ലേ?"

"കുടിച്ചു."

കുട്ടിയമ്മ വേദനയോടെ ചോദിച്ചു:

"സ്വാമീ, തൊടീലും തീണ്ടലും നമ്മള് കല്പിച്ചുണ്ടാക്കിയതാണോ?"



''ഏതായാലും പറയരും പുലയരുമല്ല.... ഇതുവച്ച് നാണൂനെ കുറ്റപ്പെടുത്തരുത്. അവൻ അറിയാതെ അറിഞ്ഞു ചെയ്യുന്നതാണ്.''

സ്വാമി നാണുവിനെ ശരീരത്തോട് ചേർത്ത് പിടിച്ചിട്ട് വിടപറഞ്ഞു.

''ഇനിയും കാണും ഞാൻ നാണുവിനെ.''

വടിയുമിടിച്ച് നടന്നുമറയുന്ന ആ രൂപത്തെ സ്തബ്ധമായ മനസ്സോടെ കുട്ടിയമ്മ നോക്കി നിന്നു. എങ്ങിനെയോ എവിടെയോ വച്ച് കണ്ടിട്ടുള്ളതുപോലെ. ചെമ്പഴന്തി പിള്ളയുടെ... ഛേ.....ഛേ..... എങ്കിൽ ഈ വഴിവന്നാൽ ആളുകൾ കണ്ടുപിടിക്കുല്ലേ?... എന്നാലും....

നാണു വളർന്നുകൊണ്ടിരുന്നു.

അന്നുരാവിലെ കുളികഴിഞ്ഞ് രണ്ടാംമുണ്ടും കാലക്കുടയും ചൂരൽ വടിയുമായി മാടനാശാൻ പുറത്തേക്കിറങ്ങാൻ തുടങ്ങിയപ്പോൾ കുട്ടിയമ്മ വിലക്കി.

''ഇന്ന് പൂട്ടല്ല്യോ പടിഞ്ഞാറെ കണ്ടം? കറുത്തോഞ്ഞിനെ വരാൻ പറഞ്ഞേച്ച്.... അവൻ കാളേമായി ഇപ്പഴിങ്ങുവരും.''

''അവൻ പൂട്ടട്ടെ.''

''അപ്പോ നമ്മടെ കാളകള്... മെനക്കെടട്ടെന്നോ?''

''കുറച്ചുനേരം നാണു പൂട്ടും. അവനറിയാം. വെച്ചുകെട്ടിക്കൊടുത്താ മതി.''

''നിങ്ങളിപ്പം ആരുടെ അടിയന്ത്രം നടത്താനാ... അതേ കാര്യമായി?''

''എടീ എനിക്ക് പ്രവർത്തിക്കച്ചേരിൽ ഒന്നു പോണം. നമ്മടെ കൊച്ചുവെളേൽക്കാരുടെ വസ്തു ഒന്നളപ്പിക്കണം. ഞാനുങ്കൂടെ ചെന്നാലേ നടക്കൂ. പ്രവർത്ത്യാരേം പിള്ളേം ഒക്കെ കൊണ്ടുവരണ്ടായോ. ഇന്നെന്നാ പറഞ്ഞു വച്ചിരിക്കുന്നത്.''

''ഇങ്ങനെ അന്യഥാക്കാരുടെ കാര്യത്തിന് നടക്കാനേ നേരമുള്ളു... അയ്യോ ഞാനൊന്നും പറേന്നില്ലേ.... പിന്നെ നാണൂനെ പറഞ്ഞു ചട്ടംകെട്ടിയേക്കണം.''

അങ്ങിനെ മാടനാശാൻെറ അഭാവത്തിൽ കറുത്തകുഞ്ഞും നാണുവുംകൂടി 'രണ്ടേര്' കാളകളെ വച്ച് നിലം ഉഴുകയാണ്. കറുത്തകുഞ്ഞിൻെറ കാളകളാണ് മുന്നിൽ. തൻെറ കാളകളെ നോക്കിയാൽപോരാ, നാണൂൻെറ കാളകളെയും നോക്കണം; പോരാ, നാണൂനേയും നോക്കണം. ആ ഉത്തരവാദിത്വത്തിൻെറ ഗൗരവത്തോടെ കറുത്തകുഞ്ഞ് കൂടെക്കൂടെ പിറകോട്ടു നോക്കി കാളകളെയും അതിനേക്കാളും കാളക്കാരനേയും നേരേ നടത്തിക്കൊണ്ടിരുന്നു—അഥവാ അങ്ങിനെ ധരിച്ചിരുന്നു കറുത്തകുഞ്ഞ്.

ആരംഭക്കാരനായ നാണുവിന് നല്ല മാതൃക കാണിക്കാനായി കരുതിക്കൂട്ടിയാണ് കറുത്തകുഞ്ഞ് കാളകളെ അടിച്ച് തെളിച്ചുകൊണ്ടിരുന്നത്.

''ഇങ്ങെടത്തു കാളെ! ഡർ...ർ..ർ...ർ ഇടത്തുകാളെ!.... ഛേ, വലത്തോട്ട് ഒഴിയരുതെന്നല്ല്യോ പറഞ്ഞത്–''

അടി! അടി!... കാളന്മാരുടെ മുതുക് ഞെളിയുന്നു.

കണ്ട് കണ്ട് സഹികെട്ട് നാണു വിലക്കി.

''കാളെ എന്തിനാ കറുത്തോഞ്ഞേ വെറുതേ ഇട്ടടിക്കുന്നത്. കണ്ടത്തിലിട്ടുതന്നെ ഇറച്ചി തൂക്കി വില്ക്കണോ!''

''നീ മിണ്ടാതിരി നാണൂ. എൻെറ കാളയെയാ ഞാൻ അടിക്കുന്നെ. എനിക്കു വേണ്ടീട്ടല്ല, നിങ്ങൾക്ക് വേണ്ടി.''

''ഇതിലൊരടി കറുത്തോഞ്ഞിൻെറ പുറത്തുവീഴുമ്പോ മനസ്സിലാകും അതിൻെറ നൊമ്പരം....''

കറുത്തകുഞ്ഞിന് ദേഷ്യം വന്നു.

''നാണൂ, ഇയ്യാള് കാളെ അടിച്ചു നേരേ നടത്തുന്നോ ഇല്ലിയോ?... ഏതു ചാലിൽക്കൂടാ കലപ്പ പോന്നതെന്ന് നോക്കിയാട്ടെ...''

''കാള് പോകുന്നടത്തൂടിയേ കലപ്പ പോകൂ.''

കറുത്തകുഞ്ഞ് ശാസിക്കുന്ന മട്ടിൽ–

''അതിനാ അടിച്ചുനേരേ നടത്താൻ പറഞ്ഞെ–''

നാണു അതിനേക്കാളും ഉറച്ചസ്വരത്തിൽ–

''ഞാൻ കാളയെ അടിക്കൂല.!!''

അപ്പോൾ ക്ഷീണക്കഞ്ഞിയുമായി വയലിലേക്ക് ഇറങ്ങിവരുകയായിരുന്നു കുട്ടിയമ്മ.

''കുട്ടിച്ചേച്ചീ, നിങ്ങടെ മോനെക്കൊണ്ടു തോറ്റു. ഞാൻ പൂട്ടിയ ചാലിൽക്കൂടാ അവൻേറം കലപ്പ. കാളെ നേരേ അടിച്ചുനടത്താൻ പറഞ്ഞപ്പോൾ– 'ഞാൻ കാളെ അടിയ്ക്കൂല്ലെന്ന്!' ചുമ്മാ പൊസ്തകോം ചൊല്ലി നടന്നാ മതിയല്ലോ, കുളീം കുറീമായി ഒരു തെണ്ടിനടത്തം.''

''എന്തൊക്കെ പറഞ്ഞാലും ഞാൻ കാളയെ അടിക്കൂല്ല.''

''ഇവൻ പറേണു കാളയ്ക്കല്ല എൻെറ പൊറത്താ അടിവീഴേണ്ടതെന്ന്!''

കുട്ടിയമ്മ സമാധാനിപ്പിച്ചു.

''അവൻ കാളേം അടിക്കൂല്ല, പശൂനേം അടിക്കൂല്ല. നിനക്കിതു നിത്യത്തൊഴിൽ കറുത്തോഞ്ഞേ... അവൻ കൊച്ചു ചെറുക്കൻ.''

''കൊച്ചു ചെറുക്കൻ!... പെണ്ണുകെട്ടിക്കാറായല്ലോ.... കാലും നീട്ടിയിരുന്നു തിന്നാൻ വകയുണ്ടേൽ ബക്തീം ബജനോം ഒക്കെ കൊള്ളാം... മാടനാശാൻ ഇങ്ങോട്ടുവരട്ടെ!''

വളരെനാൾ കൂടിയിരുന്ന് അന്നത്തെ സ്വാമി വീണ്ടും നാണുവിനെ കാണാൻ വന്നു.

''മാടനാശാനെവിടെ?''

''രാവിലെ കൊടേം വടീമായി പോന്നതു കണ്ടു. ആരുക്കോ വല്ല കച്ചേരിക്കാര്യത്തിനാരിക്കും.''

''വല്ലതും തടയുമോ?''

''അയ്യോ–ചില്ലിക്കാശിൻെറ മിച്ചത്തിന് നില്ക്കൂല്ല.''

''ഉപകാരിയാ?''

''ഓരോ വഴിപാട്... പഴം പോലും ഇരുപ്പില്ലല്ലോ സ്വാമീ തരാൻ.''

''സാരമില്ല... സാരമില്ല.... നാണു എവിടെ?''

ഇപ്പഴിവിടൊണ്ടാരുന്നു എന്നു പറഞ്ഞുകൊണ്ട് വിളികൂട്ടി തിരക്കിയിറങ്ങിയപ്പോൾ സ്വാമിയുംകൂടെ ചെന്നു. എവിടെക്കാണും നാണു? ഞാൻ ചെന്നു കണ്ടുപിടിച്ചോളാം.

കുട്ടിയമ്മ ചൂണ്ടിക്കാണിച്ചതനുസരിച്ച് സ്വാമി കോവിലിലേക്ക് നടന്നു. മുൻവശത്തെ കളത്തട്ടിലൊന്നിൽ അതാ കിടക്കുന്നു നാണു.

സ്വാമി അടുത്തുചെന്നു. ഉറക്കമോ?

നാണു കണ്ണുതുറന്നു. ആളറിഞ്ഞപ്പോൾ നാണു പിടഞ്ഞെഴുന്നേറ്റു.

''നാണു ഉറങ്ങുകയല്ലാരുന്നോ?''

''അല്ല സ്വാമീ.''

''പിന്നെ?''

''ഞാൻ... ഞാൻ... ഓരോന്നൊക്കെ വിചാരിച്ചുകിടന്നു.''

''എന്തിനെക്കുറിച്ച്?''

''അങ്ങനില്ല. ഓരോ വിചാരങ്ങൾ മനസ്സിൽ വന്നു കേറും.''

''എന്നു പറഞ്ഞാൽ?''

നാണു മടിച്ചുനിന്നു. സ്വാമി നാണുവിനെ പിടിച്ചിരുത്തി അടുത്തിരുന്നു.

''നാണു അന്നത്തേതിനേക്കാളും വളർന്നു... ശരീരം മാത്രമല്ല അതിനേക്കാളും മനസ്സും. എനിക്കറിയാം.. പറഞ്ഞോളൂ നാണൂ. പറയുന്നതാ പറയാതിരിക്കുന്നതിനേക്കാളും നല്ലത്.''

അങ്ങനെ എടുത്തുപറയാനൊന്നുമില്ല നാണുവിന്. ഓരോരോ സംശയങ്ങൾ. കാണുന്നതും അനുഭവിക്കുന്നതുമെല്ലാം സംശയങ്ങൾ ജനിപ്പിക്കുന്നു. എന്തെല്ലാം നല്ല കാര്യങ്ങൾ പ്രകൃതിയിലുണ്ട്. അതുപോലെ ചീത്തക്കാര്യങ്ങളും. പാമ്പ്, കടുവ, വെള്ളപ്പൊക്കം, ഇടിമിന്നൽ, വറൾച്ച. അതേസമയം പൂക്കൾ... അച്ഛൻേറയും അമ്മയുടേയും സ്നേഹം. മധുരമുള്ള പഴങ്ങൾ. അതേസമയം വിഷക്കനികൾ. രോഗം. എന്തെല്ലാം പൊരുത്തക്കേടുകൾ... പിന്നെ മരണം. ജീവിക്കണമെന്ന് ആഗ്രഹമുണ്ടെങ്കിൽ മരണം വന്ന് ജീവൻ കവരുന്നു. എന്തിനീ പോരുകൾ? പൊരുത്തക്കേടുകൾ? എന്താ ഇതിൻെറ അർത്ഥം? ദൈവം സർവ്വശക്തനാണെന്ന് അച്ഛൻ എപ്പോഴും പറയും. സർവ്വശക്തൻ പിന്നെന്തിന് വിഷപ്പാമ്പുകളെയും സാധുജന്തുക്കളെ കൊന്നുതിന്നുന്ന കടുവായേയും സൃഷ്ടിച്ചു?

''കടുവായെ സൃഷ്ടിച്ചെങ്കിൽ കടുവായെ കൊല്ലാനുള്ള എതിർശക്തിയേയും സൃഷ്ടിച്ചല്ലോ. നാണുവിൻെറ ഒരു വലിയമ്മാവൻ തന്നെ കടുവാ വേട്ടക്കാരനായിരുന്നല്ലോ. വലിയ കോയിത്തമ്പുരാൻ വരെ വേട്ടയ്ക്ക് കൂടെ കൊണ്ടുനടന്നതായി അറിയാം.''

''എങ്ങനറിയാം സ്വാമിക്ക്?''

''പറഞ്ഞില്ലേ ഞാനും ഇവിടൊക്കെ ഉള്ളവൻതന്നെ.. പിന്നെ രോഗത്തിൻെറ കാര്യം പറഞ്ഞാൽ, രോഗത്തോടൊപ്പം ധന്വന്തരിമൂർത്തിയേയും സൃഷ്ടിച്ചല്ലോ. പാലാഴിമഥനത്തിൽ നിന്നു വന്നതല്ലേ ധന്വന്തരി.... നാണുവിൻെറ അമ്മാവന്മാർ പ്രത്യേകിച്ച് കൃഷ്ണൻ വൈദ്യൻ നല്ല രോഗഹാരിയല്ലേ?''

''കടുവായെ സൃഷ്ടിച്ച് നായാട്ടുകാരനേയും സൃഷ്ടിച്ച്–രോഗത്തെ സൃഷ്ടിച്ച് ധന്വന്തരിയേയും സൃഷ്ടിച്ച്... തമ്മിലടിപ്പിക്കുന്നു. ദൈവത്തിന് ഒരു രസമോ?–കോഴിപ്പോര് കാണുന്നപോലെ–''

സ്വാമി നാണുവിനെ നോക്കിയിരുന്നു. യൗവ്വനത്തിലേക്ക് ആദ്യത്തെ ചുവടു മാത്രം വച്ച ഇവൻെറ മനസ്സ് സംശയങ്ങൾ തിളച്ചുമറിയുന്ന കലശമായി മാറിയിരിക്കുന്നു. മനസ്സ് പങ്കിടാൻ പറ്റിയവരാരും അടുത്തില്ല. എല്ലാം സാധാരണക്കാർ.

''നാണു നിൻെറ സംശയങ്ങൾ എനിക്ക് മനസ്സിലാകുന്നുണ്ട്. എൻേറയും സംശയങ്ങളാണിവ. ഇതൊക്കെ പറഞ്ഞുതീർക്കാൻ എനിക്ക് കഴിയുമെന്നു തോന്നുന്നില്ല. നമ്മൾ നമ്മളേക്കാൾ വലിയവരുടെ അടുത്തു ശിഷ്യപ്പെടണം.''

''അതാരാ?''

''ലോകമുണ്ടായപ്പോൾ മുതൽ അതിലെ പൊരുത്തക്കേടുകളുമുണ്ട്. നമ്മളേക്കാൾ വലിയവർ, എല്ലാറ്റിൻേറയും അപ്പുറം കാണാൻ കണ്ണുള്ളവർ, ഇതിനെക്കുറിച്ചൊക്കെ ആലോചിച്ചിട്ടുണ്ട്. അതാണ് അവരുടെ കാവ്യങ്ങളിൽ. ഇതിഹാസങ്ങളിൽ. ദർശനങ്ങളിൽ. നാണൂന് ക്രമത്തിൽ എല്ലാം പഠിക്കാം.... കാവ്യങ്ങൾ തുടങ്ങിയോ?''

''ശ്രീരാമോദന്തം... കുറച്ച് രഘുവംശം. കുറച്ച് കുമാരസംഭവവും.''

''ഒക്കെ അപ്പായുടെ അടുത്തുനിന്നാ?''

''അപ്പാ ശാസ്ത്രിക്ക് ചിലപ്പോൾ ശുണ്ഠിയാ. തരുന്നത് തിന്നാൽമതി, കയ്യിട്ടു വാരണ്ടാ എന്ന് ദേഷ്യപ്പെട്ടു.''

''അപ്പായോ.... എന്ന്? എന്നാണിത്?''

''കുമാരസംഭവം കുറച്ചു പകർത്തിയെടുത്തോട്ടെ എന്നു ചോദിച്ചു.''

''നാണൂൻെറ കൂട്ടുകാരൊക്കെ കുമാരസംഭവത്തിലെത്തിയോ?''

''ഇല്ലില്ല. അവർ ശ്രീരാമോദന്തം ചവിട്ടിക്കേറുന്നതേയുള്ളൂ.''

''നാണൂന് ഇന്ന് പാഠമുണ്ടോ?''

''ഇല്ല.''

''ആഴ്ചയിൽ എത്ര ദിവസം?''

''രണ്ട്. ചൊവ്വാഴ്ചയും വ്യാഴവും.''

''ശരി എങ്കിൽ വാ. ഇപ്പോൾത്തന്നെ നമുക്കു പോയി അപ്പാ ശാസ്ത്രികളെ ഒന്നു കാണാം.''

*ചിയാരത്തേക്ക് നടക്കവേ സ്വാമി അവരെപ്പറ്റി കൂടുതൽ പറഞ്ഞു. തഹസീൽദാരായിരുന്ന ഒരു റാവുസ്വാമിയാണ് പണ്ട് ഇവിടെ വന്നു വീടുവാങ്ങിച്ചത്. പിന്നെ കുറെ പണിതുചേർത്തു. നിങ്ങൾ ഇരുന്നു പഠിക്കുന്ന പടിപ്പുരയൊക്കെ അങ്ങനെ വന്നതാണ്. റാവുസ്വാമിക്ക് മക്കൾ നാല്. എല്ലാവരും പണക്കാരും പണമുണ്ടാക്കുന്നവരുമാണ്. ഒരാൾക്ക് ഖജനാവിൽ. ഒരാൾക്ക് സ്വന്തം ഹുണ്ടികക്കട. പെണ്ണിനെ പാണ്ടിയിൽ കെട്ടിച്ചയച്ചു. അപ്പാ മാത്രം കുലയിൽ കുരുടായിപ്പോയി.

കുരുടോ?

ശരീരം കൊണ്ടല്ല, മണ്ടൻ. എന്നുപറഞ്ഞാൽ പണമുണ്ടാക്കാൻ. മണ്ടൻ. പുസ്തകപ്പുഴു. വസ്തുവകകളൊക്കെ അപ്പായുടെ ചുമതലയിലാണ്. കാര്യങ്ങൾ നോക്കിനടത്തുന്നതു പെണ്ടാട്ടിയും. മക്കളില്ല. അനുജത്തിയുടെ ഒന്നോ രണ്ടോ പെൺപിള്ളേർ കൂടെയുണ്ട്. ജാതി നോക്കാതെ എല്ലാ കുട്ടികളെയും പഠിപ്പിക്കുന്നതുകൊണ്ട് അകത്തുനിന്നാരും അങ്ങോട്ടു കടക്കുകില്ല. ആള് പാവമാണെങ്കിലും ആരുടേയും ചൊല്ലുവിളിക്ക് നില്ക്കൂല്ല അവൻ. എനിക്കെല്ലാം അറിയാം. കൊച്ചിലേ ഒന്നിച്ചു വളർന്നവരാ ഞങ്ങൾ.

കതകിൽ മുട്ടി 'അപ്പാ' എന്നുവിളിച്ചപ്പോൾ അകത്ത് തൂക്കുപലകയിൽ കിടന്ന അപ്പാ ശാസ്ത്രികൾ ധൃതിയിൽ എഴുന്നേറ്റു വന്നു. ഉത്സാഹം നിറഞ്ഞമുഖത്തോടെ അപ്പാ ശാസ്ത്രികൾ ഘോഷം കൂട്ടി

''ചിന്ത്രനോ? നാണൂനെ നിനക്ക് എവിടന്ന് കിട്ടി?''

''ഞങ്ങൾ കൂട്ടുകാരാണ് അപ്പാ. നിൻെറ ഈ ശിഷ്യനെപ്പറ്റി നീ എന്താ വിചാരിച്ചിരിക്കുന്നത്?''

''റമ്പ കട്ടിയക്കാരൻ. ആനക്കാറനേക്കാൾ മുമ്പേ ആനപ്പുറത്തിരിക്കും!''

അങ്ങനല്ലപ്പാ. നാണു പാവം... എന്നിങ്ങനെ അന്നു പരിചയപ്പെട്ട സന്ദർഭം വിവരിച്ചു.

''ഞാൻ നാണൂനെ കൊണ്ടുവന്നത് നിന്നെ കുറ്റപ്പെടുത്താനാ. നീ അവനെ വഴക്കു പറഞ്ഞോ കുമാരസംഭവം പകർത്താൻ ചോദിച്ചപ്പോൾ?''

ശാസ്ത്രികൾ ഒന്നു മലച്ചു നിന്നു.

''ഇല്ലല്ലോ... എന്നാണ് നാണൂ? എനക്ക് ഞാപകമേ വരുന്നില്ല.''

നാണു പരുങ്ങിനിന്നു.

''നീ വിഷമിക്കണ്ടാ നാണൂ. നീ ഒരു തെറ്റും ചെയ്തില്ല. അപ്പാ വയറ്റുവേദനക്കാരനാ.... വൈകിട്ടായിരുന്നില്ലേ?''

''ശരിയാ. മറ്റുള്ളോരെല്ലാം പോയിട്ടും ഞാൻ പിന്നേമിരുന്നു.''

''ഇപ്പോഴെങ്ങാനാ അപ്പാ. വേദന വരാറായോ?''

അപ്പാ ശാസ്ത്രികൾ ഒരു വെല്ലുവിളിപോലെ ചോദിച്ചു.

''എന്താ നിൻറൂടെ മരുന്നുണ്ടോ?''

''താൻ രണ്ടു താംബ്ളർ ഇങ്ങെടുക്ക്!''

സ്വാമി ഭാണ്ഡത്തിൽ നിന്നും ഒരു കുപ്പി പുറത്തെടുത്ത് ഓട്ടുപാത്രത്തിൽ വെള്ളം പോലത്തെ ദ്രാവകം കുറേശ്ശെ പകർന്നു.

''നാണു—''അപ്പാശാസ്ത്രി ശങ്കിച്ചു...



# വേർപാടുകളുടെ വിരൽപ്പാടുകൾ

സി. രാധാകൃഷ്ണൻ



## പതിനെട്ട്

എന്തു ചെയ്തിട്ടും...! അമ്മയുടെ കണ്ണീര് കിടക്കവിരിയിലുതിർന്നു. അച്ഛൻ മാറത്ത് മടക്കിവെച്ച ശോഷിച്ച ഇടതുകൈ പതുക്കെയൊന്നു പൊക്കിനോക്കിയതാണ് അമ്മ. ബലംപിടിച്ചു പൊക്കിയാലേ പൊങ്ങൂ.

''എന്തേ?''

''ആ മുറിവതാ വീണ്ടും പഴുക്കുണു!...''

കൈ മടങ്ങി ബലംപിടിച്ച് മാറത്തമർന്ന് മാറിലെ തൊലിപൊട്ടി പഴുത്ത് മാറെല്ലു കണ്ടു തുടങ്ങിയിരുന്നു, വീട്ടിൽനിന്ന് ആസ്പത്രിയിലേക്കു കൊണ്ടുപോരുമ്പോൾ. കൈനിവർത്തി മാററിപ്പിടിക്കാഞ്ഞുണ്ടായ അപകടം. ഉണങ്ങിത്തുടങ്ങിയതായിരുന്നു, നെടുനീളത്തിലുള്ള ആ മുറിവ്.

മുറിവിന്റെ വക്കുകൾ തുടുത്തുതിണർത്ത് വീണ്ടും നീർ കെട്ടിയിരിക്കുന്നു.

വിളിച്ചുകൊണ്ടുവന്ന ഡ്യൂട്ടി ഡോക്ടർ ഒററനോട്ടം നോക്കി അമർത്തിയൊന്നുമൂളി നഴ്സിനോടു പറഞ്ഞു: ''കഴുകി ഡ്രെസ്സു ചെയ്തേക്കു.''

വരാന്തയിൽ പിന്നാലെച്ചെന്നു. പിന്നാലെ ആളുണ്ടെന്നറിഞ്ഞും കുറച്ചുദൂരം ഡോക്ടർ തിരിഞ്ഞുനോക്കാതെ നടന്നു. നടത്തം നിർത്തിയിട്ടും ഡോക്ടർ നോട്ടം നേർക്കുനേരെ കൊണ്ടുവരാതെയാണ് പറഞ്ഞത്: ''ശരീരത്തിന്റെ ഇടതു പകുതിയിലേ ജീവൻ കുറച്ചെങ്കിലുമുള്ളൂ. മറേറപ്പകുതി അല്പാല്പമായി... ഒന്നും ചെയ്യാനില്ല.''



അന്ന് തറവാടു ഭാഗിച്ചുപിരിയുമ്പോൾ അച്ഛന്റെ മനസ്സ് ഏതു പകുതിയുടെ കൂടെ ആയിരുന്നു? സ്വന്തം മക്കളുടെ കൂടെ ആയിരുന്നില്ല എന്നാണ് വിചാരിച്ചത്. അതു തന്നെയായിരുന്നു സങ്കടവും. മക്കളുടേയും മരുമക്കളുടേയും പകുതികളിൽ ഒപ്പത്തിനൊപ്പമായിരുന്നു എന്ന് തോന്നിയില്ല.

തങ്ങളുടെ കൂടെയാണ് എന്ന് ഓരോ പകുതിക്കും തോന്നണമെന്നാണ് ഉദ്ദേശിച്ചതെന്നു വരുമോ? പഴയ കാലമായിരുന്നെങ്കിൽ ഇരുകൂട്ടർക്കും അങ്ങനെ തോന്നുമായിരുന്നു. കാലത്തിനൊത്ത് തോന്നലുകളും മാറി. മറേറപ്പകുതിയിലാണെന്ന് രണ്ടു പകുതിക്കും തോന്നി. ഈ സാധ്യത അച്ഛന്റെ കണക്കിൽപ്പെട്ടിരുന്നുവോ? ഇല്ലെന്നുവേണം കരുതാൻ. അഥവാ, അങ്ങനെയെങ്കിലങ്ങനെ എന്നും നിശ്ചയിച്ചിരുന്നുവോ? തന്നേപ്പററി ആർക്കെന്തു തോന്നിയാലും കുഴപ്പമില്ല, കാര്യം നടന്നാൽ മതി എന്ന നിലപാടായിരുന്നുവോ, കാതലായ നേര്?

അമ്മയുടെ വലിയമ്മയായിരുന്നു അമ്മയെ നോക്കി വളർത്തിയത്. തന്റേടിയായ ആ മുത്തശ്ശി അച്ഛനേപ്പററി പറയുമായിരുന്നു: ''അവനോ! രണ്ടുഭാഗത്തും ഒപ്പം കളിക്കുന്ന കള്ളക്കൃഷ്ണൻ! മഹാസൂത്രക്കാരൻ! സൂക്ഷിച്ചോളിൻ എല്ലാരും!'' തന്റെ ആൺമക്കൾക്കില്ലാത്ത കൗശലം അച്ഛന് ഉണ്ടായതിൽ മുത്തശ്ശിക്കു പക്ഷേ, സന്തോഷമേ ഉണ്ടായിരുന്നുള്ളൂ. തികഞ്ഞ വാത്സല്യമായിരുന്നു, അച്ഛനോട്.

ഭാരതയുദ്ധത്തിന്റെ പരിസമാപ്തി ശ്രീകൃഷ്ണന്റെ ഉദ്ദേശ്യങ്ങൾക്കു തെളിവായെങ്കിൽ തറവാട്ടുഭാഗത്തിന്റെ അന്തിമഫലം അച്ഛന്റെ ലക്ഷ്യങ്ങൾക്കു തെളിവായിരിക്കണം. തറവാട്ടുതാവഴി എന്നുപറയാവുന്നത് അമ്മയുടേതാണ്, പെൺകുട്ടികളേ മരുമക്കത്തായത്തിൽ താവഴിത്തുടർച്ചയാവൂ. താവഴിയിലെ ബാക്കി അല്ലിചില്ലിയായി.

അമ്മയ്ക്കു ചേക്കേറാൻ തണ്ടാമതൊരു താവളമില്ലാതായി. അതിന്റെ ആവശ്യവുമില്ലായിരുന്നു.

കേസ്സുകൂടാതെ അമ്മായിക്ക് ന്യായമായ വിഹിതം കിട്ടി, ബാക്കിയിൽ നല്ലൊരു പങ്ക് കുട്ടികൾക്കും. മനസ്സിലുള്ളത് പക്ഷേ, പഴയ കൂട് പൊളിഞ്ഞുപോയതിൽ അമ്മയുടെ മനസ്സിലുള്ള സങ്കടം? വലിയമ്മമാർ എങ്ങനെ കഴിഞ്ഞുകൂടും എന്ന ചിന്ത?

ഈവകയൊന്നും അച്ഛനെ അലട്ടാറില്ല. വളരെ ദൂരേക്ക് കാണുന്നു; എല്ലാ വ്യക്തികളുടേയും മനോഭാവങ്ങളും കഴിവുകളും കണക്കിലെടുക്കുന്നു. തന്റെ മകന്റെ കഴിവുകളും മനസ്സും അച്ഛൻ കണക്കിലെടുത്തിരിക്കണം.

ഒരു ചെറിയ അളവിനപ്പുറത്ത് അച്ഛൻ സ്വന്തം സുഖമോ സൗകര്യമോ ലക്ഷ്യമാക്കാറേ ഇല്ല എന്ന വസ്തുത ഒരു വലിയ ചൂണ്ടുപലകയായി എന്നും നിന്നു.

ഏതാണ്ട് എല്ലാം അറിയുന്ന ഒരാളുടെ നനുത്ത ചിരി ചുണ്ടത്ത് എപ്പോഴും. രസകരമായ ഒരു കളിയിൽ പങ്കെടുക്കാതെ പങ്കെടുക്കുന്ന ഭാവം. സ്നേഹം ആരോട് എന്തിനോട് എന്ന ചോദ്യങ്ങൾക്ക് ഉത്തരങ്ങൾ ആർക്കുമൊരിക്കലും തെളിഞ്ഞുകിട്ടുകയില്ല.

ചുററുമുള്ള മററ് കമ്പ്യൂട്ടറുകളുടെ പ്രോഗ്രാമുകളിൽ സൂക്ഷ്മമായ അവഗാഹം നേടി ഈ കമ്പ്യൂട്ടറുകളുടെ കൂട്ടായ്മയെന്ന സമുദായത്തിന്റെ പ്രോഗ്രാമിൽ ചെറുവിരലനക്കങ്ങൾ കൊണ്ട് വലിയ വ്യതിയാനങ്ങൾ വരുത്താനുള്ള മാസ്ററർ പ്രോഗ്രാം ഡിസൈൻ ചെയ്യുന്ന അത്ഭുത മനസ്സ്. ഇരുന്ന് കണക്കുകൂട്ടിയുണ്ടാക്കുന്നവയുമല്ല, ഈ 'മാസ്ററർ റൈഡർ' പ്രോഗ്രാമുകൾ. കുംഭത്തിലെ മഴയ്ക്കും കിളിർക്കുന്ന കാണാവിത്തുകൾപോലെ അനായാസം മുളപൊട്ടുന്നവ!

പ്രോഗ്രാമുകളുടെ പ്രോഗ്രാമുകളുടെ പ്രോഗ്രാമുകളുടെ അനന്തശ്രേണിയിൽ അവസാനത്തെ പ്രോഗ്രാമിന്റെ ഉപജ്ഞാതാവായി ഈശ്വരനെ കാണാമെങ്കിൽ സാധാരണ മനുഷ്യർക്കും ഈശ്വരനുമിടയിൽ എവിടേയോ ആണ് അച്ഛൻ നിന്നത്.

അന്നങ്ങനെ തോന്നിയില്ല. മക്കളുടെ കൂടെയാണെന്നു ഭാവിച്ച് മരുമക്കളുടെ കാര്യം മാത്രം നോക്കുന്ന സൂത്രക്കാരനായ അറുപഴഞ്ചൻ കാരണവരുടെ വേഷം. സ്നേഹമില്ലായ്മ മനസ്സിലാക്കാം. അതും കടന്ന്, ഇല്ലാസ്നേഹം ഉണ്ടെന്നഭിനയിക്കുന്ന കാപട്യം വളരെ വലിയ സങ്കടവും അതിന്റെ രൂപാന്തരവുമായ വെറുപ്പുമുണ്ടാക്കി.

അമ്മയ്ക്ക് മാരകമായ രോഗം പിടിപെട്ടപ്പോൾ എന്തുകൊണ്ട് അച്ഛൻ അതർഹിക്കുന്ന ഗൗരവത്തോടെ എടുത്തില്ല, എന്തുകൊണ്ട് കുട്ടികൾക്ക് രോഗം പകരാതിരിക്കാൻ മുൻകരുതലൊന്നും കൈക്കൊണ്ടില്ല എന്ന ചോദ്യങ്ങളായിരുന്നു വെറുപ്പിന്റെ കാതലായ ബീജം. രോഗത്തിന്റെ ഗൗരവം മനസ്സിലാക്കിയില്ല എന്ന് പറഞ്ഞുകൂട. അത്ര വിവരക്കേട് അച്ഛന് ഇല്ല. അടങ്ങിയിരിക്കാനോ മരുന്നു കഴിക്കാനോ അമ്മ തയ്യാറില്ലായിരുന്നു എന്ന് ഒഴിയാനും പററില്ല. രോഗത്തിന്റെ യഥാർത്ഥ സ്വഭാവം പറഞ്ഞുകൊടുത്തിട്ടും അമ്മ വഴങ്ങിയില്ലെങ്കിൽ കർശനമായും അനുസരിപ്പിക്കേണ്ടിയിരുന്നു, എന്ത് ചെയ്തും. ചികിത്സ വലിയ പണച്ചിലവുള്ള കാര്യമല്ല. ഒട്ടും ഇല്ല പണം കൈയിലെന്നാണെങ്കിൽ വിവരമറിയിച്ചാൽ മതിയായിരുന്നു. എന്തായാലും വിവരം അറിയിക്കേണ്ട ചുമതല അച്ഛന് ഉണ്ടായിരുന്നു.



അമ്മയുടെ കഥ കഴിഞ്ഞാൽ ആ ഭാരവും ഒഴിഞ്ഞു എന്ന് കരുതിയതായി അനുമാനിക്കേണ്ടിവന്നു. ഭാരമൊഴിവാക്കൽ സ്ഥിരമായ ലക്ഷ്യം! കുട്ടികളുടെ പഠിപ്പിൽ ശ്രദ്ധയില്ലായ്ക, പെൺകുട്ടികളെ കഴിവോ, ചേർച്ചയോ വേണ്ടത്ര ഇല്ലാത്തവർക്ക് കൊച്ചുവയസ്സിൽ പിടിച്ചുകൊടുക്കുക, കുടുംബം മൊത്തമായി നശിക്കുന്ന മഹാരോഗം വന്നാൽപ്പോലും ചൂടില്ലായ്മ! കാരണവന്മാരുടെ നിർബന്ധം കൊണ്ടുമാത്രം കല്യാണം കഴിച്ചതാണ് അമ്മയെ. ഒക്കെ ഒരു ഭാരം! എന്നാൽ, മനസ്സിലിരിപ്പ് പുറത്തു കാണിക്കുമോ? അതില്ല. ഭീരുവിന് എന്നുമുള്ള ഭയം തടസ്സം. ഫലം കപടനാടകങ്ങൾ.

വേണ്ടത്ര വിവേകമില്ലാത്തപ്പോൾ അച്ഛനേപ്പററി തോന്നിയതാണ് ഈ മഹാപാതകം. അച്ഛന് എല്ലാവരെയും സ്നേഹമായിരുന്നു. ഭൂമിയിൽ മററുള്ളവർക്കാർക്കും കഴിയാത്തത്ര വലിയ അളവിൽ. പക്ഷേ, ഒരിക്കലും പുറത്തുകാണിക്കില്ല. ആദ്യത്തെ സന്തതിയെന്ന നിലയിൽ ഇത് മററാർക്കും കിട്ടിയതിലേറെ ഏററുവാങ്ങാൻ ഭാഗ്യമുണ്ടായ കഥ ബുദ്ധിയില്ലായ്മകൊണ്ട് അറിയാതെപോയി.

അമ്മയുടെ അസുഖത്തിന്റെ കാര്യത്തിലും അച്ഛൻ നീങ്ങിയത് ആകാവുന്നത്ര ഫലപ്രദമായ വഴിയിലൂടെയാണ്. കഴുത്തിൽ താലി കെട്ടിയ ആൾക്ക് സ്നേഹമില്ല എന്നായിരുന്നു അമ്മയുടെ ഉറച്ച വിശ്വാസവും സ്ഥിരം മനോഭാവവും. പീഡാനുഭവങ്ങൾ പരസ്യമായി ഏറെറടുക്കുന്നത് അമ്മയുടെ പതിവായിരുന്നു, പ്രതികാരബുദ്ധിയോടെ. പറഞ്ഞതിന് എതിരേ ചെയ്യും; പരാതിപ്പുറം മാത്രമേ വായിക്കൂ. ഒരു സുപ്രഭാതത്തിൽ ഇത് മാററിയെടുക്കാൻ കഴിയില്ലെന്ന് അച്ഛന് അറിയാമായിരുന്നു. മാരകരോഗം വന്നപ്പോൾ അത് അറിയേണ്ട ആളെ മർമ്മഭേദകമായ രീതിയിൽ അറിയിക്കുകയാണ് ചെയ്തത്. അതിനുള്ള സാഹചര്യങ്ങൾ ഒരുക്കി.

അച്ഛൻ ഉദ്ദേശിച്ചതുപോലെ നടക്കുകയും ചെയ്തു. ആൾ ഓടി വന്നു. അറിവും കഴിവും ഉള്ളതു മുഴുക്കെ ഉപയോഗിച്ച് നല്ല ഡോക്ടറെ കാണിച്ചു. ഡോക്ടർ നിർദ്ദേശിച്ച ക്രമങ്ങളും മരുന്നും കടുകിട തെററാതെ ശീലിപ്പിച്ചു. രോഗം തീർത്തും മാററി.

ഒരുദിവസമെങ്കിലും അമ്മയെ ഒരിടത്ത് അടക്കിയിരുത്താൻ അച്ഛന് കഴിയുമായിരുന്നില്ല. അമ്മ അനുസരിക്കില്ല. പഴയ കാലത്തെ കഥയോർത്താൽ ആരെയും അനുസരിപ്പിക്കാൻ അച്ഛന് പ്രയാസമില്ല. പക്ഷേ, അന്യഥാ തളർന്ന രോഗിയോട് അവസാനമുറകൾ വയ്യ.

പട്ടണത്തിൽ ഡോക്ടറെ കാണിച്ച് വന്നപ്പോൾ അച്ഛൻ ചോദിച്ചു: ''എന്തു പറഞ്ഞു?''

രോഗവും മരുന്നും എന്തെന്നു വെളിവാക്കിയതിൽപ്പിന്നെ വൈദ്യവിധി പ്രധാനമായും വിശ്രമമാണെന്നും മററുള്ളവർക്ക്, പ്രത്യേകിച്ചും കുട്ടികൾക്ക്, പകരാതിരിക്കാൻ ശ്രദ്ധിക്കണമെന്നും കൂട്ടിച്ചേർത്തു.

നടപ്പില്ലെന്നർത്ഥത്തിൽ നീട്ടിമൂളി അച്ഛൻ വിരസമായി ചിരിച്ചു: ''അതിനൊക്കെ ഒരു രോഗിയെ വേറെ കൊണ്ടുവരണം!''

''വേണ്ടച്ഛാ. ഈ രോഗം മാററിയിട്ടേ ഞാൻ പോവൂ.''

''ആകാത്ത പണിക്ക് പുറപ്പെടണ്ട. മരുന്നൊക്കെ ഞാൻ കൊടുക്കാം. നിയ്യ് പൊക്കോ, ജോലിക്ക്. തൊഴില് കളയണ്ട. പോയി രാജി പിൻവലിക്ക്.''

''തൊഴില് വേറെയെന്തെങ്കിലും കിട്ടും. അമ്മ പോയാൽ...''

''എന്നാൽ അതൊന്നു കാണാലോ! പറഞ്ഞനുസരിപ്പിക്കുന്നതൊന്ന് കാണട്ടെ!''

''സംശയം വേണ്ട.''

''ശരി. പക്ഷേ, ശുശ്രൂഷ മൂത്ത് രോഗം പകർന്നുവാങ്ങണ്ട.''

പിന്നീട്, അമ്മയുടെ സമൃദ്ധമായ മുടി ജടപിടിച്ചത് ചീകിക്കൊടുക്കുന്നത് കോണിപ്പടികളിൽ നില്ക്കുന്ന അച്ഛൻ കണ്ടപ്പോഴുണ്ടായ പ്രതികരണം: ''എടോ, ഇതൊരു പകർച്ചവ്യാധിയാണെന്ന് മറക്കണ്ട.''

അമ്മ തളർന്ന ശബ്ദത്തിൽ കേണു: ''ഞാനാണ് പറഞ്ഞാൽ കേക്കാത്ത ആള് എന്നല്ലേ നാട്ടിലെ പാട്ട്!... ഇവനെന്ത്നാ ഇവടെ രാപ്പകല്...!''

തുടർന്നുള്ള ദിവസങ്ങളിൽ അച്ഛൻ വെറുതേ വിളിച്ച് അമ്മയുടെ അരികിൽനിന്ന് താഴെയിറക്കി എന്തെങ്കിലും വർത്തമാനം പറഞ്ഞു തടഞ്ഞുനിർത്തുന്നത് പതിവാക്കി. ചിലപ്പോൾ അമ്മയ്ക്കും മരുന്നോ ഭക്ഷണമോ കൊടുക്കുമ്പോഴാവും വിളിക്കുന്നത്. അതു കഴിഞ്ഞ് മുന്നിലെത്തുന്നതിനകം അച്ഛൻ മറന്നിരിക്കും, വിളിച്ചത്.

''എന്തോ ഒന്ന് പറയാനാണ് വിളിച്ചത്. മറന്നുപോയി... ആ, ഓർമ്മ വരട്ടെ.''

ചെറിയ കുട്ടികളെ കിട്ടിയാൽ അച്ഛൻ അവരുടെ കൂടെ കൂടും. ആരുടെ കുട്ടിയാണ് എന്ന നോട്ടമൊന്നുമില്ല. അടുക്കളയിലെ സഹായക്കാരിയായ ഓപ്പോളുടെ ചെറിയ കുട്ടിയാണ് അമ്മ കിടപ്പിലായപ്പോൾ അച്ഛന് കിട്ടിയ പുതിയ കൂട്ട്.

നീട്ടിയുള്ള വിളി: ''സുന്ദരാ...!''

അതേ നീളത്തിൽ സുന്ദരന്റെ വിളി: ''എ...ന്താ...?''

''കാപ്പി കുടിച്ചോ?''

''കുത്തികള് കാപ്പി അല്ലാ കുതിക്ക്യാ.''

''അല്ലേ? പിന്നെ എന്താ?''

''കുത്തികള് ചായ്യാ കുതിക്ക്യാ!''

''നീയ് കുതിച്ചോ?''

''നാണു എന്റെ കൂട്ടുകാരനാണെന്നല്ലേ പറഞ്ഞത്. അവൻ ഒരുപ്രയ്യനൊന്നുമല്ല. നോക്കിക്കോ, അപ്പാ അവൻ എവിടെച്ചെന്ന് നില്ക്കുമെന്ന് സർവ്വേശ്വരനേ അറിയൂ.''

അപ്പാശാസ്ത്രി കുറേനേരം നാണുവിനെ സൂക്ഷിച്ചുനോക്കി. പിന്നെ സമ്മതപൂർവ്വം തല അനക്കി.

അവർ രണ്ടുപേരും മരുന്ന് ഓരോ കവിൾ കുടിച്ചു.

അപ്പാശാസ്ത്രിയുടെ പ്രസന്നമായ മുഖം നാണുവിന്റെ നേരേ തിരിഞ്ഞു.

''ചന്ത്രൻ എനിക്ക് അണ്ണൻ തന്നെ. ചന്ത്രശേഖരൻ. ഈ സ്ഥലമൊക്കെ ചന്ത്രന്റെ തറവാടിലേതാരുന്നു. ഇവൻ കെട്ടുപൊട്ടിച്ചിറങ്ങി ആരോ എന്നമോ. ആനാലും എനക്ക് എന്നും ചന്ത്രൻ താൻ... ചന്ത്രശേഖരസ്വാമി.''

''അപ്പാ ഞാൻ എല്ലാം ഇട്ടെറിഞ്ഞിട്ടു പോന്നവൻതന്നെ. എനിക്കിനി ഒന്നും വേണ്ടാ.''

അപ്പാശാസ്ത്രി വിഷാദഭാവത്തിൽ മന്ത്രിച്ചു.

''പിറിയൻ ചന്ത്രൻ... പിറിയൻ ചന്ത്രൻ.''

നാണു ചന്ദ്രശേഖരസ്വാമിയെ നോക്കി.

''എന്തിനാ സ്വാമി?''-അടക്കിവച്ചിരുന്ന ജിജ്ഞാസ പുറത്തുചാടിപ്പോയി.

ചന്ദ്രശേഖര സ്വാമി: ''വേണ്ടാ. ഇപ്പോഴല്ല. ഈ പ്രായത്തിൽ.... വിധിയുണ്ടെങ്കിൽ ഇനി ഒരിക്കൽ.... കേട്ടോ അപ്പാ, ഇന്നെനിക്ക് വിലയുള്ളതായി ഒന്നുമില്ലെങ്കിലും—ഈ നാണു അങ്ങനല്ല. എന്തൊക്കെയോ ഞാൻ അവനിൽ കാണുന്നു, ഏററവും വിലയുള്ളതായി. എനിക്കിതാണ് അപ്പായോട് അപേക്ഷിക്കാനുള്ളത്. വേണ്ടതെല്ലാം അവന് നീ കൊടുക്കണം. നിന്റെ അറിവ്. നിന്റെ ഗ്രന്ഥങ്ങൾ. സംസ്കൃതവും തമിഴും.. വേണ്ടതെല്ലാം അവൻ പകർത്തിയെടുത്തോട്ടെ. കൊടുക്കാവുന്നത് വീട്ടിൽ കൊടുത്തുവിടു. എല്ലാം അവൻ ഊറിയെടുത്തോളും.''

(തുടരും)

''ഇല്ല്യാ.''

അച്ചരൻ ഉറക്കെ ചോദിക്കും: ''കുട്ടിക്ക് ഒന്നും കൊടുത്തില്ല്യേ, ചിന്നമ്മോ?''

''എപ്പൊ ചോദിച്ചാലും അവൻ അതേ പറയൂ!'' അടുക്കളത്തളത്തിൽനിന്ന് ഓപ്പോളുടെ അടക്കിപ്പിടിച്ച ചിരി: ''ഇപ്പൊ നെറച്ചതാ, വീപ്പ!''

''സുന്ദരാ...!''

''എ...ന്താ?''

''നെൻറച്ചരനെ ഞാൻ ഇടിക്കും!''

''ഞാൻ മുത്തശ്ശനേം ഇതിക്കും!''

ഓപ്പോൾ ഉറക്കെ വിളിക്കും, താക്കീതായി: ''വേണ്ട ചെക്കാ, ങാ! ഞാൻ ദാ വരാം!''

''ഞങ്ങള് കളിക്ക്യാ, ചിന്നമ്മോ,'' അച്ചരൻ ചിരിക്കും: ''നീയിതിൻെറ എടേല് വന്നു ചാടണ്ട!''

○

തറവാട് പങ്കുവയ്ക്കുമ്പോഴും അമ്മയ്ക്ക് അസുഖം വന്നപ്പോഴും അതിനു മുൻപും പിൻപും എല്ലായ്പോഴും അച്ചരൻ തൻെറ നിലപാടിലെ പ്രത്യക്ഷമായ അനാസ്ഥയിലൂടെ, പക്ഷപാതത്തിലൂടെ, സ്നേഹമില്ലായ്മയിലൂടെ ആണ് കാര്യങ്ങൾ സാധിച്ചത്. ഈ മാർഗ്ഗത്തിൻെറ അനിഷ്ടഫലങ്ങളിൽ പ്രധാനമായ ഒന്ന് സ്വന്തം മകന് തന്നിൽനിന്ന് മാനസികമായ അകൽച്ചയും തന്നോട് വിദ്വേഷംതന്നേയും ഉണ്ടാകലാണ് എന്ന് അച്ചരൻ ഊഹിച്ചിരിക്കും. കുറഞ്ഞ ബുദ്ധിയല്ല. വേദനപ്പെടാൻ വേണ്ട മയമില്ലാത്ത മനസ്സുമല്ല.

മുൾക്കിരീടം ധരിച്ചാലും കുരിശു ചുമന്നാലും ക്രൂശിക്കപ്പെട്ടാൽത്തന്നേയും നല്ലതുവരണം എന്നു മാത്രമായിരുന്നു നിർബ്ബന്ധം. തനിക്കല്ല, മററുള്ളവർക്ക്.

താല്കാലികങ്ങളായ പരിഭവങ്ങളും ഇഷ്ടക്കുറവുകളും കാലംകൊണ്ട് മാറിക്കിട്ടുമെന്നും കരുതിയിരിക്കാം. അല്ല, ഇതിൻെറയൊക്കെ മറുപുറം കാണാൻ കെല്പില്ലാത്തവനാണ് ഓമനപ്പുത്രനെങ്കിൽ അവനേപ്പററി എന്തിനു ദുഃഖിക്കണം എന്നും വിചാരിച്ചുവോ? വല്ലാത്ത ബാലപ്രഭവത്തിനേക്കാൾ നല്ലത് ഇല്ലാത്ത ബാലപ്രഭവം എന്നുതന്നെയായിരുന്നില്ലേ ഉൾച്ചിരി?

കളി ശരിയായി മനസ്സിലാക്കി അതിൽ സ്വന്തം പങ്ക് സന്തോഷത്തോടെ ഏറെറടുക്കാൻ മകന് കഴിവില്ല എന്നു കണ്ടപ്പോൾ അച്ചരൻ സങ്കടപ്പെട്ടിരിക്കില്ലേ? മന്തൻ എന്നും വിചാരിച്ചിരിക്കില്ലേ?

ദീനാനുകമ്പയുള്ള മനസ്സാണെന്നതിന് സംശയമില്ല. വീട്ടിൽ വളർത്തുന്ന ആടിനോ പശുവിനോ, എങ്ങുനിന്നോ തെണ്ടിവന്ന് വീട്ടിൽ ആശ്രയം കണ്ടെത്തിയ പട്ടിക്കുപോലുമോ, എന്തെങ്കിലും അസുഖം വന്നാൽ ശുശ്രൂഷയ്ക്ക് ഏററവും മുന്നിൽ അച്ചരനാണ്. ഭൂതദയ പുറത്തുകാണിക്കുന്നത് ഇഷ്ടമല്ലാത്തതുകൊണ്ട് ശുശ്രൂഷയ്ക്കിടയിൽ ശകാരിച്ചുകൊണ്ടേയിരിക്കും.

ജീവികൾ ചുററിലും വേണം. അതൊരു ശീലമാണ്. കച്ചവടക്കാരാരോ ദൂരെനിന്ന് വാങ്ങി തല്ലി നടത്തിക്കൊണ്ടുവന്ന പശുവിനെ വിലകൊടുത്ത് തൊഴുത്തിൽക്കെട്ടി. പിറേറന്നാണ് കണ്ടത്, അതിൻെറ പുറമാകെ തല്ലിപ്പൊട്ടിയിരിക്കുന്ന സ്ഥിതി. മാസങ്ങളോളം ഉണങ്ങാതെ കിടന്ന മുറിവുകൾ കഴുകി മരുന്നുവച്ചുകെട്ടി അച്ചരൻ പശുവിനെ രക്ഷിച്ചു. പ്രസവിക്കാൻ സമയമായപ്പോഴേക്ക് മുറിവുകൾ മായുകയും പശുവിന് 'മശണ' എന്നു പേരുവീഴുകയും ചെയ്തു. 'അസത്തി'നേക്കാൾ ഒരു പടികൂടി ശക്തിയേറിയ ശകാരവാക്കാണ് അച്ചരന് 'മശണ.' മുറിവു കഴുകിക്കെട്ടുമ്പോൾ അസ്വസ്ഥയാവുന്ന പശുവിനോട് ''മശണെ, നില്ക്കവെടെ!'' എന്നു പറഞ്ഞുപറഞ്ഞ് ആ പേർ വീണു. മശണേയെന്നു വിളിച്ചാൽ വയലിൽ മേയുന്ന പശു ഓടിവരും!

തെണ്ടിവന്നു കുടിയേറിയ രണ്ടു പട്ടികൾക്ക് 'ചൊക്കു' എന്നും 'ചൊക്ളി' എന്നും പേരിട്ടതും അച്ചരൻ തന്നെ. ഉണ്ടെണീക്കുമ്പോൾ ചോറുരുളകളുമായി പുറത്തുവന്ന് ചൊക്കുവിനേയും ചൊക്ളിയേയും ഉറക്കെ വിളിക്കും.

വീടുകളിൽ വളർത്തുന്ന പട്ടികൾക്ക് മററുള്ളവർ 'കൈസർ', 'ഹിററ്ലർ' എന്നൊക്കെ വൻതോക്കുകളുടെ പേരിടുന്ന സാഹചര്യത്തിലാണ് ഈ നാമകരണം.

പൂച്ച പ്രസവിച്ചപ്പോൾ തൊഴുത്തിൻെറ അടുത്ത് പഴഞ്ചാക്കും വയ്ക്കോലും വിരിച്ചുകൊടുത്തു. കളിയാക്കിയ അമ്മയോട് വളരെ ഗൗരവത്തിലാണ് പറഞ്ഞത്: ''അല്ലെങ്കിൽ അത് അകായ അലങ്കോലമാക്കും. തനിക്കു ബുദ്ധിമുട്ടാവും.''

മൃഗങ്ങളിലും ഒതുങ്ങാതെ ചെടികളിലേക്കും നീണ്ട, ഈ സ്നേഹപൂർണ്ണമായ പരിഗണന. ചുററും പച്ചപിടിച്ചുകാണണം, എപ്പോഴും. എവിടെ വിത്തിട്ടാലും മുററിവളർന്ന് സമൃദ്ധമായി കായ്ക്കും. ഒരു ചെറിയ സൗകര്യം കണ്ടാൽ അവിടെ എന്തെങ്കിലുമൊരു വിത്തിടുകയും ചെയ്യും. കാലൻകുടയുടെ മൂടുകൊണ്ടൊരു കുത്ത്, ആ പഴുതിലൊരു വിത്ത്, മണ്ണ് കാലുകൊണ്ട് ഒരു പരത്തലും. പിന്നെ, കായ പറിച്ചുകൊണ്ടുവരുന്നതേ കാണൂ. കാലവും നനവും പൊഴുതും നോക്കിയാണ് വിത്തിടുന്നത്—അന്യഥാ നനവും വളവുമുള്ളിടങ്ങളിൽ. രാവിലെ വയലിലൂടെ നടക്കാനിറങ്ങി തിരികേവരുന്നത് കുപ്പായത്തിൻെറ മുന്താണിനിറയെ പാവയ്ക്കയും പയറും വഴുതിനങ്ങയും താങ്ങിപ്പിടിച്ചുകൊണ്ട്. തളത്തിൽ ഊൺമേശപ്പുറത്ത് അമ്മയുടെ മുന്നിൽ ചൊരിയും: ''ഇതാ, തനിക്ക് വെട്ടിപ്പുഴുങ്ങാൻ!''

''ആ കുപ്പായത്തിൽ അപ്പടി കറയാക്കി!''

വെളുത്ത ഖദറാണുടുപ്പ്. കറയില്ലാത്ത ഒരു ജോടിയുമില്ല. അതും അച്ചരന് തമാശയാണ്. പുറത്തെവിടെയെങ്കിലും പോകാനിറങ്ങുമ്പോൾ ''ഒരു കുപ്പായവും ഇല്ല്യ, ഇനി വൃത്തിയായിട്ട്'' എന്ന് സങ്കടപ്പെടുന്ന അമ്മയോട് പറയും: ''നന്നായി. തനിക്ക് ആൾ മാറാതെ കഴിയും!''

മനുഷ്യരോടെന്നപോലെയാണ് വൃക്ഷങ്ങളോട് പെരുമാറുക. മുററത്തെ ഒരു തെങ്ങ് അച്ചരൻ എന്തു ചെയ്തിട്ടും പൂക്കുലയിടാതിരുന്നപ്പോൾ ചിരട്ട തുളച്ച് അതിൻെറ തടിയിൽ മാലയാക്കി കെട്ടിഞാത്തിയിട്ടു: ''നാണംകെട്ടവൻ!''

പലരും ചോദിച്ചു: ''എന്താ ഈ തെങ്ങിനൊരു തൂക്ക്?''

''അവൻ കുഴിമടിയനാണ്,'' അച്ചരൻ പറഞ്ഞു: ''അടുത്ത ശിക്ഷ ദിവസേന രാവിലെ നന്നാല് അടിയാണ്!''

കാരണമെന്തായാലും, അടുത്ത കുംഭത്തിൽ ആ തെങ്ങിൽനിന്ന് മൂന്നുകുല വെട്ടിയിറക്കാൻ കിട്ടി!

തൊടിനിറയെ മൂവാണ്ടൻ മാവ് നട്ടു. മൂന്നാംവർഷം മാങ്ങയുണ്ടാവുകയും ചെയ്തു. വെള്ളപ്പിന് മദ്രസ്സംകൽ പോകുന്ന കുട്ടികൾ കല്ലെറിയും. ''അല്ല, കുട്ട്യോളെ, നിങ്ങള് എന്താ ഈ കാണിക്കണത്!'' എന്ന് അമ്മ പരാതി പറയുന്തോറും ഏറ് കൂടുതൽ സംഘടിതമായിട്ടാവും. അച്ചരൻ രാവിലെയും വൈകുന്നേരവും തൊടിയിൽ നടന്ന് കാലം പോലെ കണ്ണിമാങ്ങയോ പഴമാങ്ങയോ എല്ലാം പെറുക്കി മതിലിനു മുകളിൽ നിരനിരയായി വയ്ക്കും. എന്നിട്ട് മതിലിനിപ്പുറത്ത് മറവിൽ നില്ക്കും. കുട്ടികൾ ഓടിവന്ന് മാങ്ങയെടുക്കാൻ മത്സരം. കൈയിൽക്കിട്ടിയതുമായി കിട്ടിയവർ ഓട്ടം. അച്ചരൻ കണ്ണുനിറയുംവരെ ചിരിക്കും. ഒന്നും കിട്ടാതെ വരുന്നത് നന്നേ ചെറിയ കുട്ടികൾക്ക്. അവരെ വിളിച്ച് വേറെ കൊടുത്തുവിടും. കുട്ടികളെല്ലാവരും സുഹൃത്തുക്കൾ.

അച്ചരനെ പുറത്തുകാണാത്ത ദിവസങ്ങളിൽ കുട്ടികൾ ഗെയ്ററിൽ പാററാവ്. ''എന്താണ്?'' എന്ന് അമ്മ ചെന്നാൽ ചോദ്യം തിരികേ: ''മൂപ്പര് ഇല്ലെ?''

അറിയാമെങ്കിലും അമ്മ കളിയിൽ ചേരും: ''ഏത് മൂപ്പര്?''

''നരച്ച ആ മൂപ്പര്, ഇല്ലെ?''

''കുമ്പളങ്ങയോ?''

''അല്ലാന്നും, ഞങ്ങടെ മാങ്ങമൂപ്പര്.''

''നിങ്ങക്കിപ്പൊ എന്താ വേണ്ടത്?''

''മാങ്ങ. ഓൾക്ക് കൊടുക്കരുത്. ഓൾക്കിന്നലെ രണ്ടെണ്ണം കിട്ടി.''

''ശരി, ബീവാത്തൂന് നാളെ രണ്ടെണ്ണം തരാൻ പറയാം.''

''ഒറപ്പ്?''

''തീർച്ച.''

○

കുട്ടിയെ ദേഹത്തു ചേർത്തുപിടിച്ച് ആശുപത്രി മുറിയുടെ ചുവരിൽ ചാരി നിന്ന് അവൾ പറഞ്ഞു: ''ഇന്ന് ഞാൻ പോണില്ല്യ.''

നനുത്ത ചുണ്ടുകളുടെ ഒരററത്ത് ചിരിയും മറേറ മൂലയിൽ സങ്കടവും.

''എന്തിന് വെറുതേ...?''

''വെറുതേ ഒന്നും അല്ല. ആ കണ്ണാടിയില് ഒന്നു നോക്കു; കാണാം! ഇന്നേക്ക് മൂന്നാഴ്ചയായി. പോയി കുളിച്ച് ഒന്ന് ഉറങ്ങീട്ട് വരു. ഇവടെ ഞാൻ നോക്കാം. അമ്മയും ഇല്ല്യെ ഇവടെ.''

''ശരിയാവ്ല്ല്യ.''

''ആ തോന്നലല്ലേ ശരിയല്ലാത്തത്?''

അമ്മ മരുമകളുടെ തോളിൽ പിടിച്ചു: ''അമ്മടെ കുട്ടി പൊയ്ക്കോ. ഇവൻ കേൾക്ക്ല്ല്യ, പറഞ്ഞാൽ. ഞാൻ എന്നും പാടണതാ ഈ പല്ലവി.''

''അങ്ങനെ വയ്യല്ലൊ'' അവൾ ചിരിക്കാൻ ശ്രമിച്ചു. ഉടനെ കരയും എന്നും തീർച്ചയായി.

അമ്മ ഇപ്പുറത്തേക്കു തിരിഞ്ഞു: ''എന്നാൽ അവളിവടെ നിക്കട്ടെ. നീയ്യ് മോനേംകൊണ്ട് പൊക്കൊ. രാവിലെ നേർത്തെ വന്നാമ്മതി. ഒരു ദിവസം ഒന്ന് ഉറങ്ങ്, നേരെച്ചൊവ്വെ.''

ഭാര്യയെ പിന്തിരിപ്പിക്കാൻ ഒരിക്കൽക്കൂടി ശ്രമിച്ചു: ''അവസാനത്തെ ബസ്സ് വരാറായി.''

''അതിൽ ആർക്കും കയറാം. ആരും കയറീല്യെങ്കിലും അത് അതിൻെറ വഴിക്ക് പൊയ്ക്കോളും!''

''ഇവടെ, കെടക്കാനൊന്നും സൗകര്യം...''

''ഇരുപതു ദിവസം ഒരാൾക്ക് കെടക്കാം എങ്കിൽ ഒരു ദിവസം വേറെ ചെലർക്കും കെടന്നൂടെ?''

''ഇത്ര ദിവസം കണ്ണുമിഴിച്ചിരുന്നിട്ട് ഈ സ്ഥിതിയിൽ...''

''ഒന്നും വര്ല്ല്യ.''

''വന്നാലോ?''

''വര്ല്ല്യ.''

''ഇത്ര കാലവും എൻെറ മനസ്സറിയാൻ നിനക്ക് കഴിഞ്ഞതാണല്ലൊ. ഇന്ന്...''

''ഇന്നും കഴീണ്ണ്ട്. മാത്രല്ല, ഇത് എനിക്ക് അങ്ങട്ടും പറയാവുന്നതേ ഉള്ളു.''

''തർക്കിച്ചു നില്ക്കാതെ, കുട്ട്യോളെ'' അമ്മ ബദ്ധപ്പാടിലായി: ''എന്തെങ്കിലും ഒന്ന് നിശ്ചയിക്കിൻ. ബസ്സ് വരാറായി.''

സങ്കടവും ദേഷ്യവും വന്നു. മോനെ വാരിയെടുത്ത് പുറത്തു കടന്നു. ആളൊഴിഞ്ഞ വരാന്തകളിലൂടെ അന്തിവെട്ടത്തിൽ നടന്നു.

മരണത്തിൽനിന്ന് രക്ഷപ്പെടാൻ മാർക്കണ്ഡേയൻ ഓടിയത് ശിവക്ഷേത്രത്തിലേക്ക്. കാലം മാറിയപ്പോൾ ആളുകൾ ഓടുന്നത് ആശുപത്രിയിലേക്ക്! ആശുപത്രിയെച്ചുഴന്ന് കരിമ്പാറകൾ യമൻെറ പോത്തിൻെറ കൂട്ടങ്ങളായി കാത്തുകിടക്കുന്നു.

യമധർമ്മനെ വരാന്തയിൽ കണ്ടില്ല. അത്താഴം തേടി പോയതോ, അതോ ഉടലോടെയല്ലെന്നാലും സ്വർഗ്ഗത്തിൽ എത്തിക്കഴിഞ്ഞുവോ?

സന്ധ്യ പകലിൻെറ മഞ്ഞച്ചില്ലുജനാലപതുക്കെ അടയ്ക്കുന്നു. കണ്ണാടിച്ചില്ലിൽ നിറപ്പകിട്ടുണ്ട്. സമയത്തിൻെറ കൂരമ്പ് പിറകോട്ടു നീങ്ങുന്നത് മനസ്സിൻെറ യുദ്ധഭൂമിയിൽ മാത്രം. സമയത്തിൻെറ ഭൂതക്കണ്ണാടിയിൽ കാണുന്ന ദൃശ്യത്തിൽ ആശുപത്രിയില്ല, നിരത്തും ഓട്ടുകമ്പനിയുമില്ല. കൈനിലകൾ. കുതിരലായങ്ങൾ. കുററിക്കാട്. പിന്നിൽ പുഴയുടെ നിലയ്ക്കാത്ത പ്രവാഹവും. പന്തീരാണ്ടിൽ പൊങ്ങുന്ന തുരുത്തായി എവിടെയോ ഒരു നിലപാടുതറ. ഒരു മാമാങ്കത്തിൻനാൾ ജനിക്കുന്ന ചാവേറിന് അടുത്ത മാമാങ്കത്തിൽ അങ്കപ്രായമായില്ല. ഒരു മാമാങ്കത്തിൽ മരി

(ശേഷം 35-ാം പേജിൽ)

# ഓപ്പറേഷൻ മർമ്മാണി

സുകുമാർ





നമ്മൾ വെറുതേ പറയുന്ന ചില സംഗതികൾ ചിലപ്പോൾ യാഥാർത്ഥ്യമായിത്തീരുക അസംഭാവ്യമല്ല. ഉദാഹരണത്തിന്, ചിലനാൾ മുമ്പ് ഒരു സ്നേഹിതൻ എന്നോടു ചോദിച്ചു, അല്ലാ, ഇപ്പോൾ എഴുത്തൊന്നും കാര്യമായിട്ടില്ലേ, ഒന്നും കാണുന്നില്ലല്ലോ,യെന്ന്. എനിക്കപ്പോൾ പറയാൻ തോന്നിയത് ഇങ്ങനെയാണ്-നല്ലൊരു നോവലിൻെറ പണിപ്പുരയിലാണ് ഞാനിപ്പോൾ. ഒരു നാലഞ്ചുമാസമെടുക്കും അത് മുഴുമിക്കാൻ. നോവലോ, എന്തു നോവൽ, എന്നായി സ്നേഹിതൻ. അപ്പോഴാണ് അതു നാവിലുദിച്ചത്—'മർമ്മാണി നോവൽ.' അതു കേട്ട് അയാളൊരു പൊട്ടിച്ചിരി. മർമ്മാണി നോവലോ? അങ്ങനെയൊന്നുണ്ടോ? ഉണ്ട്. എന്നായി ഞാൻ. അല്ലെങ്കിൽ ഉണ്ടാകാൻ പോകുന്നു. നോക്കിക്കോളൂ, എൻേറതായിരിക്കും മലയാളത്തിലെ ആദ്യ മർമ്മാണി നോവൽ. മറെറാരു വിധത്തിൽ പറഞ്ഞാൽ, മലയാള മർമ്മാണി നോവലിൻെറ 'ഉപോദ്ഘാതകൻ' ഈ ഞാനായിരിക്കും! സ്നേഹിതൻ ഒരു വാക്കുച്ചരിച്ചിട്ട് നടന്നകന്നു—'കഷ്ടം!'

നേരത്തേ പറഞ്ഞല്ലോ, സംഗതി വെറുയേയങ്ങു തട്ടിവിട്ടതാണ്. അപ്പോഴങ്ങനെ തോന്നി, പറഞ്ഞു. അത്തരത്തിലൊരു വിചാരമേ മുമ്പെങ്ങും ഉണ്ടായിരുന്നില്ല. പറഞ്ഞുകഴിഞ്ഞപ്പോൾ തോന്നി, അല്ലാ, അത്തരത്തിലൊരു നോവൽ എഴുതിയാലെന്താ?

ഇവിടെ കുററനോവലുണ്ട്. കുററാന്വേഷണ നോവലുണ്ട്. പ്രേതവും ഭൂതവും യക്ഷിയും മറുതായും ഭീകരവും മാന്ത്രികവും ഭയാജനകവും ബീഭത്സവും ഒക്കെയുണ്ട്. എന്നാൽ എന്തുകൊണ്ട് അവനും ഒരെണ്ണമായിക്കൂടാ? മർമ്മാണി! ഭീകരനും മാന്ത്രികനും ഒക്കെ സഹിച്ച ജനം നമ്മുടെ 'മർമ്മാണി'യെ, ഇന്നത്തെ രീതിക്കു പറഞ്ഞാൽ, 'നെഞ്ചേററിലാളിക്കും' എന്നതിൽ എനിക്ക് യാതൊരു സംശയവുമില്ല.

അങ്ങനെ, ഒരു രണ്ടാഴ്ച മുമ്പ് ഒരു ശുഭമുഹൂർത്തത്തിൽ ഞാൻ നമ്മുടെ 'മർമ്മാണി നോവൽ' എഴുതാനിരുന്നു. അതിനുമുമ്പ് തൽസംബന്ധമായി കിട്ടാവുന്നേടത്തോളം ഗ്രന്ഥങ്ങൾ കൈക്കലാക്കി. ഗുരുവായൂർ ശാന്താ ബുക്ക്സ്ററാൾക്കാരുടെ പ്രസിദ്ധീകരണങ്ങളായ ശ്രീ.കണാരക്കുരുക്കൾ രചിച്ച 'തല്ലും മർമ്മാണി ചികിത്സയും', ശ്രീ.സി.കെ വേലായുധൻ രചിച്ച 'കളരിപ്പയററും മർമ്മചൂണ്ടാണിയും', ആര്യവൈദ്യൻ ശ്രീ.കെ.ആർ. ശർമ്മ രചിച്ച 'മനുഷ്യമർമ്മങ്ങൾ' എന്നിവ കൂടാതെ മറ്റു പലരാലും വിരചിതങ്ങളായ ഒട്ടേറെ ഗ്രന്ഥങ്ങൾ ഞാൻ നിഷ്കർഷം പഠിച്ചു. കളരിമുറ (തെക്കനും വടക്കനും) അടി, ഒടി, ലാടം, മഷി, ഇന്ദ്രജാലം, സിദ്ധവൈദ്യം, ഒററ മൂലികാപ്രയോഗം, സർപ്പവിഷം, മരണാനന്തര ജീവിതം മുതലായവ സംബന്ധിച്ചുള്ള പല പുസ്തകങ്ങളും ഞാൻ സസൂക്ഷ്മം പരിശോധിച്ചു. ഇവയിൽനിന്നൊക്കെ വിശദമായ കുറിപ്പുകളെടുത്തു. ചിത്രങ്ങൾ വരച്ചു. കൂടാതെ, മർമ്മവിദ്യയിൽ ഒരുകാലത്ത് പ്രാവീണ്യം നേടിയിരുന്ന പല കുടുംബങ്ങളും സന്ദർശിച്ച് അവിടത്തെ മുതിർന്ന തലമുറക്കാരുമായി ഞാൻ അഭിമുഖസംഭാഷണം നടത്തി. തെക്കൻ പ്രദേശങ്ങളായ ആരുവാമൊഴി, ശുചീന്ദ്രം, കോട്ടാർ, പുലിയൂർകുറിച്ചി, ഉണ്ണാമലക്കട, അമരവിള, പള്ളിച്ചൽ എന്നിവിടങ്ങളിലെ പുരാതന മർമ്മാണിത്തറവാടുകൾ, ഇക്കാര്യത്തിൽ എനിക്ക് ഒട്ടൊന്നുമല്ല സാഹായ്യമരുളിയത്. തങ്ങളുടെ പൂർവ്വികരെക്കുറിച്ചുള്ള ചിരിത്രങ്ങൾ, വീരകഥകൾ, വിഡ്ഢിത്തങ്ങൾ മുതലായവ അവർ എന്നെ വർണ്ണിച്ചുകേൾപ്പിച്ചതിനു പുറമേ തട്ടുമ്പുറത്ത് അതിരഹസ്യമായി സൂക്ഷിക്കുന്ന താളിയോലകളും ഏടുകളും പരിശോധിക്കാൻ അനുവദിക്കുകയും, ചില 'മർമ്മാണി മാതൃകകൾ' നേരിൽ പ്രദർശിപ്പിച്ചുകാട്ടുകയും, ചിലത് പഠിപ്പിച്ചുതരികയും ഒക്കെ ചെയ്തത് ഞാനിവിടെ കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നു.

'മനുഷ്യമർമ്മങ്ങൾ ആകെ 107 ആണ്. ശിരസ്സിൽ 25, കണ്ഠത്തിൽ 12, ഓരോ കൈയിലും ഓരോ കാലിലും 11 വീതം, ആകെ 44, ഉദരത്തിൽ 3, മുതുകിൽ 14, മാറിൽ 9. വാഗ്ഭടാചാര്യൻ, സുശ്രുതൻ, അഗസ്ത്യൻ എന്നിവരാണ് പ്രധാന ഭാരതീയ മർമ്മചിന്തകന്മാർ. മർമ്മം എന്ന 'ഹ്യൂമൻ ബോഡിയിലെ വൈററൽ ആൻറ് വൾനറബിൾ പോയിൻറ്സിനെ' സംബന്ധിച്ച് മറുനാടൻ സായ്പന്മാർ വലുതായിട്ടൊന്നും ചിന്തിച്ചിട്ടുള്ളതായി അറിയുന്നില്ല. എന്നാൽ ചീനരുടെ 'അക്യുപങ്ചർ' ചികിത്സാപദ്ധതി 'മർമ്മ'ത്തിൽ തൊട്ടുള്ളതാണ്. നൂററിയെട്ടാമതായി ഒരു മർമ്മം അഗസ്ത്യൻ കണ്ടുപിടിച്ചിട്ടുണ്ട്. അവനാണ് 'നോക്കു മർമ്മം.' സത്യം പറഞ്ഞാൽ ഇവനാണ് 'മർമ്മാണി നോവൽ.' രചനയ്ക്ക് എനിക്കു പ്രചോദനമരുളിയ മുഖ്യഘടകം. എൻെറ നോവൽ 'വിരിയുന്നത്' ഇവനിലൂടെയാണ്. ആദി-മദ്ധ്യങ്ങൾ എഴുതിക്കഴിഞ്ഞെങ്കിലും, അന്ത്യത്തെ സംബന്ധിച്ച് ഞാനിന്ന് അന്ധകാരത്തിലാണ്. സംഗതി വഴിയേ പറയാം.



'നോക്കുമർമ്മം'പോലെതന്നെ പ്രധാനമാണ് 'ചൂണ്ടുമർമ്മവും.' ചൂണ്ടൻെറ അടുത്ത പാഠമാണ് നോട്ടം. ഈ രണ്ടിനെക്കുറിച്ചും അറിഞ്ഞപ്പോൾ എനിക്കൊരു സംശയമുണ്ടായി—ഇവ രണ്ടുമാകാമെങ്കിൽ, ഇനിയൊന്നുകൂടി എന്തുകൊണ്ട് ആയിക്കൂടാ—അതായത് 'വിചാരമർമ്മം?' ഈ സംശയം ഞാൻ ഒരു മുതിർന്ന മർമ്മാണിയാശാൻെറ മുമ്പാകെ അവതരിച്ചപ്പോൾ, അദ്ദേഹം, അതിതാംബൂലചർവ്വണം നിമിത്തം ശോണാഭമായ മോണ തല്ലി ചിരിച്ചുകൊണ്ട് പറഞ്ഞു—'പിള്ള പറഞ്ഞത് ഒരുതരത്തിൽ ശരിതന്നെ. അങ്ങനെ സംഭവിച്ചൂടാനും പാങ്ങൊണ്ട്. ഇവിടിരുന്നൊന്ന് നെനച്ചാലെക്കൊണ്ട് ഉച്ചെക്കടെ പൊന്നുമുത്തു കീട്ടു വീണിരിക്കണം!'

മർമ്മസ്ഥാനങ്ങളെക്കുറിച്ച് അറിഞ്ഞു കഴിഞ്ഞാൽപ്പിന്നെ പ്രയോഗത്തിലേക്കു കടക്കാം. ഒരാളിൻെറ മർമ്മസ്ഥാനത്ത് ഏതെങ്കിലുമൊരു ഉപകരണത്താൽ, അതാതിനു വിധിച്ചിട്ടുള്ള ഗൂഢമന്ത്രം ജപിച്ചുകൊണ്ട് തൊടുകയോ, തലോടുകയോ, മെല്ലെ താഡിക്കുകയോ, വേണ്ടിവന്നാൽ ഓങ്ങിയടിക്കുകയോ ചെയ്താൽ നിശ്ചിതഫലം ഉടനേയുണ്ടാകും. ഉപകരണമുപേക്ഷിച്ച് കൈവിരലാൽ സംഗതി നടത്തുന്നതാണ് അടുത്ത പടി. വലംകൈയിലെ ചൂണ്ടുവിരലാണ് ഇതിനുപയോഗിക്കുക. ഉപയോഗിക്കുന്നതിന് മെയ്യഭ്യാസത്തിനുപുറമേ ചുവട് അഥവാ 'നില'യുണ്ട്. ഒപ്പം മന്ത്രവും. തട്ടുതട്ടി തളർത്താനും വീഴ്ത്താനും മാത്രമല്ല, അതിനുശേഷം മറുതട്ടു തട്ടി ഇളക്കാനും നേരേ നിർത്താനും കൂടി 'മർമ്മാണി'ക്കു കഴിയണം. ഇതിന് ഏറെനാളത്തെ കഠിനാഭ്യാസം അത്യന്താപേക്ഷിതം. മർമ്മാണിയാശാന്മാർ ശിഷ്യന്മാർക്ക് അഭ്യാസം തുടങ്ങിക്കുമ്പോഴും അവസാനിപ്പിക്കുമ്പോഴും ഒരു സംഗതി ഓർമ്മിപ്പിക്കും—'ഇത് അതിവിശിഷ്ടമായ ഒരു അഭ്യാസമാണ്. അതോടൊപ്പം വളരെ കാര്യഗൗരവമുള്ളതും. സ്വജീവൻ അപകടത്തിലാകുന്നുവെന്ന ഘട്ടത്തിൽ മാത്രമേ മർമ്മപ്രയോഗം നടത്താവൂ!'

ചൂണ്ടാണി മർമ്മം കഴിഞ്ഞാൽ നോക്കു മർമ്മം പഠിക്കാം. എതിരാളിയുടെ ചില പ്രത്യേക മർമ്മസ്ഥാനങ്ങളിൽ, ചുവടെടുത്ത് മന്ത്രംജപിച്ച് ഏകാഗ്രചിത്തനായി ഒന്നു നോക്കിയാൽ മതി, അക്ഷണം അയാൾ ബോധശൂന്യനായി നിലംപൊത്തും. ചിലപ്പോൾ 'ചീട്ടുകീറി'യെന്നും വരും. മർമ്മമുറകൾക്ക് പല ഗ്രന്ഥങ്ങളും ഏടുകളും ഒക്കെയുണ്ടെങ്കിലും 'നോക്കുമർമ്മം' സംബന്ധിച്ച് യാതൊന്നുംതന്നെ ലിഖിതരൂപത്തിലില്ല 'വായ്മൊഴി'യിലൂടെയാണ് തലമുറകളിൽ നിന്നും തലമുറകളിലേക്ക് അതു പകർന്നു വരുന്നത്. മൂത്താശാൻ മരിക്കാൻനേരം, മൂത്തമകനെയോ അനന്തിരവനെയോ അരികിൽ വിളിച്ച് അവൻെറ കർണ്ണങ്ങളിലേക്ക് പകരും ഈ വിദ്യ. അവനത് അവൻെറ മൃത്യുനേരത്ത് തൻെറ പിൻഗാമിയിലേക്കും. ജീവിതത്തിലൊരിക്കലും പ്രയോഗിച്ചുകൂടാത്ത വിദ്യ! അപക്വമതികളുടെ കൈയിൽ ഈ വിദ്യ കിട്ടിയാൽ ഭവിഷ്യത്തെന്തായിത്തീരാം എന്ന് ഹാസ്യാത്മകമായി ചിന്തിക്കുകയാണ് ഞാൻ എൻെറയീ നോവലിലൂടെ.

യഥാർത്ഥത്തിൽ നടന്ന ഒരു സംഭവമുണ്ട്. ഒരു മർമ്മാണി കുടുംബത്തിലെ മൂത്താശാൻ മരിച്ചു. അയാൾക്കൊരേയൊരു മകൻ. അപക്വമാനസൻ. തന്തയ്ക്കറിയാമത്. എങ്കിലും തന്നോടൊപ്പം ഈ രഹസ്യവും നശിക്കുന്നത് നന്നല്ലല്ലോയെന്നു കരുതി, അയാൾ മരണശയ്യയിൽ വച്ച് മകനിത് രഹസ്യമായി ഉപദേശിച്ചുകൊടുത്തു. അവനിത് കുറേനാൾ മനസ്സിലിട്ടു പന്തടിച്ചുനടന്നു. ഒരുദിവസം അവനു തോന്നി. ഇതൊന്നു പരീക്ഷിച്ചു നോക്കിയാലോ? ചിലപ്പോൾ മൂപ്പിലാൻ പുളുവടിച്ചതായിരിക്കുമോ?

പരീക്ഷിച്ചു. അതാ കിടക്കുന്നു തൊഴുത്തിൽ നിന്ന കൊഴുകൊഴുത്ത പശു! നമ്പർ വൺ. അവനുത്സാഹം വർദ്ധിച്ചു. രണ്ടാമത് കൈകാലിട്ടടിച്ചുവീണത് വീട്ടുപണിക്കാരത്തി! മുററമടിച്ചുകൊണ്ടുനിന്ന അവൾ, രക്തസാക്ഷി പതാക ഉയർത്തിപ്പിടിച്ച് രണാങ്കണത്തിൽ കിടക്കുന്നതുപോലെ, കൈയിലെ ചൂല് പൊക്കിപ്പിടിച്ചുകൊണ്ടാണ് മറിഞ്ഞുവീണത്. അവനിപ്പോൾ ആകെ ഭയമായി. നോക്കുന്നിടമെല്ലാം മർമ്മമാണ്, ജീവികളെയല്ല, താൻ കാണുന്നത്! ആരെയും ഒന്നിനെയും നോക്കാനാവാത്ത അവസ്ഥ. അവൻ മുറിപൂട്ടി രാപകലുകൾ തള്ളിനീക്കി. അമ്മ, ഇതൊന്നും അറിയില്ലാത്ത സാധുസ്ത്രീ, പലവട്ടം കതകു തട്ടി വിളിച്ചു—

'മോനേ, പുഷ്പാംഗദാ, വന്ന് ഉണ്ടേച്ചു പോടാ! കാപ്പി കഴിച്ചേച്ചുപോടാ! നീ കുളിക്കണില്ലേ? പൊറത്തോട്ടും പോണില്ലേ? കൂട്ടുകാരന്മാരെ ഒന്നിനേം നിനക്കു കാണണ്ടിയോ? ഇതെന്തൊരു ഇരുപ്പാണെടാ മക്കളേ!'

അവർ കരുതി, തന്ത ചത്ത ദുഃഖമായിരിക്കാം ഇതിനു കാരണമെന്ന്. അതിനും സമാധാനിപ്പിച്ചു—

'മക്കളേ പൊറത്തോട്ടെറങ്ങി നാലുപേരെ കാണുമ്പം തീരും. എറങ്ങി വാ!'

അവനറിയാം, തീരുന്നത് അവരായിരിക്കുമെന്ന്! അതുകൊണ്ട് അവനിറങ്ങിയില്ല.

ഒരുദിവസം വെളുപ്പാൻകാലത്ത് അതു നടന്നു. അവൻ ജനൽപ്പാളി ഒരെണ്ണം മെല്ലെയല്പം തുറന്ന് മുററത്തേക്കു നോക്കി. അമ്മ! അവൻ ആർത്തിയോടെ പിന്നെയും നോക്കി. ഗ്രഹപ്പിഴ. നോട്ടം മർമ്മത്തിലായിപ്പോയി. മനസ്സറിയാതെ മന്ത്രവുമെടുത്തുചാടി. അതാ കിടക്കുന്നു പെററതള്ള!

അവനന്നു രാത്രിയിൽ തൂങ്ങിച്ചത്തു.

നമ്മുടെ നോവലിലെ കഥാനായകനും ഇതുപോലൊരു കിറുക്കനാണ്. അവൻെറ കുടുംബചരിത്രം വിശദമായി ഒരു ഫ്ളാഷ്ബാക്കിലൂടെ ഞാനെഴുതിക്കഴിഞ്ഞു. അവനും അയല്ക്കാരിപെണ്ണുമായുള്ള പ്രേമവ്യവഹാരവും മൂന്നുനാലദ്ധ്യായങ്ങളിൽ അത്യാകർഷകമായി വർണ്ണിച്ചുകഴിഞ്ഞു. നോവൽ 'പരിണാമഗുസ്തി'യിലേക്കു നീങ്ങുന്നു. അവളെ മറെറാരുവൻ കെട്ടി. അവനെതിരായിട്ടാണ് ഇവൻെറ പോക്ക്. ഇവന് 'മറേറ' വിദ്യയറിയാം—നോക്കുമർമ്മം. ജീവിതത്തിലൊരിക്കലും പ്രയോഗിക്കുകയില്ലെന്ന് തലയ്ക്കടിച്ചു ശപഥം ചെയ്യിച്ചിട്ടാണ്, തന്ത മകന് അതിൻെറ മന്ത്രവും വിധിയും പ്രയോഗരീതിയും ചാകാൻനേരം അതിരഹസ്യമായി പറഞ്ഞുകൊടുത്തി



എം.ജി.ഹരി



# മടക്കയാത്ര



കനിവിൻെറ കാണാമരം പൂക്കും
കാടുകൾ തേടി
അലിവിൻെറ പാൽമണം നിറയും
മാറിലെ കുളിർ തേടി
നടന്നുതളർന്നൂ ഞാൻ.
അമ്മേ ധരേ
കേവലാനന്ദത്തിന്നശ്രുധാരയി-
ലാസക്തി കഴുകി
കർമ്മഭാണ്ഡങ്ങൾ താഴ്ത്തി
നിൻ മടിയിൽ ചാഞ്ഞു മയങ്ങട്ടെ ഞാൻ
ജര കാർന്നൊടുക്കുന്നൂ ദേഹം
തണുക്കുന്നു നാഡീവ്യൂഹം
സ്പന്ദങ്ങളിഴയുന്ന സിരകൾ തളരുന്നൂ
ഗ്രന്ഥികൾ മയങ്ങുന്നു
തരുണാസ്ഥികൾ മെല്ലെ
തകർന്നുപൊടിയുന്നു
സാന്ധ്യതിമിരം നിറയുന്നു കൺകളിൽ
ഇമ്പങ്ങൾ വരളുന്നു കാതിൽ
ഗന്ധങ്ങളകലുന്നു ചോദനയിൽ
കാമത്തിൻ ചിതയിലെ
തീക്കണങ്ങളും കെട്ടു
മോഹങ്ങൾ സ്വപ്നാകാശച്ചരിവിൽ
നിറംമങ്ങി തൂങ്ങുന്നു
പാഴായി മൗനത്തിൻെറ
ധ്യാനവും!

അമ്മേ ധരേ
ഇഹത്തിൻെറ ബന്ധമിന്നെനിക്കീ
ഹൃൽസ്പന്ദങ്ങൾ മാത്രം
ഇടറുമീ വീർപ്പുകൾ മാത്രം
ഇല്ലില്ലെനിക്കൊന്നുമോർക്കുവാൻ,
ബാല്യത്തിൻ ചുണ്ടിലെ കണ്ണീരും,
അമ്മതൻ മാറിലെ വാത്സല്യത്തുടിയുടെ
താളവും,
പിതൃബന്ധത്തിൻ മങ്ങിയ
നിഴൽചിത്രവും,
പൊയ്ക്കാലിലേറി വന്നെത്തും
പേടിസ്വപ്നങ്ങളും
ചിരി തേഞ്ഞുമാഞ്ഞ മുഖങ്ങളും
മുനകൂർത്ത വിഷദന്തങ്ങളും
പൊരുളിൻെറ പൊരുൾ തേടി
പിന്നിട്ട തീവെയിൽ-
തെരുവിൻെറയന്ത്യമാമിരുളും,
വിഷാദപർവ്വത്തിൻ
ചില താളുകളും
അത്രമാത്രം അത്രമാത്രം!

അമ്മേ ധരേ
കനിവിൻെറ കണ്ണീർ തളിച്ചേററു വാങ്ങൂ
ഇഹത്തിൻെറ ബന്ധം മുറിഞ്ഞ ശരീരി
ഈ ശാന്തദേഹി!!

---

രിക്കുന്നത്. അത് അടുത്ത തലമുറയിലേക്ക് വായ്മൊഴിയായി പകരുക മാത്രമാണ് അവൻെറ ധർമ്മം. മർമ്മത്തിനുമുണ്ടൊരു ധർമ്മം. എന്നാൽ അവനിതാ അവൻെറ കാമുകീ ഭർത്താവിൻെറ നേർക്ക് അതെടുത്തു പ്രയോഗിക്കാൻ പോകുന്നു!

ഒരുദിവസം അന്തിവെട്ടത്ത് അവർ മുഖാമുഖം കണ്ടു.

ഇതുതന്നെ സന്ദർഭം. വിജന വീഥി. സർവ്വം നിശ്ചലം. വേണമെങ്കിൽ ഒരിളംകാററ് ചൂളമൂതി കടന്നുപോകാം. വിരോധമില്ല.

അവൻ ശത്രുവിനെ നോക്കി. ആപാദചൂഡം. കേശാദിപാദം. അയാളും അതുതന്നെ ചെയ്തു. അവൻ അയാളുടെ മാറിലെ മർമ്മസ്ഥാനങ്ങളിലൊന്നിൽ, കണ്ണുരണ്ടും ആവുന്നത്ര വലുതാക്കി, ശരം തറയ്ക്കുമ്പോലെ ഒന്നൂന്നി. ഇതെന്തുപാടെടായെന്ന മട്ടിൽ, ശത്രു നോക്കിയത് അവൻെറ കണ്ണുകളിലേക്കാണ്. അവൻ ധൃതിയിൽ ചില മന്ത്രങ്ങളുരുവിട്ടുകൊണ്ട് നോട്ടം മാററാതെ ചുവടെടുത്തു. ഒരു ക്ഷണം! വീണു.

അയാളല്ല അവൻ.

യാതൊന്നും സംഭവിക്കാത്തതുപോലെ അയാൾ സാവധാനം വീട്ടിലേക്കു നടന്നുപോയി.

അയാൾക്കും അറിയാമായിരുന്നു ഈ വിദ്യ. അവനത് പ്രയോഗിക്കുംമുമ്പ് അയാൾ പ്രയോഗിച്ചു. അത്രതന്നെ!

ഇതാണ് നോവൽ ചുരുക്കം.

പക്ഷേ, ഈ നിലയ്ക്ക് ഇതാരും ഇഷ്ടപ്പെടുകയില്ലയെന്ന് തീർച്ച. ഒരു പത്രാധിപരും ഇത് ഖണ്ഡശഃ പ്രസിദ്ധീകരിക്കുകയുമില്ല. 'മർമ്മാണിനോവലി'ൽ പലതും പ്രതീക്ഷിക്കുന്നവരാണ് വായനക്കാരിലധികംപേരും. അവർക്ക് ചുരുങ്ങിയപക്ഷം 'നോക്കുമർമ്മ'ത്തിൻെറ ഗൂഢമന്ത്രവും, ചുവടുവയ്പുരീതിയും, പ്രയോഗവുമെങ്കിലും അറിയണം. ചിലർ ചിലപ്പോൾ പ്രയോഗിച്ചു നോക്കിയെന്നും വരാം. അതിൻഫലം നേരെ മറിച്ചായിപ്പോയെന്നും വരാം.

എന്നാൽ ഈ മന്ത്രവും ചുവടും ഒന്നും അറിയാതെതന്നെ നമ്മിൽ എത്രയോപേർ ഇതിന് നമ്മുടെ സഹജീവികളുടെ നേർക്ക് നിർദ്ദയം പ്രയോഗിച്ചുവരുന്നുവെന്നത് നമ്മളൊന്നു ചുററിനും കണ്ണോടിച്ചാൽ മനസ്സിലാകും. ചില ബസ് സ്റേറാപ്പുകളിലും, കോളേജങ്കണങ്ങളിലും, സിനിമാപ്പുരകളിലും, പാർക്കുകളിലും മററും മററുമൊക്കെ ഒററയ്ക്കും പെട്ടയ്ക്കും കൂട്ടമായും നിന്ന് ചിലരയയ്ക്കുന്ന 'നോട്ടം' നോക്കുമർമ്മത്തെക്കാൾ എത്രയോ മടങ്ങ് ശക്തിയുററതാണെന്ന്, അത് കണ്ടിട്ടുള്ളവരോടും അനുഭവിച്ചവരോടും വിശദീകരിക്കേണ്ട ആവശ്യമില്ല 'ലവ് അററ് ദി ഫസ്ററ് സൈററ്' (പ്രഥമവീക്ഷണാനുരാഗം) എന്നു സായ്പ് പറയുന്നതും നോക്കുമർമ്മത്തിൻെറ ഒരു വകഭേദമല്ലെങ്കിൽ മറെറന്താണ്?. നോട്ടത്താൽ ആളിരുത്താം. എഴുന്നേല്പിക്കാം. ഓടിക്കുകയും ചാടിക്കുകയും ചെയ്യാം. അതിൻെറ ഒരു പടികൂടി കടന്നതാണ് കിടത്തൽ. സായ്പിൻെറ ഭാഷയിൽ 'ഹിപ്നട്ടൈസേഷൻ.'

നോവലെടുത്ത് തല്ക്കാലം ഇവിടെ നിർത്തിവച്ചിട്ട് ഞാൻ മറെറാന്ന് ആലോചിക്കുകയാണ്. അല്ലാ, നമുക്കൊരു 'മർമ്മാണി റെജിമെൻറ്' ഉണ്ടാക്കിയാലെന്താ? മർമ്മസേന. തീർത്തും നിരായുധൻ. വേണമെങ്കിൽ കൈയിൽ ഒരു പച്ചീർക്കിൽ മാത്രം ആവാം. എന്നിട്ട് നമുക്കീ സേനയെ പഞ്ചാബിലേക്കു പറഞ്ഞുവിട്ടാലോ?

എനിക്കുറച്ച വിശ്വാസമുണ്ട്, ഒരേയൊരു ദിവസത്തെ നമ്മുടെ ''ഓപ്പറേഷൻ മർമ്മാണി'' കൊണ്ട് ഇന്നത്തെ കലാപകലുഷിത പഞ്ചാബദേശം പ്രശാന്തസുന്ദരമാകും. ഒപ്പം മറെറാന്നുകൂടി പ്രസ്താവിക്കണമല്ലോ—ഇല്ലെങ്കിൽ ഇയാളിത് ഞങ്ങളിൽനിന്നും എന്തിനു മറച്ചുവച്ചുവെന്ന് പിന്നീട് ചോദിച്ചേക്കും—പണ്ടൊരു 'കർഷകസ്ത്രീ' ഒരു കരിനാക്കുള്ളവനെയും കൊണ്ട് കള നശിപ്പിക്കാൻ പോയതുപോലെ ആകരുതിത്. ശുഭം.



ചെറിയാൻ ഫിലിപ്പ്



# സ്വാശ്രയ കേരളം മോചന മാർഗം



സാമ്പത്തിക കേരളം കുറേക്കാലമായി പാളംതെററിയാണ് ഓടുന്നത്. പ്രത്യുല്പാദന മേഖലയെ മറന്ന് സേവനമേഖലയുടെ പിന്നാലെ പോയതിനാൽ രണ്ട് മേഖലകൾ തമ്മിലുള്ള സന്തുലനം ഇല്ലാതായതാണ് കേരളം നേരിടുന്ന വികസന പ്രതിസന്ധിക്ക് മുഖ്യകാരണം.

പ്രകൃതി വിഭവങ്ങളിലും ധാതുസമ്പത്തിലും മനുഷ്യശക്തിയിലും അനുഗ്രഹീതമായ കേരളത്തിൽ ഈ ദുരവസ്ഥ ക്ഷണിച്ചു വരുത്തിയത് സാമൂഹ്യപ്രതിബദ്ധതയോ ദീർഘവീക്ഷണമോ ഇല്ലാത്ത രാഷ്ട്രീയ നേതൃത്വം തന്നെയാണ്. മാറിമാറി വന്ന ഭരണാധികാരികളിൽ പലരും അജ്ഞതയിലും ഭാവനാശൂന്യതയിലും ഒന്നിനൊന്ന് മികച്ചുനിൽക്കുകയും ജനങ്ങളുടെ കയ്യടിക്കുവേണ്ടിമാത്രം മത്സരിക്കുകയും ചെയ്തു.

അന്താരാഷ്ട്രതലത്തിൽ ഒരുകാലത്ത് കൊട്ടിഘോഷിക്കപ്പെട്ട 'കേരളമോഡൽ വികസനം' സാമ്പത്തിക സുസ്ഥിരത നേടാത്ത അവികസിത രാജ്യങ്ങൾക്ക് അനുകരണീയമല്ലെന്ന് ഇപ്പോൾ തെളിഞ്ഞിരിക്കയാണ്. കാർഷിക-വ്യവസായ മേഖലകളിലെ ഉല്പാദനമാന്ദ്യം, അതിരൂക്ഷമായ തൊഴിലില്ലായ്മ എന്നീ വിഷമപ്രശ്നങ്ങളുടെ കൂരിരുട്ടിൽ സേവനനേട്ടങ്ങളുടെ പ്രഭ മങ്ങിപ്പോയി.

സാമ്പത്തിക അടിത്തറ ശക്തമാകാതെയുള്ള ഉപരിതല വികാസങ്ങളാണ് വിദ്യാഭ്യാസ-ആരോഗ്യരംഗങ്ങളിൽ ഉണ്ടായത്. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും ആശുപത്രികളുടെയും എണ്ണം കൂടിയതല്ലാതെ ഗുണനിലവാരത്തിൽ കേരളം താണതേയുള്ളൂ. ഉയർന്ന സാക്ഷരത, ആയുർദൈർഘ്യം, കുറഞ്ഞ ജനന നിരക്ക് എന്നിവയെ നമുക്ക് വൻനേട്ടങ്ങളായി പ്രദർശിപ്പിക്കാമെങ്കിലും അവയൊന്നും സാമ്പത്തിക വികാസത്തിൻെറ മുഖലക്ഷണമല്ല.

ഇന്ത്യയുടെ പൊതുവായ വികസന പ്രശ്നങ്ങളുടെ പ്രതിഫലനം കേരളത്തിലുണ്ടെങ്കിലും, ഇവിടുത്തെ പ്രശ്നങ്ങൾക്ക് ഒട്ടേറെ സവിശേഷതകളുണ്ട്. മൂലധന നിക്ഷേപ കുറവുമൂലം കാർഷിക മേഖലയിലുണ്ടായ സ്തംഭനവും വ്യവസായ മേഖലയിലുണ്ടായ ഉല്പാദന തകർച്ചയും വരുമാനക്കുറവുമാണ് കേരളത്തിൻെറ സമ്പദ്ഘടനയെ ദുർബലമാക്കിയത്. നാണ്യവിളകളുടെ കയററുമതിയിൽ നിന്നുള്ള ആദായവും ഗൾഫിൽനിന്നുള്ള വരുമാനവുമാണ് കേരളത്തെ അല്പമെങ്കിലും താങ്ങിനിർത്തുന്നത്.

കേരളത്തിലെ ജനസംഖ്യ ഇന്ത്യയുടെ 3.4 ശതമാനമാണ്. എന്നാൽ തൊഴിൽരഹിതരാകട്ടെ 16 ശതമാനം. എല്ലാ പഞ്ചപദ്ധതികളിലും കേരളത്തിന് ലഭിച്ച കേന്ദ്രവിഹിതം ജനസംഖ്യാനുപാതത്തേക്കാൾ കുറവായിരുന്നു. വ്യവസായ മേഖലയിലെ കേന്ദ്ര നിക്ഷേപം 1.8 ശതമാനം മാത്രം. അഖിലേന്ത്യാ ധനകാര്യസ്ഥാപനങ്ങളിൽനിന്നും ലഭിച്ച വായ്പ 2.75 ശതമാനം.

കാർഷിക-വ്യവസായ മേഖലകളിലെ ഉല്പാദനക്ഷമതയിൽ കേരളം ഇപ്പോൾ അഖിലേന്ത്യാ ശരാശരിയേക്കാൾ പിന്നിലാണ്. പ്രതിശീർഷ വരുമാനത്തിലും വളർച്ചാനിരക്കിലും ഓരോവർഷവും നാം പുറകോട്ടാണ് പായുന്നത്. മൂന്ന് ദശകങ്ങൾക്കുള്ളിൽ കേരളത്തിലെ കാർഷിക വളർച്ചാനിരക്ക് 0.43 ശതമാനവും വ്യവസായ വളർച്ചാനിരക്ക് 3.48 ശതമാനവും മാത്രമായിരുന്നു. ദേശീയ വളർച്ചാനിരക്ക് ഈ മേഖലകളിൽ യഥാക്രമം 4.45 ശതമാനവും 6.9 ശതമാനവും.

കേരളത്തിൻെറ ഏഴാം പദ്ധതി അവസാനിച്ചത് 1031 കോടി രൂപയുടെ കമ്മിയോടെയാണ്. വികസന പ്രവർത്തനങ്ങൾക്കുള്ള വായ്പപോലും വികസനേതര പ്രവർത്തനങ്ങൾക്കാണ് വിനിയോഗിച്ചത്. സംസ്ഥാനത്തിൻെറ ആഭ്യന്തര വരുമാനത്തിൽ മാന്ദ്യം അനുഭവപ്പെടുകയും റവന്യൂ കമ്മി ഓരോ വർഷവും ഭീമമായിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. റവന്യൂ വരുമാനത്തിൻെറ മുഖ്യപങ്ക് സേവന-ക്ഷേമ പരിപാടികൾക്കും എസ്ററാബ്ളിഷ്മെൻറ് ചെലവുകൾക്കും വിനിയോഗിക്കുമ്പോൾ ഉല്പാദനമേഖല സ്വാഭാവികമായും അവഗണന നേരിടുന്നു.

അകത്തുനിന്നും പുറത്തുനിന്നുമുള്ള കേരളീയരുടെ വരുമാനത്തിൻെറ നല്ലൊരുഭാഗം ഓഹരി വിപണിയിലൂടെയും ബാങ്ക് നിക്ഷേപങ്ങളിലൂടെയും പുറത്തേക്ക് ഒഴുകുന്നു. അന്യസംസ്ഥാനങ്ങളിൽ വ്യവസായങ്ങളിലും തോട്ടങ്ങളിലും പണം മുടക്കാനാണ് ചിലർക്ക് താല്പര്യം. ഉല്പാദന പ്രക്രിയയിൽ പണം മുടക്കാൻ വൈമനസ്യം കാട്ടുന്ന കേരളീയർ വലിയ വീടുകൾ, വിവാഹ സൽക്കാരം തുടങ്ങിയ ആഢംബരങ്ങൾക്ക് പണം വാരിക്കോരി ചെലവിടുന്നു.

ഉയർന്ന പ്രതിശീർഷ ഉപഭോഗമാണ് കേരളത്തിൻെറ മുഖ്യസവിശേഷത. കുത്തകസ്ഥാപനങ്ങൾ ഉല്പാദിപ്പിക്കുന്ന ഉപഭോഗവസ്തുക്കളുടെ ഏററവും വലിയ കമ്പോളമാണ് കേരളം. അസംസ്കൃത സാധനങ്ങൾ കുറഞ്ഞവിലയ്ക്ക് ഇവിടെനിന്നും വാങ്ങിക്കൊണ്ട് പോവുകയും അവരുടെ ഉല്പന്നങ്ങളുടെ വിപണിയാക്കി മാററുകയും ചെയ്യുകയെന്ന പഴയ ബ്രിട്ടീഷ് ചൂഷണനയത്തിൻെറ പുതിയ പതിപ്പാണ് കുത്തകസ്ഥാപനങ്ങൾ കേരളത്തിൽ അനുവർത്തിക്കുന്നത്.

ഉല്പാദന മേഖലയുടെ തകർച്ചയാണ് കേരളത്തിലെ തൊഴിലില്ലായ്മയ്ക്ക് മുഖ്യകാരണം. കേരളീയർക്ക് പുറംരാജ്യങ്ങളിൽ ജോലി ലഭിച്ചുകൊള്ളുമെന്ന ഒരു മിഥ്യാധാരണ നാം അടുത്തകാലംവരെ വച്ചുപുലർത്തിയിരുന്നു. ടെക്നോളജിയുടെ വികാസംമൂലം വികസിത മുതലാളിത്തരാജ്യങ്ങൾക്കുപോലും അവിടെയുള്ളവർക്ക് തൊഴിൽ നൽകാനാവാതെ പുറമെനിന്നുള്ള തൊഴിലാളികളുടെ കാര്യത്തിൽ നിയന്ത്രണം ഏർപ്പെടുത്തിവരികയാണ്.

ഗൾഫ് രാജ്യങ്ങളിൽ അറബികൾ വിദ്യാഭ്യാസം നേടുകയും മററ് രാജ്യക്കാർ കുറഞ്ഞ കൂലിക്ക് പണിയെടുക്കാൻ സന്നദ്ധരാകുകയും ചെയ്യുന്ന സാഹചര്യത്തിൽ മലയാളികൾ ഉൾപ്പെടെയുള്ള ഭാരതീയരുടെ തൊഴിൽ സാദ്ധ്യതകൾ മങ്ങുകയാണ്. മററ് സംസ്ഥാനങ്ങളിൽ തദ്ദേശവാസികൾക്കുതന്നെ ജോലി നൽകണമെന്ന നിയമനിർമ്മാണങ്ങൾ ശക്തിപ്പെടുമ്പോൾ അതിനെ മണ്ണിൻെറ മക്കൾവാദമെന്ന് പറഞ്ഞ് നമുക്ക് പുച്ഛരിക്കാനാവില്ല. പുറംനാടുകളിലേക്കുള്ള കവാടങ്ങൾ അടയുമ്പോൾ ഈ മണ്ണിൽ പിറന്നവർക്ക് സ്വന്തം കാലിൽ നടുവുയർത്തി ശിരസ്സുയർത്തിനിന്ന് ജീവിക്കാൻ കഴിയുന്ന ഒരു 'സ്വാശ്രയകേരളം' ഉണ്ടായേ മതിയാവൂ.

**സ്വാശ്രയത്വം വ്യക്തികളിലും കുടുംബങ്ങളിൽ നിന്നുമാണ് ആരംഭിക്കേണ്ടത്. സ്വാശ്രയ ഗ്രാമങ്ങൾ എന്നത് ഒരു ഗാന്ധിയൻ വിശ്വാസ പ്രമാണമാണ്.**

37 ലക്ഷം വരുന്ന തൊഴിൽരഹിതരുടെ ജീവിതക്ളേശം പരിഹരിക്കുന്നതിനുള്ള ആദ്യ വിപ്ളവം നടക്കേണ്ടത് വ്യവസായരംഗത്താണ്. വൻകിട വ്യവസായങ്ങളിലെ തൊഴിൽ ലഭ്യത മൂലധന നിക്ഷേപവുമായി താരതമ്യപ്പെടുത്തുമ്പോൾ തീരെ കുറവാണ്. വൻകിട സ്ഥാപനങ്ങൾ തുടങ്ങാൻ കുത്തകമുതലാളി

മാരെ ക്ഷണിച്ചുവരുത്തിയാലും തൊഴിലില്ലായ്മ പരിഹരിക്കപ്പെടുകയില്ല. വൻകിട വ്യവസായങ്ങൾക്ക് അനുബന്ധമായി സ്വകാര്യ മുതൽമുടക്കിൽ ഏതാനും അനുബന്ധ വ്യവസായങ്ങൾ ആരംഭിച്ചാൽ കുറേപ്പേർക്ക് തൊഴിൽ നൽകാൻ സാധിക്കും. മൂലധനം, അസംസ്കൃത വസ്തുക്കൾ, വൈദ്യുതി, വിപണനസാദ്ധ്യത, സാങ്കേതിക വിജ്ഞാനം, തൊഴിൽ അവസരം തുടങ്ങിയ ഘടകങ്ങൾ ഒത്തിണങ്ങുന്ന അനുയോജ്യ വ്യവസായങ്ങൾ ഓരോ മേഖലയിലും കണ്ടെത്തുന്നതിന് സർക്കാർതന്നെ വിപുലമായ പദ്ധതികൾ ആവിഷ്ക്കരിക്കണം.

കേരളീയരുടെ പണം വ്യവസായമേഖലയിൽ മുടക്കുന്നതിന് ആദ്യം സംരംഭകരിൽ സുരക്ഷിതബോധം ഉളവാക്കുകയും സമാധാനപരമായ വ്യവസായ അന്തരീക്ഷം സൃഷ്ടിക്കപ്പെടുകയും വേണം. പ്രകൃതി വിഭവങ്ങളെ ഇവിടെത്തന്നെ ഉല്പന്നങ്ങളാക്കി മാററാൻ കഴിയുന്ന വ്യവസായങ്ങളാണ് വളരേണ്ടത്. ഖനിജങ്ങൾ, കാർഷിക ഉല്പന്നങ്ങൾ, വനവിഭവങ്ങൾ എന്നിവയെ അടിസ്ഥാനമാക്കിയുള്ള ചെറുതും വലുതുമായ വ്യവസായങ്ങൾക്ക് അനന്തസാദ്ധ്യതകളാണുള്ളത്. ഇലക്ട്രോണിക്സ്, ഫുഡ്പ്രോസസിംഗ്, സെറികൾച്ചർ എന്നിവയും പ്രത്യേക പരിഗണന അർഹിക്കുന്നു. ഗാർഹികാവശ്യങ്ങൾക്കുള്ള ഉപകരണങ്ങൾ, കെട്ടിട സാമഗ്രികൾ, വസ്ത്രങ്ങൾ, സോപ്പ് തുടങ്ങിയ അവശ്യസാധനങ്ങൾ എന്നിവ കേരളത്തിൽ നിർമ്മിക്കാൻ കഴിയണം.

കേരളീയർ വാങ്ങുന്ന ഉപഭോഗവസ്തുക്കളിൽ 70 ശതമാനം പുറമെ നിന്നുള്ളതാണ്. കേരളത്തിൽ ഉണ്ടാക്കുന്ന ഉല്പന്നങ്ങൾ ഇവിടെത്തന്നെ വിററഴിക്കാൻ വ്യാപകമായ പ്രചരണം സംഘടിപ്പിക്കണം. പരസ്യങ്ങൾ ഗണ്യമായ സ്വാധീനം ചെലുത്തുന്ന കമ്പോള മത്സരത്തിൽ ചെറുകിടക്കാർക്ക് കുത്തക സ്ഥാപനങ്ങളോട് പിടിച്ചുനിൽക്കാനാവില്ല. ചെറുകിട സംരംഭകർക്കും പരമ്പരാഗത-കുടിൽ വ്യവസായങ്ങൾക്കും വിപണി കണ്ടെത്താൻ സർക്കാരും ജനങ്ങളും ഒരുപോലെ പ്രോത്സാഹനം നൽകണം. ഒരു നിശ്ചിത ഗുണനിലവാരം ഉറപ്പുവരുത്തുന്ന ഉല്പന്നങ്ങൾക്ക് ഒരു പൊതുവായ 'ബ്രാണ്ട്' നൽകാൻ സർക്കാർതലത്തിൽ സംവിധാനമുണ്ടാകണം. പരിസ്ഥിതി പ്രശ്നങ്ങൾ വളരെയാണെങ്കിലും നെല്പാടങ്ങൾ നികത്തി തെങ്ങുകൃഷി തുടങ്ങിയതും, തെങ്ങിൻതോപ്പുകൾ റബ്ബർതോട്ടങ്ങളാക്കിയതും നമ്മുടെ വരുമാനം വർദ്ധിപ്പിച്ചിട്ടുണ്ട്. എന്നാൽ, അടുത്ത കാലത്തെ നാണ്യവിളകളുടെ വിലയിടിവ് നമ്മെ പ്രതികൂലമായി ബാധിക്കുന്നു. തെങ്ങുകൃഷി വർദ്ധിച്ചെങ്കിലും തുടർച്ചയായ രോഗം, ജലസേചനമില്ലായ്മ എന്നിവയാൽ ഉല്പാദനക്ഷമത കുറഞ്ഞുവരികയാണ്.

പ്രാചീനകാലത്ത് വിദേശികൾ സ്വർണ്ണനാണയങ്ങളുമായി കേരളതീരത്തെത്തിയത് കുരുമുളക് എന്ന കറുത്ത്സ്വർണ്ണം തേടിയായിരുന്നു. ഇന്ന് കേരളത്തിലേക്കാൾ ഗുണമേന്മയുള്ള കുരുമുളക്, ഇഞ്ചി, ഏലം, തേയില, കാപ്പി എന്നിവ മററ് രാജ്യങ്ങളിൽ ലഭ്യമാണ്. കാർഷിക ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിനുള്ള ഗവേഷണങ്ങൾക്ക് പ്രാമുഖ്യം കൊടുക്കുന്നില്ലെങ്കിൽ നമ്മുടെ വിഭവങ്ങൾ ലോകവിപണിയിൽ പിന്തള്ളപ്പെടും.

നെല്പാടങ്ങളുടെ വിസ്തൃതി കുറയുന്നതുമൂലവും, അത്യുല്പാദനശേഷിയുള്ള വിത്ത്, ജലസേചനം എന്നിവയുടെ അഭാവം മൂലവും നെല്ല് ഉല്പാദനവും ഉല്പാദനക്ഷമതയും കുറയുകയാണുണ്ടായത്. കേരളത്തിൻെറ നെല്ലുല്പാദനം 1971-ൽ 12.98 ദശലക്ഷം ടൺ ആയിരുന്നത് 1991-ൽ 10.87 ദശലക്ഷം ടൺ ആയി കുറഞ്ഞു. ജപ്പാനിലും കൊറിയയിലുമുള്ള നെല്ല് ഉല്പാദനക്ഷമതയുടെ മൂന്നിലൊന്ന് മാത്രമേ കേരളത്തിലുള്ളൂ.

ഭൂപരിഷ്ക്കരണംമൂലം കൃഷിഭൂമി തുണ്ടുതുണ്ടാക്കിയത് ഉല്പാദനക്ഷമതാരാഹിത്യത്തിൻെറ ഒരു കാരണമായി ചൂണ്ടിക്കാണിക്കുന്നുണ്ട്. കൃഷിക്ക് ഉപയുക്തമായ ഒരു ലക്ഷത്തോളം തരിശുഭൂമി കേരളത്തിലുണ്ട്. റബ്ബറിനും തെങ്ങിനും ഇടയിൽ കിഴങ്ങുകൾ, പയറുവർഗ്ഗങ്ങൾ, ധാന്യങ്ങൾ എന്നിവ ഇടവിളയായി കൃഷിചെയ്യാം. വേനൽക്കാലത്ത് നെല്പാടങ്ങളിൽ വാഴയും ധാന്യങ്ങളും പഴവർഗ്ഗങ്ങളും പച്ചക്കറികളും വച്ചുപിടിപ്പിക്കാം. നല്ലയിനം വിത്തുകൾ, വളം എന്നിവ കർഷകർക്ക് ലഭ്യമാക്കാനും, ശാസ്ത്രീയ കൃഷിരീതികൾ അവലംബിക്കാനും, ജലസേചന സൗകര്യങ്ങൾ വ്യാപകമാക്കാനും സാധിക്കണം. ഒരിഞ്ചുഭൂമിയും തരിശിടില്ലെന്ന നിർബന്ധ ബുദ്ധിയോടെ ഒരു തീവ്ര ഭൂവിനിയോഗ പദ്ധതി ആവിഷ്ക്കരിച്ചാൽ കേരളത്തിലെ ഭക്ഷ്യപ്രശ്നം അല്പമെങ്കിലും പരിഹരിക്കാം.

അരി, പഞ്ചസാര, പച്ചക്കറികൾ തുടങ്ങിയ ഭക്ഷ്യവസ്തുക്കൾക്ക് കേരളത്തിന് അന്യസംസ്ഥാനങ്ങളെ ആശ്രയിക്കേണ്ടി വരുന്നു. അരിയാഹാരത്തിന് പ്രാമുഖ്യമുള്ള ഭക്ഷണരീതി നാം ഉപേക്ഷിക്കണം. പഞ്ചസാരയുടെ ഉപയോഗം കഴിയുന്നയും കുറയ്ക്കണം. എല്ലാ വീട്ടുവളപ്പിലും പൊതുസ്ഥലങ്ങളിലും പച്ചക്കറിത്തോട്ടങ്ങൾ വ്യാപകമായി വച്ചുപിടിപ്പിച്ചാൽ ഇതിനായി നമുക്ക് തമിഴ്നാട്ടിൽ പോകേണ്ടി വരില്ല. കുറേ പച്ചക്കറി വിദേശത്തേക്ക് കയററി അയയ്ക്കുകയും ചെയ്യാം. കേരളത്തിനാവശ്യമായ പാൽ, മുട്ട, ഇറച്ചിക്കോഴി, അറവുകാള എന്നിവയുടെ നല്ലൊരു പങ്ക് അന്യസംസ്ഥാനങ്ങളിൽനിന്നാണ് വരുന്നത്. കന്നുകാലി വളർത്തലിനും കോഴി വളർത്തലിനും പ്രാമുഖ്യമുള്ള പഴയ ഗ്രാമീണ സമ്പദ്വ്യവസ്ഥയിലേക്ക് നാം മടങ്ങിപ്പോകണം.

560 കിലോമീററർ നീളംവരുന്ന തീരപ്രദേശമുള്ള കേരളം സമുദ്രമത്സ്യസമ്പത്തിൻെറ നാലിലൊന്നുപോലും ചൂഷണം ചെയ്യുന്നില്ല. കടൽത്തീരങ്ങളിൽ കൃത്രിമ തടാകങ്ങളുണ്ടാക്കി കടൽ ജലം പമ്പുചെയ്ത് വ്യാപകമായി ചെമ്മീൻ കൃഷി ചെയ്യാം. ഉൾനാടൻ മത്സ്യബന്ധനത്തിനും മത്സ്യകൃഷിക്കും വളരെ സാദ്ധ്യതയുണ്ട്. മത്സ്യബന്ധനത്തിലൂടെ വിദേശനാണ്യകൊയ്ത്ത് നടത്താനും ഭക്ഷ്യ ആവശ്യങ്ങളുടെ ഒരു വലിയ പങ്ക് നിർവഹിക്കാനും കഴിയും.

ഈയിടെയായി കേരളം ഗുരുതരമായ ഊർജ്ജപ്രതിസന്ധി നേരിടുകയാണ്. ജലവൈദ്യുതപദ്ധതികൾക്കായി 964 കോടി രൂപ മുടക്കിയെങ്കിലും മിക്കതും പൂർത്തിയായിട്ടില്ല. പൂർത്തിയാക്കിയ പദ്ധതികളിൽനിന്നും വൈദ്യുതി, ജലസേചനം എന്നീ കാര്യങ്ങളിൽ മുതൽമുടക്കിന് അനുസരിച്ചുള്ള ഫലപ്രാപ്തിയില്ല. തിരമാലകളിൽനിന്നും സൂര്യരശ്മിയിൽനിന്നും വൈദ്യുതി ഉല്പാദിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ പരീക്ഷിക്കപ്പെടേണ്ടതാണ്. പ്രാദേശിക അടിസ്ഥാനത്തിൽ നദികളിൽ ചെക്ക് ഡാമുകൾകെട്ടി ചെറിയ തോതിൽ വൈദ്യുതി ഉല്പാദിപ്പിക്കുന്നതാണ് അഭികാമ്യം. ശുദ്ധജലക്ഷാമം പരിഹരിക്കുന്നതിനും, ജലസേചനം നിർവഹിക്കുന്നതിനും, ഭൂഗർഭ ജലസ്രോതസ്സുകൾ വററാതിരിക്കുന്നതിനും, മണ്ണൊലിപ്പ് തടയുന്നതിനും, വെള്ളപ്പൊക്കവും വരൾച്ചയും നിയന്ത്രിക്കുന്നതിനും അനുഗുണമായ ജല ആസൂത്രണമാണ് വേണ്ടത്.

സർക്കാർതലത്തിൽ കടുത്ത സാമ്പത്തിക അച്ചടക്കം പാലിക്കേണ്ടിയിരിക്കുന്നു. മന്ത്രിമാരും ഉദ്യോഗസ്ഥ പ്രമുഖരും വീട് മോടിപിടിപ്പിക്കൽ കാർ-വിമാനയാത്രകൾ ടെലഫോൺ, അതിഥി സർക്കാരം എന്നിവയ്ക്കായി ചെലവിടുന്ന തുക ആരെയും അമ്പരപ്പിക്കും. 52 പൊതുമേഖലാ സ്ഥാപനങ്ങളിൽ 39 എണ്ണവും നഷ്ടത്തിലാവാൻ കാരണം കാര്യക്ഷമതാരാഹിത്യമാണ്. മിതവ്യയം ശീലിക്കാനും ധൂർത്ത് ഒഴിവാക്കാനും ഒരു പുതിയ സാമ്പത്തിക സംസ്കാരംതന്നെ വളർത്തിയെടുക്കണം. വിദ്യാഭ്യാസം, ആരോഗ്യം എന്നീ സേവന മേഖലകളിലെ ചെലവ് കുറച്ചുകൊണ്ട് വരുന്നതോടൊപ്പം നിശ്ചിത വരുമാനത്തിൽ കൂടുതലുള്ളവരിൽനിന്നും ട്യൂഷൻ ഫീസും, മെഡിക്കൽ ഫീസും, ഈടാക്കുന്നതിൽ ഒരുതെററുമില്ല. എല്ലാം സൗജന്യം എന്ന സങ്കല്പം മാറണം.

സ്വാശ്രയത്വം വ്യക്തികളിൽനിന്നും കുടുംബങ്ങളിൽനിന്നുമാണ് ആരംഭിക്കേണ്ടത്. സ്വാശ്രയഗ്രാമങ്ങൾ എന്നത് ഒരു ഗാന്ധിയൻ വിശ്വാസപ്രമാണമാണ്. ഒരു ജനസമൂഹത്തിനിടയിൽ സ്വാശ്രയബോധവും ആത്മവിശ്വാസവും നിശ്ചയദാർഢ്യവും വളർത്തുകയാണ് രാജ്യപുരോഗതിയുടെ ആദ്യപാഠം. കഠിനാദ്ധ്വാനപരമായ പ്രായോഗിക പദ്ധതികളിലൂടെ കാർഷിക-വ്യവസായ മേഖലകളിലെ ഉല്പാദനവും ഉല്പാദനക്ഷമതയും വരുമാനവും വർദ്ധിപ്പിക്കാനും പുതിയ തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കാനും കഴിയുന്ന തരത്തിൽ ഒരു 'സ്വാശ്രയ കേരള'ത്തിന് ലക്ഷ്യമിട്ടെങ്കിൽ മാത്രമേ കേരളത്തിന് സാമ്പത്തിക കെടുതികളിൽ നിന്നും മോചനമുള്ളൂ.



(18-ാം പേജിൽ നിന്നും തുടർച്ച)

''അതെന്താ?''

''ഇനി നാട്ടിൽ പോയിട്ട് സ്വന്തമായി ഒരു മാജിക് ട്രൂപ്പ് നടത്തണമെന്നുണ്ട്.'' സർക്കാർ മടങ്ങിപ്പോരാൻ അനുവദിച്ചു. ചില ചില്ലറ മാജിക്കുകൾ കാണിക്കാനുള്ള സാധനങ്ങളും സർക്കാർ തന്നയച്ചു.

ജാദൂർ നഗറിൽനിന്നു യാത്ര പറഞ്ഞപ്പോഴാണ് ഒരു കാര്യം ഓർമ്മ വന്നത്. എങ്ങോട്ടാണു പോവുക. വീടുവിട്ടിറങ്ങിയതിനുശേഷം ഒരിക്കൽപ്പോലും നാട്ടിൽ പോയിട്ടില്ലെന്നു മാത്രമല്ല, ഒരു കത്തുപോലും വീട്ടിലേക്ക് അയച്ചിട്ടില്ല. എന്തായാലും വീട്ടിലേക്ക് തൽക്കാലം മടങ്ങിച്ചെല്ലേണ്ട എന്നു തീരുമാനിച്ചു!

ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ ഒററയ്ക്ക് കുറച്ചധികം മാജിക്ഷോകൾ സംഘടിപ്പിച്ചു. 'പ്രൊഫസർ രാജ്' എന്ന പേരിൽ! പി.സി. സർക്കാർ അനുവദിച്ചുതന്ന പേരായിരുന്നു അത്. സാമ്പത്തികമായി വളരെ നേട്ടമായിരുന്നു എല്ലാ ഷോകളും! കുറച്ചുകഴിഞ്ഞപ്പോൾ, കേരളത്തിൽ വന്നു. രണ്ടുമൂന്നു ആളുകളെ കൂടി കൂട്ടി ഇവിടെ മാജിക് പരിപാടികൾ നടത്തി. ''ചെലവുകുറഞ്ഞ പരിപാടികളായിരുന്നു ഞാൻ കൂടുതലും കാണിച്ചിരുന്നത്. മുടിയിലൂടെ ചോര ചീററിത്തെറിപ്പിക്കുന്നത് എൻെറ ഒരു പതിവ് ഇനമായിരുന്നു. (എന്നാലും അറവുമാടിൻെറ രക്തം ചീററിത്തെറിക്കുമ്പോൾ ഖാന് ഇപ്പോഴും പേടിയാണ്!) കാണുന്നവരുടെ വിവരക്കേടുകൊണ്ടാണ് മാജിക് വിജയിക്കുന്നത്! അങ്ങനെ ഏതാണ്ട് ആറുകൊല്ലം കടന്നുപോയി. ഇതിനിടയിൽ ഒരു സംഭവമുണ്ടായി. എന്നെ അത്യധികം വേദനിപ്പിച്ച സംഭവമായിരുന്നു അത്. ഞാൻ ഒരിക്കൽ താമസിച്ചിരുന്ന ലോഡ്ജിലെ റൂംബോയിയോട് സിഗരറ്റ് വാങ്ങി വരാൻ പറഞ്ഞു. അവൻ എന്തോ തർക്കുത്തരം പറഞ്ഞു. എനിക്ക് ദേഷ്യം വന്നു. നീ ഇന്ന് വൈകുന്നേരം 5 മണിക്കുമുമ്പ് ചത്തുപോവും എന്നു ഞാൻ പറഞ്ഞു. അവൻ പേടിച്ചുവിറച്ചുപോയി; പറയുന്നത് മാന്ത്രികനല്ലേ! അവൻ ഭയന്ന് സിഗരറ്റ് വാങ്ങാനായി കടയിലേക്കോടി. അവൻ റോഡിലിറങ്ങിയതും എതിരെ അതിവേഗം പാഞ്ഞുവന്ന ഒരു കാർ മുട്ടി അവൻ തൽക്ഷണം മരിച്ചു! അവൻെറ ഭയം കൊണ്ടായിരിക്കാം അങ്ങനെ സംഭവിച്ചത്! എന്നാലും വല്ലാത്ത മനഃപ്രയാസം തോന്നി! ഈ സംഭവം കൂടാതെ, മാജിക് വേണ്ടെന്നു വയ്ക്കാൻ മറെറാരു ചിന്തയും എന്നെ പ്രേരിപ്പിച്ചു. ഈ കളി ശുദ്ധ തട്ടിപ്പാ! പ്രേക്ഷകൻെറ കണ്ണും, കാതും, മനസ്സും കെട്ടുന്ന പരിപാടി! ഇങ്ങനെ മാജിക്കിലൂടെ തട്ടിപ്പു നടത്തി ജീവിക്കുന്നത് പടച്ചോൻ പൊറുക്കില്ലെന്നൊരു തോന്നൽ കലശലായി! മാജിക് ഉപേക്ഷിച്ചു. പ്രൊഫസർ രാജാ വീണ്ടും പഴയ ഖാനായി!

നീണ്ട 9 കൊല്ലങ്ങൾക്കുശേഷം വീട്ടിൽ ചെന്നു. വീട്ടുകാരെല്ലാം കൂടി വാവിട്ടു കരഞ്ഞു. ഇനി എങ്ങും പോകല്ലേ എന്നു എല്ലാവരും കൂടി കണ്ണീരോടെ പറഞ്ഞു. അന്നുമുതൽ പള്ളിയിലെ നിസ്കാരം കൃത്യമാക്കി. ''അന്നു മുതലാണ് അടച്ചുപൂട്ടാൻ വേണ്ടിമാത്രം ഞാൻ ഓരോ സ്ഥാപനം തുടങ്ങിയതും. ഓരോതവണ ചുവടുറപ്പിക്കാൻ ശ്രമിച്ചപ്പോഴും വിധി ഒരു കുസൃതിക്കാരറായി വന്ന് എന്നെ തള്ളിയിട്ട് കടന്നുപോയി!''

ചാലക്കമ്പോളത്തിൽ വലിയൊരു പലചരക്കുകടയോടെയായിരുന്നു തുടക്കം. പ്രവാചകൻെറ വഴി തെററി സഞ്ചരിക്കാൻ താല്പര്യമില്ലാത്ത ഖാൻെറ കച്ചവടം നാശത്തിലേക്കു വഴുതിപ്പോകുന്നത് ബോധ്യപ്പെട്ടപ്പോൾ, ഖാനൊന്നു ചുവടുമാററി ചവിട്ടി നോക്കി. ഓൾ സെയിലായി പഴക്കച്ചവടം തുടങ്ങി. ലാഭേച്ഛ ഇല്ലാത്തവന് ബിസിനസ് എങ്ങനെ ശരിയാവാനാ. അതും തകർന്നു. ഖാൻ നിരാശനായില്ല. 'ടൂറിംഗ് ഫോട്ടോ സ്ററുഡിയോ' സ്ഥാപിച്ചു. ഒന്നല്ല, പതിനൊന്നെണ്ണം. ഫോട്ടോഗ്രാഫിയിൽ അതീവ തല്പരനായ ഖാൻ ഈ സ്ററുഡിയോയുമായി ശബരിമലപോലെയുള്ള തീർത്ഥാടനകേന്ദ്രങ്ങളിലെല്ലാം പോയി. പക്ഷേ, അതും വേണ്ടെന്നുവച്ചു. ''സ്ററുഡിയോ നടത്തുക

(29-ാം പേജിൽ നിന്നും തുടർച്ച)

കാലത്തുരുത്തിലെ മരീചികയുടെ പന്തലിൽ മരണത്തിൻെറ സാമൂതിരിക്ക് നിലപാട് ശാശ്വതം. ചാവേറുകളുടെ ലോകം. പുതിയ അഭ്യാസികൾ വരുന്നു. മുന്നേററം ഒരടികൂടി. അത്രയേ ഒക്കൂ. ഓരോരുത്തരുടെയും ആയുസ്സവസാനിപ്പിക്കാൻ ഓരോ കുന്തം ഊട്ടുറച്ച് നേരത്തെ തയ്യാറാകുന്നു.

സമയത്തിൻെറ ഭാവിക്കണ്ണാടിയിൽ സ്വപ്നങ്ങൾ മാത്രം കാണാം. നല്ലതും ചീത്തയും. സത്യങ്ങൾ കാണാൻ വർത്തമാനത്തിൻെറ ചീളുജനാലപ്പഴുതു മാത്രം.

മകൻ ചുമലിൽ ഉയരെ ഇരുന്ന് തലയിൽ താളംപിടിച്ചു: ''തപ്പോ തപ്പോ തപ്പാണി...''

അവൻെറ മകനെച്ചുമന്ന് അവൻ ഈ വഴി ഇതുപോലെ നടക്കുന്നത് സ്വപ്നം കണ്ടു, ഉറങ്ങാതെ. ഒരു തിരശ്ശീല ഓർക്കാപ്പുറത്ത് നീങ്ങിക്കിട്ടിയ ദർശനംപോലെ. അവൻെറ അച്ഛൻ മരണവുമായി മല്ലിട്ട് ആശുപത്രിക്കിടക്കയിൽ ജീവച്ഛവമായി കിടക്കുന്നു. മൂക്കിലുള്ള കുഴൽ പൊക്കിൾക്കൊടിയായി അനന്തതയിലേക്കു നീണ്ടുകിടക്കുന്നതിൽ ചോരയുടെ ചുവപ്പു പുരണ്ടിരിക്കുന്നു. അവൻെറ അമ്മ അച്ഛൻെറ പ്രാണന് കാവലിരിക്കുന്നു. തന്നേക്കാൾ കരുത്തുള്ള നാല്ക്കാലിയെ പിടിച്ചുനിർത്താൻ പാടുപെടുന്നതുപോലെ കയറിൻെറ ഇങ്ങേയററം പിടിച്ച് പിറകോട്ടു വലിക്കുന്നു. ജയിക്കാതെ നിരങ്ങിനീങ്ങിക്കൊണ്ടിരിക്കുന്നു, കൂടെ. അവൻെറ ഭാര്യ വന്ന് മൗനമായി അവനോടു പറയുന്നു, ഈ പണി പററില്ല. നിങ്ങളുടെ ആരോഗ്യം ഞാനേയുള്ളൂ കാക്കാൻ, പോയി കുളിക്കൂ, ഉണ്ണൂ, ഉറങ്ങൂ. ഈ മുറിയിൽനിന്ന് വേറിട്ടു നിന്നാൽ ഉണ്ണാനോ ഉറങ്ങാനോ പററുകയില്ല തനിക്കെന്നറിയാവുന്ന അവൻ നൂറായിരം അസൗകര്യങ്ങളെക്കുറിച്ചു പറയുന്നു. കടലിലെ തിര അടങ്ങുന്നില്ല. അവൻ അവൻെറ കുട്ടിയെയുമെടുത്ത് പുറത്തു പോന്നിരിക്കുന്നു. ആ യാത്രയിൽ അവൻ അവൻെറ അച്ഛൻെറ ആശുപത്രിയിലെ കിടത്തവും അവൻെറ കെട്ടിയവളുടെ സ്നേഹത്തിൻെറ വാശിയും ഓർക്കുന്നു. അവൻെറ മകൻ ഒന്നും അറിയാതിരിക്കുകയെന്ന മഹാഭാഗ്യത്താൽ അനുഗൃഹീതനായി അവൻെറ തലയിൽ തപ്പാണി കൊട്ടുന്നു.

ഓ, ചരിത്രം യാന്ത്രികമായി, കൃത്യമായി, ഒരു കമ്പ്യൂട്ടർ പ്രോഗ്രാമിൻെറ ആവർത്തനം പോലെ സംഭവിക്കുന്നു എന്ന വങ്കത്തം, കഷ്ടം! ഇല്ല. പ്രോഗ്രാം ദുരൂഹമാണ്. അടുത്ത കൂമ്പിൻെറ കൃത്യമായ ആകൃതി എന്നും അനിശ്ചിതം.

പാറയുടെ ഉറപ്പുപോലെയെങ്കിലും ഉറപ്പുള്ള ഒരു വസ്തുത പിടികിട്ടുന്നു: മകൻ ജീവിച്ചിരിക്കെ ഒരു അച്ഛനും മരിക്കുന്നില്ല. പക്ഷേ, അച്ഛൻ മരിക്കുമ്പോൾ മകൻെറ ഒരംശം മരിക്കുന്നു!

ആൽച്ചുവട്ടിൽ അവസാനത്തെ ബസ് കാത്തുനില്ക്കുന്നവരുടെയിടയിൽ പരിചയക്കാരാരുമില്ല. ആശുപത്രിയുടെ മതില്ക്കെട്ടിനു വെളിയിലേക്ക് തലനീട്ടി ചിരിച്ചുനില്ക്കുന്നു, വെള്ളപ്പൂക്കളുള്ള ഒരു ചെടി. പൂവിൻെറ ഒരു കുല ഒടിച്ച് മകന് കളിക്കാൻ കൊടുത്തു. അവൻ ഒററക്കൈകൊണ്ടായി, നെറുകയിലെ താളം. മറേറക്കൈയിൽ പൂവ് മുറുകെ പിടിച്ചിരിക്കുകയാവും. കാണുന്നില്ല, മുകളിലായതുകൊണ്ട്.

ആകാശം കറുത്തു.

ഓട്ടുകമ്പനിയുടെ ചുവന്ന പുകക്കുഴൽ കറുത്തു. അതിൻെറ ഉച്ചിയിൽനിന്ന് കാററിൽപ്പാറുന്ന, നരച്ച കുടുമപോലെ എഴുന്നുകാണാറുള്ള, പുകയും കറുത്ത് ആകാശത്തിൻെറ കറുപ്പിൽ ലയിച്ചു.

ബസ് കയററം കയറിവന്നു.

ഒന്നുരണ്ടുപേർ ഇറങ്ങി; കാത്തുനിന്ന എല്ലാവരും കയറി. ബസ് പോയി.

അപ്പവും കുറച്ച് ചെറുപഴവും വാങ്ങി ഇരുട്ടിൻെറ പാറയിൽ വെട്ടത്തിൻെറ ഗുഹയായ വരാന്തയിലൂടെ തിരികെ വന്ന് വാതിൽ തുറന്നപ്പോൾ അമ്മയുടെ കണ്ണ് അദ്ഭുതവും ആശ്വാസവും അനുഭവിക്കുന്നതു കണ്ടു: ''ങ്ങ! നീയ്യ് പോയില്ലെ!''

''എന്നാലിനി അമ്മ കുളിമുറിയിൽ പൊക്കോളൂ,'' ഭാര്യ വിഷയം മാററി. അമ്മ, അച്ഛൻ കിടപ്പിലായതിൽപ്പിന്നെ വിശേഷിച്ചും സന്ധ്യാനാമം കർശനമായി ജപിക്കുന്നു.

കുളിമുറിയുടെ വാതിലടഞ്ഞു.

''പോവാൻ തോന്നിയില്ല.''

''പോവില്ല്യാന്ന് എനിക്കറിയായിരുന്നു. കൂടെ ഒരുദിവസം കഴിയാന്തന്നെയാണ് ഞാൻ വന്നതും!''

തികച്ചും തോററു.

അച്ഛൻെറ കിടപ്പിലേക്കു നീണ്ട് തെന്നിമടങ്ങിയപ്പോൾ അവളുടെ കണ്ണുകൾ നിറഞ്ഞു: ''ആരാ എപ്പഴാ എങ്ങന്യാ എന്ന് ആരു കണ്ടു!... ഉള്ളനേരം...!''

(തുടരും)

യെന്നാൽ കൊള്ളലാഭമെടുക്കുകയാ. അതും പടച്ചോനു നിരക്കുന്നതല്ലെന്നു തോന്നി!'' അതിലും ഖാന്റെ ഫോക്കസു തെററി! തുടർന്ന്, കുറച്ചു ഓട്ടോ റിക്ഷകൾ വാങ്ങി വാടകയ്ക്ക് ഓടിച്ചുനോക്കി. വാടകക്കാരൻ മാത്രം രക്ഷപ്പെട്ടു! മുതലാളിക്ക് പൊട്ടിപ്പൊളിഞ്ഞ ഓട്ടോറിക്ഷകളും, വർക്ക്ഷോപ്പുകാരന്റെ കള്ളക്കണക്കുകളും മാത്രം മിച്ചമായി!

ജീവിതം ഇങ്ങനെ ഒരു അനിശ്ചിതത്വത്തിൽ നീങ്ങുമ്പോഴാണ്, എണ്ണപ്പാടത്തേക്ക് പോകാൻ ആളുകൾ തള്ളിക്കയറുന്നതിന്റെ വാർത്ത കേട്ടത്. മണൽക്കാടിലെ ചുട്ടുപൊള്ളുന്ന ജീവിതങ്ങളുടെ വിസാ നിയന്ത്രണം ഖാൻ ഏറെറടുത്തു. ആരെയും കബളിപ്പിക്കാതെ, എന്നാൽ എല്ലാവരെയും സഹായിച്ചുകൊണ്ട് ഒരു ജീവിതം കരുപ്പിടിപ്പിക്കാൻ പിന്നെയും ഒരു ശ്രമം. വിസാകച്ചവടം തകൃതിയായി നടക്കുവാൻ തുടങ്ങിയപ്പോൾ ബോംബെയിൽ ഓഫീസ് തുറന്നു! അതോടെ ഖാന്റെ കണ്ടകശനിയും ആരംഭിച്ചു. വിസാ കച്ചവടത്തിലെ വാരിക്കുഴികൾ ആദ്യമൊന്നും ഖാനു മനസ്സിലായിരുന്നില്ല. ഏജൻറും, സബ് ഏജൻറും, അറബിയും, ഇമിഗ്രേഷനുമൊക്കെയായി ജീവിതം തുള്ളിത്തെറിച്ച് നീങ്ങുന്നതിനിടയിൽ, അനിവാര്യമായത് സംഭവിച്ചു! 'നാട്ടറബി'കൾ നല്ല പ്രതിഫലം പററി ഖാന് വിതരണം ചെയ്തത് കള്ളവിസകളായിരുന്നു. കയ്യോടെ പിടികൂടി. ഖാൻ ഒന്നു നടുങ്ങി. ഒരു തൊഴിലിനുവേണ്ടി അക്കരെ കടക്കാൻ വന്നവർ, കൊടുത്ത പണത്തിനായി ബഹളം വച്ചു. എല്ലാവർക്കും കൊടുത്തുതീർക്കാൻ ആറു ലക്ഷത്തിലധികംരൂപ വേണം! നേരിന്റെ വഴിമാത്രം അറിയുന്ന ഖാൻ പക്ഷേ, തളർന്നില്ല. പൊട്ടിപ്പൊളിഞ്ഞ ഓട്ടോറിക്ഷകൾ തുടങ്ങി കിടപ്പാടംവരെ കിട്ടിയ വിലയ്ക്കു വിററ് ഖാൻ ഇടപാടുകൾ മാന്യമായി തീർത്തു!

ഇതിനിടയിൽ കല്യാണവും കഴിച്ചു. ജീവിതം വഴിമുട്ടിനില്ക്കുന്ന അവസ്ഥ. അത്യാവശ്യങ്ങൾക്കുപോലും പണമില്ല. ആകെ വിഷമിച്ചു. അങ്ങനെയിരിക്കുമ്പോഴാണ് പള്ളിവഴി കശാപ്പുശാലയിൽ ജോലി കിട്ടിയത്. ''വളരെ മനോവേദനയോടെയാണ് ഈ വഴി തിരഞ്ഞെടുത്തത്. കുട്ടികളെ പോററാൻ വേറെ മാർഗ്ഗമുണ്ടായിരുന്നില്ല. ആദ്യമൊക്കെ പേടിച്ച് എന്റെ കൈ വിറയ്ക്കുമായിരുന്നു. ഇപ്പോൾ ഇതൊരു പ്രൊഫഷനായി സാറേ! പക്ഷേ, എത്ര പരിചയം വന്നിട്ടും ജീവനുള്ള വസ്തുവിന്റെ പ്രാണൻ പോകുമ്പോഴുള്ള അതിന്റെ പിടച്ചിലും വെപ്രാളവും കണ്ടുനില്ക്കാൻ പ്രയാസമാ. ഒരു ഡോക്ടർ കണ്ടുനിന്നാൽപ്പോലും ഇത് ഫീലു ചെയ്യും! കുറച്ചുനാളിനു മുമ്പ് നഴ്സിംഗിനു പഠിക്കുന്ന കുറച്ചു കുട്ടികൾ ഇവിടെ വന്നിരുന്നു. അവരിൽ ചിലർ എന്റെ കശാപ്പുകണ്ട് ബോധംകെട്ടുവീണു!''

രാവിലെ മൂന്നുമണിക്ക് ഉണരുന്ന ഖാൻ പതിവുപ്രാർത്ഥന കഴിഞ്ഞ്, നാലുമണിക്ക് കുന്നുകുഴിയിലുള്ള ഗവ:സ്ളാട്ടർ ഹൗസിൽ എത്തും. ഇതിനകംതന്നെ ഇരകൾ കശാപ്പുശാലയിൽ എത്തിയിട്ടുണ്ടാവും. ഡോക്ടറുടെ പരിശോധന കഴിഞ്ഞാൽ മാത്രമേ ഖാന് ഇടപെടേണ്ടതുള്ളു. (കൂട്ടത്തിൽ പറയണമല്ലോ, രോഗമുള്ളതിനെ അറുത്തു ജനങ്ങൾക്കു വിതരണം ചെയ്യാൻ ഈ അറവുശാലയിലെ ഡോക്ടർ ബി.സുരേന്ദ്രൻ ആരെയും അനുവദിക്കാറില്ല. അതുകൊണ്ടുതന്നെ, ഈ അറവുശാലയിൽ വരുന്നതിനേക്കാൾ കൂടുതൽ ആടുമാടുകളെ പുറത്തുവച്ച് അറുക്കുന്നുണ്ടെന്നതാണ് നേര്! ഇതിൽ പലതും ആരോഗ്യ പരിപാലകരുടെ മൗനസമ്മതത്തോടെയാണ് നടക്കുന്നതും!) ശരാശരി ഇരുന്നൂറോളം ആടുമാടുകളെ അറുത്തിടേണ്ടിവരും. ഒരു മണിക്കൂർകൊണ്ട് 50 എണ്ണത്തിനെ അറുക്കാൻ കഴിയുമെന്ന് ഖാൻ പറയുന്നു.

''മരണത്തിലേക്കു കഴുത്തു കാട്ടിക്കൊടുക്കാനായി കശാപ്പുശാലയുടെ നടയിലെത്തുമ്പോൾത്തന്നെ അവസാനമായി എന്ന് സാധുജീവികൾക്ക് മനസ്സിലാവും സാറെ. കൊലമരച്ചുവട്ടിൽ കറുത്തതുണി മുഖത്തിട്ടു നില്ക്കുന്ന ജയിൽപ്പുള്ളിയുടെ അവസ്ഥയാ ഉരുക്കൾക്ക് അപ്പോൾ!'' ആദ്യം മൃഗത്തിന് നിറച്ചു വെള്ളം കൊടുക്കും. ചിലപ്പോൾ അതു കുടിച്ചില്ലെന്നു വരാം. (അറുക്കുന്നതിനുമുമ്പ് കാട്ടുന്ന ഈ ഔദാര്യം സ്വീകരിക്കാൻ നമ്മോളം അധഃപതിച്ചിട്ടില്ലെന്നു തോന്നുന്നു ഈ സാധുജീവികൾ!) എന്നിട്ട് ഉരുവിനെ പടിഞ്ഞാറിനഭിമുഖമായി കിടത്തും. എന്നിട്ട് മൂർച്ചയുള്ള കത്തി കരുതിവയ്ക്കും. ആഹാരമായി കഴിക്കാനുള്ളതായതുകൊണ്ട് കത്തി വയ്ക്കുന്നത് ജീവി അറിയരുതെന്നാ വിശ്വാസം! അതുകൊണ്ടാണ് കത്തിക്ക് ഇത്രയും മൂർച്ച കൂട്ടുന്നത്. മററു പല സ്ഥലങ്ങളിലും അറുക്കുവാൻ മെഷീനാണ് ഉപയോഗിക്കുന്നത്. നെററിയിൽ വെടിവച്ച് മയക്കിയിട്ടാണ് മെഷീൻ കൊണ്ട് കട്ടു ചെയ്യുന്നത്. എന്നാൽ നമ്മളിപ്പോഴും പഴയ കത്തി തന്നെയാ ഉപയോഗിക്കാറ്. (എന്തൊക്കെ വന്നാലും പാരമ്പര്യം വിട്ടുകളയരുതല്ലോ!) ബിസ്മി ചൊല്ലുന്നതിനു മുമ്പ് ചിലപ്പോൾ കപ്പിയും കയറും ഉപയോഗിച്ച് കാലുകൾ കൂട്ടിക്കെട്ടിയെന്നുവരാം. അറുത്തു കഴിഞ്ഞാൽ, ഉരു എഴുന്നേറേറാടരുതല്ലോ. കബന്ധം(?) എഴുന്നേറേറാടിയ അനുഭവമുണ്ടായിട്ടുണ്ട് ''ബിസ്മില്ലാഹി റഹ്മ'' ചൊല്ലിത്തീരുന്നതിനുമുമ്പ് കഴുത്തറുത്തിരിക്കണം. ഒന്നല്ല, ഇങ്ങനെ ഇരുന്നൂറെണ്ണത്തെയെങ്കിലും കൊലപ്പെടുത്തേണ്ട ലാവണമാണ് ഖാനു വിധിച്ചത്!

ചോര കിനിയുന്ന മാംസക്കഷണങ്ങളും അറവുമാടിന്റെ പ്രാണഞരമ്പു മുറിഞ്ഞതിന്റെ അലറിവിളികളും ഖാന്റെ ഉറക്കം കെടുത്താറുണ്ട്.

എല്ലാ പുലരികളും ചോരയുടെ ഗന്ധം പരത്തുന്ന ദുർനിമിത്തങ്ങൾ മാത്രമാവുന്നതുകൊണ്ടാവണം മനസ്സിരുണ്ട ഒരു കഥാപാത്രത്തെപ്പോലെയാണ്. ഖാന്റെ സംസാരവും പെരുമാററവും. നേരം പുലരുംമുമ്പ് ഉറക്കപ്പായിൽനിന്ന് എഴുന്നേററുവരുന്ന ഖാൻ ഒരു രഹസ്യം കൂടി പറഞ്ഞു. എവിടെയാണ് ജോലിയെന്ന് ഇതുവരെ തന്റെ ഭാര്യയ്ക്കറിയില്ലെന്ന്!



ടി.പി. സുധാകരൻ



# ഹൈന്ദവദേശീയതയും ആർ എസ് എസ്സും



പി. പരമേശ്വരൻ

**ഭാരതീയ വിചാര കേന്ദ്രത്തിന്റെ ഡയറക്ടറും ആർ.എസ്.എസ്സിന്റെ താത്വികനുമായ ശ്രീ.പി.പരമേശ്വരൻ ഹൈന്ദവ ദേശീയതയുടെ വിവിധ പ്രശ്നങ്ങളെക്കുറിച്ച് സംസാരിക്കുന്നു.**

**ഹി**ന്ദു എന്ന പദം വേദങ്ങളിലോ ഉപനിഷത്തുകളിലോ ഇതിഹാസങ്ങളിലോ ഇല്ല. വിദേശ ചരിത്രകാരന്മാരാണ് നമ്മെ ഹിന്ദുക്കൾ എന്നു വിശേഷിപ്പിക്കുന്നത്. ആ പദത്തിന്റെ അടിസ്ഥാനത്തിൽ ഭാരതത്തെ ഹിന്ദുരാഷ്ട്രമായി വിശേഷിപ്പിക്കുവാൻ ആർ.എസ്.എസ് തീരുമാനിച്ചതെന്തുകൊണ്ടാണ്?

ഹിന്ദു എന്ന പദം വേദോപനിഷത്തുകളിലോ ഇതിഹാസങ്ങളിലോ ഇല്ല എന്നത് ശരിതന്നെയാണ്. അതുകൊണ്ട് ആ പദം വൈദേശികമല്ല. 'ഹ്' ഹിമാലയത്തേയും 'ഇന്ദു' ദക്ഷിണസമുദ്രത്തേയും കുറിക്കുന്നതായി ഈയിടെ നിത്യചൈതന്യയതി പറയുകയുണ്ടായി. സിന്ധുവിന്റെ പേഴ്സ്യൻ ഉച്ചാരണമാണ് ഹിന്ദു എന്നും വാദഗതിയുണ്ട്. ഭാരതം എന്നത് ഭരതചക്രവർത്തിയുമായി ബന്ധപ്പെട്ടത് എന്നേ അർത്ഥമാക്കുന്നുള്ളു. അങ്ങനെയാണെങ്കിൽ 'ഇന്ത്യ'യും വിദേശമാണ്. ഗ്രീസിലെ 'ഇന്തസ്' ഇംഗ്ളീഷിലൂടെ വന്നാണ് 'ഇന്ത്യ'യായത്. ഹിമാലയം മുതൽ കന്യാകുമാരിവരെയുള്ള ദേശത്തിന്റെ സംസ്കാരത്തെ കുറിക്കാനാണ് വിശാലാർത്ഥത്തിൽ 'ഹിന്ദു' എന്ന പദം പ്രയോഗിക്കുന്നത്. മാർക്സ് ഇന്ത്യയെ ഹിന്ദുസ്ഥാനമെന്നും ഇന്ത്യാക്കാരെ ഹിന്ദുക്കൾ എന്നുമാണ് വിളിക്കുന്നത്. ഹിന്ദുരാഷ്ട്രം എന്നും. ഭാരതമാതാവ് എന്നും സംഘം ഈ രാജ്യത്തെ സംബോധന ചെയ്യുന്നുണ്ട്.

● രാഷ്ട്രീയ സ്വയം സേവക് സംഘത്തിന് ആ പേരിടുന്നതിനെക്കുറിച്ച് വിവാദമുണ്ടായതായി ഗോൾവർക്കർ 'വിചാരധാര'യിൽ പറയുന്നുണ്ട്. ഹിന്ദു സേവക് സംഘം എന്ന പേരിടണമെന്ന് പലരും സ്ഥാപകനായ ഹെഡ് ഗേവറിനോട് നിർദ്ദേശിച്ചതായിക്കാണുന്നു. അതുപോലെതന്നെ ബോംബെയിലെ ഒരു കോളനിക്കുണ്ടായിരുന്ന 'ഹിന്ദു കോളനി' എന്ന പേർ നീക്കം ചെയ്യണമെന്നാവശ്യപ്പെട്ടതും ഹെഡ് ഗേവറാണ്. ആ സംഘടന ഇന്ന് വിശ്വഹിന്ദു പരിഷത്തടക്കമുള്ള നിരവധി 'ഹിന്ദു' സംഘടനകളുടെ നേതൃത്വം വഹിക്കുന്നുണ്ട്. ഈ വൈരുദ്ധ്യം വിശദീകരിക്കാമോ?

ഹൈന്ദവതയേയും ദേശീയതയേയും ഒന്നായാണ് ഹെഡ് ഗേവർ കണ്ടിരുന്നത്. അതുകൊണ്ട് ഒരു ഹിന്ദുരാഷ്ട്രത്തിൽ പ്രത്യേക 'ഹിന്ദു' സംഘടനകൾ ആവശ്യമില്ലെന്നാണ് അദ്ദേഹം കരുതിയിരുന്നത്. 'രാഷ്ട്രീയം' എന്നതിന് 'പൊളിറ്റിക്കൽ' എന്ന അർത്ഥം മലയാളത്തിൽ മാത്രമേയുള്ളൂ. ദേശീയം എന്നാണ് അതിന് ശരിയായ അർത്ഥം. ദേശത്തിനുവേണ്ടി സ്വയം സേവനം ചെയ്യപ്പെടാൻ തയ്യാറായവരുടെ സംഘടന എന്നാണ് ആർ.എസ്.എസ്. അർത്ഥമാക്കുന്നത്. സംഘം നിയന്ത്രിക്കുന്ന വനവാസി കല്യാണാശ്രമംപോലെയുള്ള സംഘടനകൾക്ക് പ്രത്യേക 'ഹിന്ദു' വിശേഷണവുമില്ല.

● ഭാരതം ഒരൊററ രാഷ്ട്രമാണെന്നും അതിന് ഒരു സംസ്കാരമാണുള്ളതെന്നും വിശ്വസിക്കുന്ന സംഘം വിവിധ പ്രദേശങ്ങളുടെ സംസ്കാരങ്ങളെ എങ്ങനെയാണ് നോക്കിക്കാണുന്നത്? കേരളീയത്തനിമയോടുള്ള സംഘത്തിന്റെ സമീപനമെന്താണ്?

ഭൂമിശാസ്ത്രപരമായും കാലാവസ്ഥാപരമായും ഭാഷാപരമായും വ്യത്യാസങ്ങൾ പല പ്രദേശങ്ങൾക്കുമുണ്ടെങ്കിലും അവയെല്ലാം വ്യത്യസ്ത സംസ്കാരങ്ങളാണെന്നു പറയുകവയ്യ. ഭാഷയ്ക്കോ മതത്തിനോ പ്രത്യേക സംസ്കാരമില്ല. കേരളത്തിന് പൊതുവായ ചില സവിശേഷതകളുണ്ടെങ്കിലും മലബാറിനും തിരുവിതാംകൂറിനും തമ്മിൽ വ്യത്യാസമില്ലേ? മലബാറിൽത്തന്നെ വള്ളുവനാടിനും വടക്കൻ മലബാറിനും തമ്മിൽ സാംസ്കാരികാന്തരമില്ലേ? എന്നെല്ലാം ചോദിച്ചാൽ കേരളത്തനിമ പിന്നെയെന്താണെന്ന് കണ്ടെത്തേണ്ടിവരും.

ഉപദേശീയത (Sub-nation) എന്ന് മഹർഷി അരവിന്ദൻ പ്രയോഗിച്ചിട്ടുണ്ട്. എന്നാൽ ഹിമാലയം മുതൽ കന്യാകുമാരി വരെയുള്ള ദേശത്തിന്റെ പൊതുവായ സംസ്കാരത്തിന്റെ ഭാഗമായേ അതിനെ കാണാൻ പററുകയുള്ളു. സൂക്ഷ്മതലങ്ങളിലേക്കു പോകുമ്പോൾ ഓരോ കുടുംബത്തിനും അതിൽത്തന്നെ ഓരോ വ്യക്തിക്കും വ്യത്യസ്ത സംസ്കാരങ്ങളുണ്ടെന്നു പറയേണ്ടിവരും.

● രക്ഷാബന്ധൻ തുടങ്ങിയ ഉത്തരേന്ത്യൻ ആചാരങ്ങൾ, സംഘഭാഷയിലെ ഹിന്ദി അതിപ്രസരം ഇതെല്ലാം കേരളീയ ജീവിതത്തിൽ സംഘം അടിച്ചേല്പിക്കുകയല്ലേ ചെയ്യുന്നത്?

രക്ഷാബന്ധൻ ഉത്തരേന്ത്യൻ ആചാരം മാത്രമാണെന്നു പറയുകവയ്യ. തമിഴ്നാട്ടിൽ ആവണി അവിട്ടമായി അത് കൊണ്ടാടുന്നുണ്ട്. കേരളത്തിലെ മഹാബലി പൂജയിലതുണ്ട്. സാഹോദര്യത്തിന്റെ പ്രതീകം എന്നേ അർത്ഥമാക്കുന്നുള്ളു. സംഘഭാഷ സംസ്കൃതമാണ്, ഹിന്ദിയല്ല. സംഘം തുടങ്ങിയ കാലത്ത് എല്ലാം മറാത്തിയിലായിരുന്നു. നാഗ്പൂരു കേന്ദ്രീകരിച്ചാണല്ലോ സംഘത്തിന്റെ പ്രവർത്തനം തുടങ്ങുന്നത്. പിന്നീട് പ്രാർത്ഥന സംസ്കൃതത്തിലാക്കി.

● ആര്യ-ദ്രാവിഡ സംഘർഷത്തെ സംഘം അംഗീകരിക്കുന്നില്ല. എന്നാൽ ആര്യൻ എന്നതിൽ അഭിമാനംകൊണ്ടിരുന്ന ഹിററ്ലറുടെ സ്വസ്തിക് ചിഹ്നം സ്വയംസേവകരുടെ ഗണവേഷത്തിൽ കാണുന്നുമുണ്ട്. സംഘത്തിന്റെ വളർച്ചയെ ഭയപ്പാടോടെ നോക്കിക്കാണാൻ ഇത് ഇട വരുത്തുകയില്ലേ?

സ്വസ്തിക് ചിഹ്നം സംഘത്തിന്റെ ചിഹ്നമല്ല. സംഘവളണ്ടിയർമാർ അതുപയോഗിക്കുന്നുണ്ടെന്നുള്ളത് ശരിയാണ്. സ്വസ്തി എന്നതിന് നല്ലതു വരട്ടെ എന്നാണർത്ഥം. ആ ചിഹ്നം ആയിരക്കണക്കിനു വർഷംമുമ്പ് ഭാരതത്തിലുള്ളതായിരുന്നു. ഇവിടെനിന്നാണ് ആ ചിഹ്നം ജർമ്മനിയിലെത്തിയത്. ഹിററ്ലർ ആ ചിഹ്നം ദുരുപയോഗപ്പെടുത്തുകയായിരുന്നു. എല്ലാ നല്ല പ്രതീകങ്ങൾക്കും ആ ദുര്യോഗം വന്നിട്ടുണ്ട്. ഗാന്ധിത്തൊപ്പിക്കും ഖദറിനും ആ ദുര്യോഗം വന്നില്ലേ? അരിവാളും ചുററികയും ഇന്ന് തൊഴിലാളി വർഗ്ഗത്തിന്റെ പ്രതീകമാണോ?

ആര്യ-ദ്രാവിഡ സംഘർഷത്തെ ഒരു തിയറിയായി കൊണ്ടുവന്നത് മാക്സ് മുള്ളറാണ്. ഗ്രീക്കിനും ലാററിനും സംസ്കൃതത്തി

ന്നും ഒരു പൊതുവായ മൂലഭാഷയുണ്ടെന്നും അത് മദ്ധ്യേഷ്യയിലാണെന്നും അവിടെനിന്ന് ആര്യന്മാർ വിവിധ ഭാഗങ്ങളിലേക്ക് കുടിയേറിപ്പാർത്തു എന്നെല്ലാം മാക്സ് മുള്ളർ വിലയിരുത്തിയിരുന്നു. ഭാരതത്തിൽ സൈന്ധവ സംസ്കാരത്തെ അതു നശിപ്പിച്ചുവെന്നും ആര്യാധിനിവേശം ശക്തിപ്പെടുത്തിയെന്നും ഒരു ചിന്താഗതി ശക്തിപ്പെട്ടു. രാമ-രാവണ യുദ്ധത്തിനുപോലും ആര്യ-ദ്രാവിഡ സംഘർഷത്തിന്റെ തലം കൈവന്നു.

എന്നാൽ ആര്യ-ദ്രാവിഡ സംഘർഷത്തെ ആധുനിക ചരിത്രകാരന്മാർ മുഖവിലയ്ക്കെടുക്കുന്നില്ല. മാക്സ് മുള്ളർ തന്നെ പില്ക്കാലത്ത് അതു ശരിയല്ലെന്നു പറഞ്ഞിട്ടുണ്ട്. ഇടതുപക്ഷ ചരിത്രകാരിയായ റൊമീലാ ഥാപ്പർ ഈ തിയറി ഇന്നംഗീകരിക്കുന്നില്ല. വേദങ്ങളുടെ നാട് എന്ന പുസ്തകത്തിൽ ഇ.എം.എസ്.നമ്പൂതിരിപ്പാടും ആര്യൻ ആക്രമണം സ്വീകരിക്കുന്നില്ല. ഇതൊരു കാലഹരണപ്പെട്ട സിദ്ധാന്തമാണ്. വിഭജിച്ചു ഭരിക്കാനുള്ള ഒരു ബ്രിട്ടീഷ് തന്ത്രം മാത്രമായിരുന്നു അത്. തിലകൻ ഒരു വ്യാഖ്യാനത്തിൽ ആര്യന്മാർ ഉത്തരധ്രുവത്തിൽനിന്നു വന്നവരാണെന്നു പറഞ്ഞുകളഞ്ഞു. ഋഗ്വേദത്തിലെ ഒരു സൂക്തത്തിൽ ഇരുപത്തിനാലുമണിക്കൂറും ഉഷസ്സു ദർശിച്ചതായി പരാമർശമുണ്ടെന്നും ആ അവസ്ഥ ധ്രുവപ്രദേശത്തു മാത്രമേയുള്ളുവെന്നും അതുകൊണ്ട് ആര്യന്മാർ അവിടെനിന്നു വന്നവരായിരിക്കണമെന്നുമെല്ലാം തിലകൻ വിഭാവനം ചെയ്യുന്നു.

● അന്ധമായ ദേശീയതയും ആര്യരക്തത്തിന്റെ പരിശുദ്ധിയിലുള്ള അഭിമാനവും ഹിററ്ലർ വളർത്തിയെടുത്തപോലെതന്നെയല്ലേ ദേശീയതയിലും ഹിന്ദുത്വത്തിലുമുള്ള അഭിമാനം സംഘവും വളർത്തിയെടുക്കുന്നത്?

ഇവിടെയുള്ള പ്രതിഭാസങ്ങളെയെല്ലാം വിദേശത്തുള്ള പ്രതിഭാസങ്ങളുമായി താരതമ്യം ചെയ്യാൻ ശ്രമിക്കുന്നത് മാനസികമായ അടിമത്തത്തിന്റെ ഫലമാണ്. ഭാരതദേശം പുണ്യഭൂമിയാണെന്നും ഇവിടെവന്ന് ഒരു പുല്ലായി ജനിക്കുവാൻ കഴിഞ്ഞാൽപ്പോലും ഭാഗ്യമാണെന്നും പാടിയ പൂന്താനത്തേയും ഹിററ്ലറോടു താരതമ്യം ചെയ്യേണ്ടിവരുമല്ലോ. 'ഭാരതമെന്നു പേർ കേട്ടാലഭിമാനപൂരിതമാകണമന്തരംഗം' എന്നുപാടിയ വള്ളത്തോളിനേയും ആ നിലയ്ക്കു കാണേണ്ടിവരില്ലേ?

● സംഘത്തിൽ ആഭ്യന്തര ജനാധിപത്യം പാലിച്ചുകാണുന്നില്ല. സർ സംഘചാലക് മരിക്കുന്നതുവരെ ആ സ്ഥാനത്തു തുടരുന്നു. അടുത്ത സർസംഘചാലകിനേയും അദ്ദേഹം നിർദ്ദേശിക്കുന്നു. സംഘം ഏകാധിപത്യത്തിൽ വിശ്വസിക്കുന്നു എന്നതല്ലേ ഇത് തെളിയിക്കുന്നത്?

സംഘം ഒരു കുടുംബമാണ്. അത് അധികാര രാഷ്ട്രീയത്തിന്റെ ഭാഗവുമല്ല. തീരുമാനങ്ങളെടുക്കുമ്പോൾ എല്ലാ തലത്തിലും ആലോചനകൾ നടക്കാറുണ്ട്. സർ സംഘചാലക് സർ കാര്യവാഹിനെ നോമിനേററു ചെയ്യുകയാണ് പതിവ്. ഹെഡ്ഗേവാർ ഗുരുഗോൾവർക്കറെ നോമിനേററു ചെയ്തു. പിന്നീടദ്ദേഹം സർ സംഘചാലക് ആയി. ആ പാരമ്പര്യം ഇന്നും തുടരുന്നു. ഒരു കുടുംബക്കാരണവരുടെ സ്ഥാനമാണ് സർ സംഘചാലകിന്. അധികാര രാഷ്ട്രീയത്തിനുവേണ്ടി നിലനില്ക്കാത്തിടത്തോളംകാലം ഇതിൽ അപാകതയില്ല. എന്നാൽ ജനാധിപത്യം ആണയിടുന്ന നമ്മുടെ രാഷ്ട്രീയ കക്ഷികളിൽ ആഭ്യന്തര ജനാധിപത്യം പാലിച്ചുകാണാനില്ല. അവരാണ് സംഘത്തിൽ ജനാധിപത്യമില്ലെന്നു പറയുന്നത്.

● താൻ ഒരു ഹിന്ദുവാണെന്ന് ഗാന്ധിജി പലപ്പോഴും അഭിമാനപൂർവ്വംതന്നെ പറയാറുള്ളതാണ്. എന്നാൽ ഗാന്ധിജി പ്രതിനിധാനം ചെയ്യുന്ന ദേശീയതയ്ക്ക് വിരുദ്ധമായ ചേരിയിലാണ് സംഘം നില്ക്കുന്നത്. ഈ വൈരുദ്ധ്യം വിശദീകരിക്കാമോ?

ദേശീയൈക്യം ശക്തിപ്പെടുത്തുവാനും ഹിന്ദു-മുസ്ലിം സൗഹൃദം വളർത്താനും ഗാന്ധിജി മുസ്ലിം നേതാക്കളെ പ്രീണിപ്പിക്കാൻ ശ്രമിക്കുകയാണു ചെയ്തത്. മുസ്ലീങ്ങളിൽ രാഷ്ട്രഭക്തി വളർത്തിയെടുക്കുന്നതിനു പകരം അവരുടെ മതപരമായ അവകാശങ്ങൾ അംഗീകരിക്കുന്നതിൽ താല്പര്യമെടുക്കുന്ന സമീപനമായിരുന്നു ഗാന്ധിജി സ്വീകരിച്ചത്. ഖിലാഫത്തു സമരംതന്നെ ഉദാഹരണം. തുർക്കിയിലെ സുൽത്താന്റെ മതപരമായ അവകാശങ്ങൾ ബ്രിട്ടീഷ് ഗവൺമെൻറ് അനുവദിച്ചില്ലെന്നതിന്റെ പേരിൽ ഇന്ത്യയിലെ മുസ്ലീങ്ങളെ ബ്രിട്ടനെതിരെ കലാപത്തിനണിനിരത്തുകയാണ് ഗാന്ധിജി ചെയ്തത്. മറെറാരു മുസ്ലിം രാജ്യത്തിലും ഇതിന്റെ പേരിൽ കലാപം നടന്നിട്ടില്ല. ബ്രിട്ടനോട് വിരോധമുണ്ടാക്കിയതുകൊണ്ടുമാത്രം രാഷ്ട്രഭക്തി വളരുകയില്ല. അവരിൽ ദേശഭക്തി വളർത്തേണ്ടതിനു പകരം അവരുടെ മതപരമായ വ്യക്തിത്വം ഉയർത്തിപ്പിടിക്കുകയാണ് ഗാന്ധിജി ചെയ്തത്. അത് മലബാർ കലാപംവരെയുള്ള അനിഷ്ടസംഭവങ്ങൾക്ക് വഴി തെളിയിച്ചു. ഹിന്ദു-മുസ്ലിം സൗഹൃദം കൂടുതൽ അകലുകയാണ് ഖിലാഫത്തിനു ശേഷം ഉണ്ടായത്.

● മുസ്ലിം പ്രീണനം നടത്തിയെന്നു പറയുന്ന ഗാന്ധിജിയോളം ഹൈന്ദവ മനസ്സിനെ സ്വാധീനിക്കാൻ സംഘത്തിനു കഴിയാതെപോയതെന്തുകൊണ്ടാണ്?

ഗാന്ധിജിയെ ഹിന്ദുനേതാവായും കോൺഗ്രസ്സിനെ ഹിന്ദു സംഘടനയായുമാണ് മുസ്ലിം ലീഗും ബ്രിട്ടീഷ് ഗവൺമെൻറും വിലയിരുത്തിയിരുന്നത്. അതുപോലെതന്നെ ഗാന്ധിജിയുടെ അഹിംസാസിദ്ധാന്തവും ഋഷിതുല്യമായ ജീവിതവും ഹൈന്ദവമനസ്സിനെ ആകർഷിച്ചു. അതുകൊണ്ട് നമ്മുടെ ദേശീയതയെ ശരിയായ രീതിയിൽ ഗാന്ധിജി പ്രതിനിധാനം ചെയ്തുവെന്ന് പറയുക സാദ്ധ്യമല്ല. പൂർണ്ണമായ അഹിംസ ഹിന്ദുമൂല്യമല്ല. ജൈനമതത്തിന്റെ സ്വാധീനമാണ് ഗാന്ധിജിയിൽ കാണുന്നത്.

● ഗാന്ധിവധവുമായി ബന്ധപ്പെടുത്തി സംഘത്തിന്റെ പേർ പറഞ്ഞുകാണുന്നുണ്ടല്ലോ? ഗാന്ധിവധം ഹൈന്ദവ ഏകീകരണത്തെ ശിഥിലമാക്കിഎന്നു തോന്നുന്നുണ്ടോ?

ഗോഡ്സേ ആർ.എസ്.എസ്സുകാരനായിരുന്നില്ല. ആർ.എസ്.എസ്സിന് ആ വധത്തിൽ യാതൊരു പങ്കുമില്ലായിരുന്നു. ഇക്കാര്യം അന്നത്തെ ആഭ്യന്തരമന്ത്രി പട്ടേൽ നെഹ്റുവിനയച്ച കത്തിൽ വ്യക്തമാക്കിയിട്ടുളളതാണ് ആർ.എസ്.എസ് സൃഷ്ടിച്ച അന്തരീക്ഷം ഗാന്ധിവധത്തിനു പ്രേരകമായി എന്നായിരുന്നു നെഹ്റുവിന്റെ ഭാഷ്യം. അതിന്റെ ഭാഗമായി സംഘത്തെ അന്നു നിരോധിക്കുകയുണ്ടായി. നെഹ്റുവിന്റെ ശബ്ദത്തിനു മുകളിൽ അന്നൊരു ശബ്ദവും ഉയർന്നു കേട്ടിരുന്നില്ല. സംഘത്തിനുവേണ്ടി സംസാരിക്കാൻ ആരുമുണ്ടായിരുന്നില്ലെന്നു മാത്രമല്ല സംഘംനേതാക്കളെല്ലാം അന്നു തടവിലുമായിരുന്നു. സ്വന്തമായി ഒരു പ്രസിദ്ധീകരണം പോലും ആ കാലത്ത് സംഘത്തിനുണ്ടായിരുന്നില്ല. ഇന്ത്യാ-പാകിസ്ഥാൻ വിഭജനത്തെത്തുടർന്ന് ശക്തിപ്പെട്ട ഹൈന്ദവ ഏകീകരണത്തെ ഗാന്ധിവധം ശിഥിലമാക്കിയെന്ന കാര്യം ശരിയാണ്. ഞാൻ നേരത്തേ പറഞ്ഞപോലെ ഹൈന്ദവ മനസ്സിന്റെ ഒരു പ്രത്യേകതയാണത്.

● ''ഞാൻ ഒരു ഹിന്ദുവായി മരിക്കുകയില്ല'' എന്നു പറയുകയും ക്വിററിന്ത്യാ പ്രക്ഷോഭകാലത്ത് കമ്മ്യൂണിസ്ററുകാരെപ്പോലെ ബ്രിട്ടന്റെ പക്ഷത്തുനില്ക്കുകയും ഒരവസരത്തിൽ മുസ്ലിംലീഗിന്റെ പാകിസ്ഥാൻ വാദത്തെ ന്യായീകരിക്കുകയും ചെയ്ത അംബേദ്ക്കറെ സംഘം ഇന്ന് ന്യായീകരിക്കുന്നതെന്തുകൊണ്ടാണ്? അംബേദ്ക്കർ ജന്മശതാബ്ദി സംഘത്തിന്റെ ആഭിമുഖ്യത്തിലും കൊണ്ടാടുന്നുണ്ടല്ലോ?

ഒററപ്പെട്ട പ്രസ്താവനകളുടെ പേരിൽ അംബേദ്ക്കറെ ദേശവിരുദ്ധനായി കാണരുത്. അംബേദ്ക്കർ ഇസ്ലാമിലേക്കോ ക്രിസ്തുമതത്തിലേക്കോ മതഃപരിവർത്തനം നടത്താതെ ബുദ്ധമതം സ്വീകരിക്കുകയാണുണ്ടായത്. അന്നത്തെ ഹൈദരാബാദ് നൈസാം അദ്ദേഹത്തിനേയും അനുയായികളേയും ഇസ്ലാം സ്വീകരിക്കാൻ വേണ്ടി ഏഴുകോടി രൂപവരെ സഹായവാഗ്ദാനം ചെയ്തിരുന്നുവെന്നോർക്കണം.

രാഷ്ട്രീയ സ്വാതന്ത്ര്യത്തേക്കാൾ സാമൂഹ്യ സ്വാതന്ത്ര്യമാണ് അംബേദ്ക്കർ ആഗ്രഹിച്ചത്. ചാതുർവർണ്യത്തിലധിഷ്ഠിതമായ സനാതന ഹിന്ദുമതത്തെയാണ് അംബേദ്ക്കർ എതിർത്തത്. ഗാന്ധിജി ഒരു പരിധിവരെ അതിനു കാരണക്കാരനാണ്. ഗാന്ധിജി ചാതുർവർണ്യത്തെ ഉയർത്തിപ്പിടിക്കുകയുണ്ടായി. ശ്രീനാരായണഗുരുവും ഗാന്ധിജിയും വർക്കലയിൽ വച്ചുനടന്ന സംഭാഷണത്തിലും ഈ പ്രശ്നമാണ് ഉയർന്നുവന്നത്. നാരായണഗുരുവും ചാതർവർണ്യത്തിനെതിരായിരുന്നു. ക്ഷേത്രപ്രവേശനം കൊണ്ടൊന്നും തന്റെ സമുദായം രക്ഷപ്പെടില്ലെന്നാണ് അംബേദ്ക്കർ പറഞ്ഞത്. കുമാരനാശാൻ ബ്രിട്ടീഷ് പക്ഷപാതിയായിരുന്നുവെന്ന് പറയുന്നതതുകൊണ്ടാണ്. ബ്രിട്ടീഷുകാർ പോയാലും ചാതുർവർണ്യത്തിലധിഷ്ഠിതമായ ഒരു സമൂഹത്തിൽ തങ്ങൾക്ക് സ്വാതന്ത്ര്യമില്ലെന്ന് അവർ കരുതിയിരിക്കണം.

സവർണ്ണ വിരോധംമൂലം പലരും ഇസ്ലാമിലേക്കു പോകുന്നത് ശരിയല്ലെന്നാണ് അംബേദ്ക്കർ പറഞ്ഞിരുന്നത്. ഇസ്ലാം മതത്തോടും കമ്മ്യൂണിസത്തിനോടും അദ്ദേഹത്തിനെതിർപ്പായിരുന്നു.

● മഹാരാഷ്ട്രയിലും മററും ഇന്ന് ദളിത് സംഘടനകൾ ഇസ്ലാം സംഘടനകളുമായി സഹകരിച്ചു പ്രവർത്തിക്കുന്നുണ്ടല്ലോ അംബേദ്ക്കറെയാണ് അവർ നേതാവായ് ഉയർത്തിക്കാട്ടുന്നതും. എന്തുകൊണ്ടാണത്?

സവർണ്ണരോടുള്ള വിരോധംമൂലം ചില ദളിത് സംഘടനകൾ അപ്രകാരം പ്രവർത്തിക്കുന്നുണ്ടായിരിക്കാം. എന്നാൽ മുസ്ലിം വർഗ്ഗീയതയോട് കടുത്ത എതിർപ്പ് അംബേദ്ക്കർ പുലർത്തിയിരുന്നുവെന്ന് മനസ്സിലാക്കാതെയാണ് അത്. ഹിന്ദു എന്ന പദത്തേയും അംബേദ്ക്കർ എതിർത്തിരിക്കണം. പക്ഷെ,



ദേശീയത അദ്ദേഹം ഉയർത്തിപ്പിടിച്ചിട്ടുണ്ട്. അതുകൊണ്ടാണ് അദ്ദേഹവും ശിഷ്യന്മാരും ബുദ്ധമതത്തിൽ ചേർന്നത്.

കുറഞ്ഞത് അഞ്ച് ആർ.എസ്.എസ് ശിബിരങ്ങളിലെങ്കിലും അംബേദ്ക്കർ പങ്കെടുത്തിട്ടുണ്ട്. തീണ്ടൽ ജാതിക്കാരെ പൊതുധാരയിൽ കൊണ്ടുവരാൻ സംഘത്തിന് ദീർഘകാലം പ്രവർത്തിക്കേണ്ടിവരുമെന്നും അതുവരെ തന്റെ സമൂഹത്തിന് കാത്തിരിക്കാൻ പററുകയില്ലെന്നും അവർ ഇസ്ലാമിലേക്കോ കമ്മ്യൂണിസത്തിലേക്കോ പോകുന്നതിനുമുമ്പ് തനിക്ക് മതം മാറാതെ രക്ഷയില്ലെന്നുമാണ് ദത്താപാന്ത് ഠേംഗ് ഡിജിയോട് അദ്ദേഹം പറഞ്ഞത്.

ആർ.എസ്.എസ്സിന് ഹിന്ദുമനസ്സിനെ ആകർഷിക്കാൻ കഴിയാഞ്ഞതിനെക്കുറിച്ച് മുമ്പ് പരാമർശിക്കയുണ്ടായല്ലോ. അതുപോലെതന്നെ അംബേദ്ക്കർക്കും ഹരിജനങ്ങളെ ആകർഷിക്കാൻ കഴിഞ്ഞില്ല. ഒരു ഹരിജൻ മണ്ഡലത്തിൽനിന്ന് പാർലമെൻറിലേക്കു മത്സരിച്ച അദ്ദേഹം പരാജയപ്പെടുകയാണ് ചെയ്തത്. ചാതുർവർണ്യത്തിൽ ഉറച്ചുനിന്ന ഗാന്ധിജിയെയാണ് തീണ്ടൽ ജാതിക്കാർ കൂടുതൽ ബഹുമാനിച്ചത്! വളരെക്കുറച്ചുപേരേ അംബേദ്ക്കറോടൊപ്പം ബുദ്ധമതത്തിൽ ചേർന്നുള്ളു. ഹരിജനങ്ങളെ മൊത്തം ഹിന്ദുസമൂഹത്തിന്റെ ഭാഗമായാണ് സംഘം കാണുന്നത്.

● ഭരണഘടന അംഗീകരിച്ച മതേതരത്വത്തോടുള്ള ആർ.എസ്.എസ്സിന്റെ സമീപനമെന്താണ്?

സ്റ്റേറ്റിന് ഒരു മതമുണ്ടായിരിക്കുകയോ അത് ഏതെങ്കിലും മതത്തെ പ്രോത്സാഹിപ്പിക്കുകയോ ചെയ്യരുത്. മതത്തിന്റെ അടിസ്ഥാനത്തിലുള്ള ന്യൂനപക്ഷ-ഭൂരിപക്ഷ വിവേചനത്തെ സംഘം അംഗീകരിക്കുന്നില്ല. മതം തികച്ചും വ്യക്തിപരവും അതിൽ വിശ്വസിക്കാനോ വിശ്വസിക്കാതിരിക്കാനോ പൗരന് സ്വാതന്ത്ര്യമുണ്ടായിരിക്കുകയും വേണം.

, ന്യൂനപക്ഷത്തിന് ഭൂരിപക്ഷത്തിനില്ലാത്ത അവകാശങ്ങളാണ് ഭരണഘടനയിലുള്ളത്. മൈനർ കുട്ടികളെപ്പോലും മതം മാററാനുള്ള സ്വാതന്ത്ര്യമാണ് ഉള്ളത്. മതം വിശ്വസിക്കാനല്ല പ്രചരിപ്പിക്കാനുള്ള സ്വാതന്ത്ര്യമാണ് നല്കിയിരിക്കുന്നത്. വിഭജനാനന്തരം ആസൂത്രിതമായി ചോർന്നുകടന്നവരെ തിരിച്ചറിയാൻ പ്രത്യേകം ഐഡൻറിറ്റി കാർഡ് ഏർപ്പെടുത്തിയില്ല. അതേയവസരത്തിൽ നിർദ്ദേശകതത്ത്വങ്ങളിൽ (Directive Principles) ഉൾപ്പെടുത്തിയ ഏകീകൃത സിവിൽ കോഡോ ഗോഹത്യാ നിരോധനമോ നടപ്പിലാക്കിയില്ല. ഇന്ത്യാഗവൺമെൻറ് പിന്തുടരുന്നത് കപട മതേതരത്വവും ന്യൂനപക്ഷ പ്രീണനവുമാണെന്ന് പറയേണ്ടിയിരിക്കുന്നു. ഇത് ഭാവിയിൽ കൂടുതൽ അപകടത്തെ ക്ഷണിച്ചു വരുത്തുകയേയുള്ളു.

● രാമകൃഷ്ണമിഷൻ തങ്ങളൊരു ഹിന്ദുസംഘടനയല്ലെന്നും ശ്രീരാമകൃഷ്ണൻ ഒരു പ്രത്യേക മതമാണ് പ്രചരിപ്പിച്ചതെന്നും അതുകൊണ്ട് തങ്ങളെ ന്യൂനപക്ഷങ്ങളുടെ പട്ടികയിൽപ്പെടുത്തണമെന്നും വാദിച്ചത് 1983-ൽ കല്ക്കത്താ ഹൈക്കോടതി ശരിവയ്ക്കുകയുണ്ടായല്ലോ. നാലു വർണ്ണങ്ങളിൽ ഏതെങ്കിലും ഒന്നിൽപ്പെടാത്തയാൾ ഹിന്ദുവല്ലെന്ന ഡോ. രാധാകൃഷ്ണന്റെ നിർവ്വചനം ഉദ്ധരിച്ചാണ് ജസ്ററിസ് ബി.സി.റേ ഈ വാദഗതി അംഗീകരിച്ചത്. സംഘത്തിന് ഈ വിധിയോടുള്ള പ്രതികരണമെന്താണ്?

കല്ക്കത്താ ഹൈക്കോടതിയുടെ വിധി ഇപ്പോൾ സുപ്രീംകോടതിയുടെ പരിഗണനയിലാണ്. രാമകൃഷ്ണമിഷന്റെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ` ബംഗാളിലെ മാർക്സിസ്ററ് ഗവൺ...ററ് ചില നിയന്ത്രണങ്ങൾ ഏർപ്പെ...ത്താൻ ശ്രമിച്ചതിനെത്തുടർന്നാണ് മിഷന് ആ നിലപാടെടുക്കേണ്ടിവന്നത്. ന്യൂനപക്ഷ സ്ഥാപനമായാൽ ഗവൺമെൻറിന് നിയന്ത്രണമേർപ്പെടുത്താൻ അധികാരമില്ലല്ലോ. നമ്മുടെ കപട മതേതരത്വത്തിലേക്കാണ് ഇതു [illegible]. ഡോ.രാധാകൃഷ്ണന്റെ ചാതുർവർണ്യത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് സന്ദർഭത്തിൽ നിന്നടർത്തിയെടുത്ത് ഉദ്ധരിക്കുക മാത്രമാണ് ബി.സി. റേ ചെയ്തിട്ടുള്ളതെന്നു തോന്നുന്നു. ഹിന്ദുത്വത്തെക്കുറിച്ച് ആ കാഴ്ചപ്പാടല്ല സംഘത്തിനുള്ളത്.

# ഒരു സ്വാതി കൃതിയെപ്പറ്റി

ഡോ.ലീലാ ഓംചേരി



**കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച**

കവിത പലപ്പോഴും ഗാനമാകാറുണ്ട്. പക്ഷേ, വളരെ ചുരുക്കം മാത്രമേ ഗാനം കവിതയാകാറുള്ളു. കവിതയുടെ മൗലികതത്ത്വങ്ങൾക്കു പല ഗാനങ്ങളും വിധേയമല്ലാത്തതാവാം അതിനൊരു കാരണം. നൈസർഗ്ഗിക വാസനയുടെയും വികാരമൂർച്ഛരയുടെയും യഥാതഥവും അനായാസവുമായുള്ള ആവിഷ്കരണമാണല്ലോ കവിത. ആശയപദങ്ങളെയും അക്ഷരങ്ങളെയും ദീർഘിപ്പിച്ചും കുറുക്കിയും ചില നിരർത്ഥക ശബ്ദങ്ങളെ ഇണക്കിയും ഒരുക്കുന്ന നാദപഞ്ജരം, ഗാനവും. രണ്ടിനും അവയുടേതായ ശ്രേഷ്ഠതയുണ്ടെങ്കിലും കവിതയെ ഗാനമാക്കുന്നതുപോലെ സുഗമമല്ല, ഗാനത്തെ കവിതയാക്കുന്നത്. ഒന്നു ജന്മവാസനയുടെയും മറേറതു പ്രയത്നപടുതയുടെയും നിദർശനങ്ങളാണെന്നുള്ളതും വിസ്മരിച്ചുകൂടല്ലോ.

എന്നാൽ മേല്പറഞ്ഞതിന് ചിലപ്പോൾ അപവാദങ്ങൾ ഉണ്ടാകാറുണ്ട്. വാഗ്ഗേയകാരൻ അനുഗൃഹീതനായ ഒരു കവിയുംകൂടിയാകുന്നിടത്താണ് അതു സംഭവിക്കുന്നത്. സ്വാതിരചനകൾ പലതും ആ അപവാദങ്ങളുടെ ദീപ്രപ്രകാശങ്ങളാണ്. പന്നഗേന്ദ്ര വൃത്തഭംഗിയുള്ള ഒരു കവിതയുംകൂടിയാണ്. പക്ഷേ, ആ കവിതാശൈലിക്കു മലയാളവൃത്തങ്ങളോടുള്ളതിനെക്കാൾ പഴംകാല ദ്രാവിഡസംഗീതത്തിൽപ്പെട്ടതും, പില്ക്കാലത്ത് അപ്പർ തുടങ്ങിയ ശൈവഭക്തർ തേവാരസംഗീതത്തിൽ സ്വീകരിച്ചതുമായ ചില തമിഴ് ''വിരുത്ത''ങ്ങളോടാണ് കൂടുതൽ പൊരുത്തം. വൃത്തത്തിലൂടെ വീക്ഷിക്കുമ്പോൾ അതു വ്യക്തമാകും. പന്നഗേന്ദ്രയുടെ വിവിധ ഖണ്ഡങ്ങളിലെ ആദ്യപാദങ്ങൾ വഞ്ചിപ്പാട്ടിലെ ആദ്യപാദവുമായി ചേരും. പക്ഷേ, രണ്ടാംപാദം വഞ്ചിപ്പാട്ടിൻേറതുമായി ഇണങ്ങുന്നില്ല. അതേസമയം പദത്തിൻെറ ആദ്യപാദവും രണ്ടാംപാദവും ചില തേവാരവൃത്തങ്ങളുമായി ഇണങ്ങുന്നുമുണ്ട്. ഉദാഹരണം:

പന്നഗേന്ദ്രശയന ശ്രീപദ്മനാഭ മുദാകാമ
സന്നമാനസ മാമവ സാരസായതലോചന

(പദം)

അന്നൈയും നീ തന്തൈയും നീ ആദരിക്കും

മുന്നവൻ നീ മൂവരും നീ മൂവർ തൊഴും
മേലവൻ നീ

(തേവാരം)

പദവിന്യാസം:-

പന്ന-ഗേന്ദ്ര-ശയ-നാ ശ്രീ എന്നിങ്ങനെയുള്ള 'കൃതി' രൂപപദവിതരണമല്ല, പന്നഗേന്ദ്ര-ശയന-ശ്രീപദ്മനാഭ-എന്നിങ്ങനെ, അർത്ഥത്തിനു ലോപം വരാതെയുള്ള ഒരു രചനാരീതിയായിരുന്നു സ്വാതിതിരുനാൾ മൂലശില്പത്തിൽ അംഗീകരിച്ചിരുന്നത്.

രാഗവിതരണം:-

നേരത്തെ സൂചിപ്പിച്ചപോലെ രാഗമാലികാരൂപത്തിലാണ് പദരചന. ആകെ എട്ടു ചരണങ്ങൾ. ഓരോന്നിലും രണ്ടു പാദങ്ങൾ. ഖണ്ഡങ്ങൾക്കും പാദങ്ങൾക്കും സമവ്യാപ്തിയും ഏകതാനതയുമുണ്ട്. പ്രദോഷസന്ധ്യ മുതൽ പ്രഭാതകാലം വരെയുള്ള എട്ടു യാമങ്ങളെ കണക്കാക്കി, അവയ്ക്കു ചേർന്ന, ശങ്കരാഭരണം, ഗാംബോധി, നീലാംബരി, ഭൈരവി, തോഡി, ചുരുട്ടി, നാഥനാമക്രിയ, ഭൂപാളം (രേവഗുപ്തി) എന്നീ എട്ടു രാഗങ്ങളിൽ ഖണ്ഡങ്ങളെ കോർത്തിരിക്കുന്നു. സന്ധ്യാകാല ശങ്കരാഭരണരാഗം ധ്വനിപ്പിക്കുന്ന സമാഗമ ശൃംഗാരത്തിൻെറ ശാന്തശാലീനത, യാമങ്ങളുടെ നീക്കത്തോടൊപ്പം പടിപടിയായി, തീവ്രതയിലേക്കുയർന്ന്, പ്രഭാതകാലരാഗമായ ഭൂപാളത്തിൽ എത്തിച്ചേരുമ്പോൾ, ദിവ്യകാമുകരുടെ മേ ഈ മൂർച്ഛരയുടെ ധ്വനിയായി മാറുന്നു. രാഗം, ലയം, പാത്രസ്വഭാവം, ഭാവാനുഭൂതി, പശ്ചാത്തലം, ഉദ്ദീപന വിശേഷങ്ങൾ തുടങ്ങി എല്ലാംതന്നെ മൂർച്ഛരയിലെത്തുന്ന പരമനിമിഷമാണത്. സ്വാതിയെപ്പോലെയുള്ള ഒരു മഹാമനീഷയ്ക്കല്ലാതെ അത്തരം ഒരുനിമിഷം വിഭാവന ചെയ്യാനോ തൗര്യത്രികഭാവത്തിൽ സമ്പന്നമാക്കാനോ സാദ്ധ്യമല്ല. അതിലെ രാഗസ്വരങ്ങൾ ഓരോന്നായി എടുത്ത്, അവയുടെ ഭാവസത്തയെയും സ്ഥായിഭാവവുമായുള്ള ഐക്യത്തെയും തട്ടിച്ചു നോക്കുമ്പോഴാണ് ആ അപൂർവ്വ പ്രതിഭയുടെ അപാരത, നമ്മെ വിസ്മയസ്തബ്ധരാക്കുന്നത്. അഗാധമായ ആ ദീർഘവിശകലനം തല്ക്കാലം വിടുന്നു. അതേക്കുറിച്ച് ഇത്രയും മാത്രം പറഞ്ഞുകൊള്ളട്ടെ. എല്ലാ രാഗങ്ങളും അവയുടെ സമയനിഷ്ഠയും ഭാവതീവ്രതയും പരിപാലിച്ചുകൊണ്ട് ശൃംഗാരഭാവത്തിൻെറ പുരോഗതിയെ ക്രമാനുസരണം വിളംബരം ചെയ്യുന്നു. ക്ഷേത്രാന്തരീക്ഷവും യോഗാത്മകവിചാരവും അപ്രമേയപാത്രസ്വഭാവവുമെല്ലാം കണക്കിലെടുത്തിട്ടുമുണ്ട്.

താളലയനിഷ്ഠ:-

മധ്യലയത്തിലും ആറു മാത്രയുള്ള രൂപകതാളത്തിലുമാണ് ചിട്ട. പൊതുവെ പദങ്ങൾക്കു വിളംബലയമാണ് പറഞ്ഞിട്ടുള്ളത്. കാരണം മിക്കതും വിപ്രലംഭശൃംഗാരത്തിൻെറ ശബ്ദങ്ങളാണെന്നുള്ളതുതന്നെ. കരുണരസത്തിന് ചൗക്കകാലം പ്രധാനമാണ്. പക്ഷേ, ഇവിടെ സ്ഥായിയായ രസം വിപ്രലംഭമല്ല. നായിക വേർപാടിലല്ല. വിഷാദപരവശയുമല്ല. മറിച്ച്, പതിലസഹിതയാണ്. അനുനയതല്പരയും വരാനിരിക്കുന്ന സംഗമസന്തുഷ്ടിയുടെ ഓർമ്മയിൽ വികാരോജ്ജ്വലയുമാണ്. അത്തരം ഒരു പശ്ചാത്തലത്തിൽ ശോകത്തിൻെറ വിളംബകാലത്തിനോ കോപകലുഷാദികളുടെ ദ്രുതകാലത്തിനോ പ്രസക്തിയില്ല. അതറിഞ്ഞായിരിക്കും സ്വാതിതിരുമനസ്സ് രൂപകതാളവും മധ്യലയവും നിശ്ചയിച്ചത്.

രസമേന്മ:-

നവരസങ്ങളിൽ മുഖ്യവും മധുരവുമായ ശൃംഗാരത്തിന് തികച്ചും വ്യത്യസ്തമായ രണ്ടു കൈവഴികൾ ഉണ്ട്. വിപ്രലംഭവും സംഭോഗവും. വിരഹശൃംഗാരം അങ്ങേയററം കരുണോജ്ജ്വലമാണെങ്കിൽ സംഭോഗശൃംഗാരം അങ്ങേയററം പച്ചയുമാണ്. നാട്യാചാര്യന്മാർ രണ്ടിനും അതിർത്തി നിശ്ചയിച്ചിട്ടുണ്ടെങ്കിലും പലപ്പോഴും അവ അതീതീവ്രവും ആ കാരണംകൊണ്ടുതന്നെ അസഹനീയവും ആകാറുണ്ട്. പക്ഷേ, ഇവയ്ക്കു രണ്ടിനുമിടയിൽ മനോഹരമായ ഒരു മാധ്യമം ഉണ്ട്. സമാഗമശൃംഗാരമെന്നോ സംയോഗശൃംഗാരമെന്നോ പറഞ്ഞാൽ തെററാവുമോ എന്നറിഞ്ഞുകൂടാ. രതിക്രീഡയ്ക്കു മുമ്പുള്ള നായികാനായകന്മാരുടെ സൈ്വരവിഹാരഘട്ടവുംകൂടിയാണത്. നായികയുടെ ഖണ്ഡിതഭാവം, അഭിസാരികാഭാവം തുടങ്ങി പലതും അതിൽ വരാം. വിരഹവേദനയുടെ മുറിവുകൾ ഉണങ്ങിവരികയും പരമമായ ഐക്യത്തിൻെറ നിർവൃതിയിലേക്കു പ്രവേശിക്കാൻ തയ്യാറാവുകയും ചെയ്യുന്ന ഈ മധ്യദശയിൽ, വിയോഗ സംഭോഗശൃംഗാരങ്ങളുടെ മധുരവും നിയന്ത്രിതവുമായ അംശങ്ങൾ മാത്രം മേളിച്ചിരിക്കുന്നു. ശൃംഗാരരസ ശാസ്ത്രത്തിലെ ഏററവും മധുരമായ ആ ഘട്ടമാണ് സ്വാതിതിരുനാൾ പന്നഗേന്ദ്രയിൽ സ്വീകരിച്ചിരിക്കുന്നത്. പതിലബദ്ധയായ നായികയുടെ അനുനയങ്ങളും അപേക്ഷകളുമാണതിൻെറ ജീവൻ.

സംഗീതശില്പമേന്മ:-

ജീവാത്മാവിനെറയും പരമാത്മാവിൻെറയും ലയം ആധാരമാക്കിയുള്ള യോഗാത്മകപ്രേമരചനയിലെ നായിക, ഇവിടെ സാമാന്യയല്ല. ശ്രീപദ്മനാഭ പ്രേയസിയായ രാജ്ഞാത്മാവാണ്. അപ്പോൾ ഒരു പദ്മിനീനായികയുടെ ശാലീനതയും കുലീനതയും അച്ചടക്കവുമെല്ലാം, ചലനത്തിലും ഭാവഹാവാദികളിലും നിഴലിക്കണം. അത്തരം ഒരു നായികയുടെ ശബ്ദമായി വർത്തിക്കണമെങ്കിൽ, ഒരു സാമാന്യ നായികയുടെ ക്ഷുഭിതഭരിതമായ ശബ്ദത്തിനു പററിയ താരസ്ഥായിയും സ്വരങ്ങളും പാടില്ല. താരഷഡ്ജത്തിൽ തുടങ്ങുന്ന ഇപ്പോഴത്തെ സംഗീതച്ചിട്ട, പന്നഗേന്ദ്രയുടെ ആദ്യഖണ്ഡത്തിന് (ശങ്കരാഭരണരാഗം) പററില്ലെന്നു ചുരുക്കം. ശാലീനനായികയുടെ സ്വരമായി വർത്തിക്കണമെങ്കിൽ, താരസ്ഥായിയിൽ ആരംഭിക്കാത്തതും മന്ദ്രസ്ഥായിയിലേക്കു താഴാത്തതുമായ (കരുണരസത്തിൻെറ സ്ഥായിയാണ് മന്ദ്രം)—മധ്യസ്ഥായിസ്വരങ്ങളിൽനിന്നുമായിരിക്കണമെന്നർത്ഥം. ലബ്ധനായകൻെറ—എന്തും ചെയ്യാൻ പോന്ന പരമപുരുഷൻെറ—തിരുമുന്നിൽ, വ്രീളാഭരിതയായി, അനുനയവും പേറി, ഒരു പദ്മദളത്തിനുപോലും വേദനാഭാരം തോന്നാത്തവിധത്തിൽ മന്ദമന്ദം നടന്നുവരുന്ന ആദർശനായികയുടെ മാനസികാവസ്ഥയുമായി പൊരുത്തംകൊള്ളുന്ന മധ്യസ്ഥായിയിൽ ശങ്കരാഭരണശില്പം സ്വാതിതിരുനാൾ ഭദ്രപ്പെടുത്തിയത് അതറിഞ്ഞുകൊണ്ടായിരിക്കും.

മറെറാരു പ്രത്യേകത രാഗസ്വരങ്ങളും പദാക്ഷരങ്ങളും ഒന്നായിത്തീരുന്ന 'സ്വരാക്ഷരം' എന്ന സങ്കേതമാണ്. മേലുദ്ധരിച്ച ആദ്യഖണ്ഡത്തിൻെറ സ്വരച്ചിട്ടയിൽ ''പ'' എന്ന സാഹിത്യാക്ഷരത്തിൽ 'പ' എന്ന ശങ്കരാഭരണരാഗസ്വരവും ''ഗേ'' എന്ന അക്ഷരത്തിൽ 'ഗ' എന്ന രാഗസ്വരവും ''ശയനശ്രീ'' എന്ന വാക്കിലെ ''ശയന'' എന്ന അക്ഷരങ്ങളിൽ ''സധനി'' എന്ന സ്വരങ്ങളും 'ശ്രീ' എന്ന അക്ഷരത്തിൽ 'സ' എന്ന സ്വരവും ധ്വനിക്കുന്നു. അടുത്ത വരിയിലെ ''സരസ'' അഥവാ ''സാരസ'' എന്ന വാക്കിൽ ''സരിസ'' എന്ന രാഗസ്വരങ്ങൾ കേൾക്കാം. മാനസ എന്നതിലെ ''നസ'' എന്ന അക്ഷരങ്ങൾ 'നിർസ' എന്ന രാഗസ്വരങ്ങളുമായി ശബ്ദസാമ്യംകൊള്ളുന്നു. സ്വാതിതിരുനാളിൻെറ അതുല്യസിദ്ധിയായ 'സ്വരാക്ഷരസങ്കേതം' അദ്ദേഹത്തിൻേറതായി കരുതപ്പെടുന്ന സംഗീതശില്പത്തിൽ ആദ്യന്തം പ്രവർത്തിക്കുന്നുവെന്ന് പ്രത്യേകിച്ചു പറയേണ്ടതില്ല. ഒന്നിലല്ല, എല്ലാ ചരണങ്ങളിലും അതങ്ങനെതന്നെ. വിസ്താരഭയംകൊണ്ട് ഇതിവിടെ നിർത്തുന്നു.

പീഠികാചാതുര്യം അഥവാ അന്തരീക്ഷ സൃഷ്ടിവൈഭവം:-

ഇന്ന് സാധാരണ കാണിക്കാറുള്ളതുപോലെ 'പന്നഗേന്ദ്രശയന'യുടെയും 'പദ്മനാഭ'യുടെയും മുദ്രകാണിച്ച് ആരംഭിക്കുന്ന രീതിയാണെന്നു തോന്നുന്നില്ല, വർഷങ്ങൾക്കു മുൻപുള്ളവർ സ്വീകരിച്ചിരുന്നതും സ്വാതിതിരുനാൾ മനസ്സിൽ കണ്ടതും. പണ്ടുകാലങ്ങളിൽ എല്ലാ നൃത്യശൈലികളും 'അന്തരീക്ഷം സൃഷ്ടിക്കുക' എന്ന ധർമ്മം പ്രഥമകർത്തവ്യമായി അംഗീകരിച്ചിരുന്നു. കീർത്തികേട്ട പല നാട്യശൈലികളും ഇന്നും അതൊഴിവാക്കിയിട്ടില്ല. ഒരുകാലത്ത് മോഹിനിയാട്ടവും അതു പാലിച്ചിരുന്നു. ഇടയ്ക്കയുടെ താളത്തിനൊപ്പിച്ച് പുരോഗമിക്കുന്ന താളബദ്ധമായ രാഗാലാപനയിൽക്കൂടിയോ, ചുരുക്കം ചിലപ്പോൾ, താളാധിഷ്ഠിതമായ സൂചനാശ്ലോകങ്ങൾ വഴിക്കോ ആണ് അതു നിർവ്വഹിക്കപ്പെട്ടിരുന്നത്. കഥകളിയിലെയും മററും നടീപ്രവേശരീതിയോടുപമിക്കാവുന്ന അന്തരീക്ഷ സൃഷ്ടി, പത്തമ്പതു വർഷങ്ങൾക്കുമുൻപ് ആദികേശവക്ഷേത്രത്തിലെ ഉത്സവത്തോടൊപ്പവും ശുചീന്ദ്രം, പാറശ്ശാല എന്നിവിടങ്ങളിലെ പ്രധാന ക്ഷേത്രോത്സവങ്ങളോടൊപ്പവും നടന്നിരുന്ന മോഹിനിയാട്ട പരിപാടികളിൽ ഞാൻ കണ്ടിട്ടുണ്ട്. ആലാപനകൾ ഏറിയകൂറും മധ്യസ്ഥായീബദ്ധവും ആകാരാക്ഷര നിർദ്ദിഷ്ടവും ആയിരുന്നു. ഇടയ്ക്ക ധ്വനിപ്പിക്കുന്ന മധ്യസ്ഥായി പഞ്ചമസ്വരത്തിൽനിന്നും ആരംഭിച്ച് മധ്യഷഡ്ജത്തിലേക്കു വരികയും, അവിടെനിന്ന് പടിപടിയായി ഓരോ രാഗസ്വരത്തെയും 'നിലയാക്കി' ആരോഹിക്കുകയും പിന്നീട് അവരോഹിക്കുകയും ചെയ്യുകയായിരുന്നു പതിവ്. താരഷഡ്ജത്തിനുമേലുള്ള സഞ്ചാരം തീരെ കുറവായിരുന്നു.



സ്വാതി തിരുനാൾ

ഹ്രസ്വമമായിരുന്നു ജീവൻ. താളബദ്ധമായ ആ ആകാരാലാപനയിൽക്കൂടി നർത്തകി, സ്വന്തം ശിരസ്സ്, കഴുത്ത്, കണ്ണ്, കൈ, ശരീരം എന്നിവ ചലിപ്പിക്കുകയും നായകനെ നോക്കിക്കാണുകയും ചെയ്തിരുന്നു. ആ നോക്കിക്കാണൽ തന്നെ എത്രവിധത്തിലാകാമെന്ന് നമ്മുടെ ചില നർത്തകികൾക്ക് അറിയാമെന്നു തോന്നിയിട്ടില്ല. ആദ്യം നായകൻ അറിയാതെ അദ്ദേഹത്തെ നോക്കി ആനന്ദിക്കാം. പ്രണയപാരവശ്യം നടിക്കാം. നായകൻ അറിയാതെ നോക്കിക്കണ്ടിട്ട്, പിന്നീട് താൻ വന്നത് അറിഞ്ഞിട്ടും ഗൗരവം വിടാതെ പരിഭവിച്ചിരിക്കുകയാണെന്നു ഭാവിച്ച്, അദ്ദേഹത്തിൻെറ ശ്രദ്ധ പിടിച്ചടക്കാൻ പലതരത്തിൽ പരിശ്രമിക്കാം. ലജ്ജാഭാവം നടിച്ചു കടാക്ഷിക്കാം. തരിവള കിലുക്കി ശബ്ദമുണ്ടാക്കാം. മുന്നിൽ വിലാസവതിയായി നടന്നു കാണിക്കാം. പൂപറിച്ചെറിയാം. നായകൻ കാണാനായി തത്തയോട് സങ്കടം പറയാം. അങ്ങനെ ചിലതൊക്കെ കാണിച്ച്, നായകൻ പരിഭവത്തിലാണെന്നും (ചരണങ്ങൾ അതു വ്യക്തമാക്കുന്നുണ്ട്) താൻ അനുനയഭാവത്തിലാണെന്നും പ്രേക്ഷകരെ ധരിപ്പിച്ചിട്ടു വേണം ''പന്നഗേന്ദ്രശയന'' എന്നു സംബോധനചെയ്തു പദമാടാൻ.*

## രണ്ട്
## പന്നഗേന്ദ്ര ശയനയുടെ അഭിനയവ്യാപ്തിയും നാട്യവ്യാഖ്യാനങ്ങളും

വളരെയധികം അഭിനയസാദ്ധ്യതകളുള്ള ഒരു രചനയാണ് പ്രസ്തുത 'പദം'. ചില പദങ്ങൾ മാത്രം ഞാൻ മനസ്സിലാക്കിയതുപോലെ ഉദാഹരിക്കുന്നു. വേറെയും പല വീക്ഷണങ്ങളും ഉണ്ടാകാമെന്നതു മറക്കുന്നില്ല.

(1) പന്നഗേന്ദ്രശയന! ശ്രീപദ്മനാഭ!

ആ വാക്കുകളുടെ മുദ്രകൾ കാട്ടി അടുത്ത പടിയിലേക്കു കടക്കുകയാണ് സാധാരണ കാണാറുള്ളത്. മുദ്രകൾ കാണിക്കുന്നതിലും കവിഞ്ഞ് സന്ദർഭോചിതമായ ചില നാട്യവിശകലനങ്ങളും അവയിലുണ്ടെന്നു തോന്നുന്നു. തുടർന്നു വരുന്ന സംബോധനയായ ''സരസ—ആയതലോചന'' അഥവാ ''സാരസായതലോചന'' എന്ന വാക്കും ഗൗനിക്കേണ്ടതുണ്ട്. താമരദളംപോലെ ദീർഘനേത്രമുള്ളവനെ എന്നാണ് സാധാരണ വ്യാഖ്യാനിക്കാറുള്ളതെങ്കിലും പൂർവ്വ സംഗീതശില്പത്തിലെ സരിസ (സാരിസ എന്നല്ല) എന്ന സ്വരച്ചേർച്ച നോക്കുമ്പോൾ 'സരസായതലോചനൻ'' എന്ന സംബോധന ആയിരിക്കാം തമ്പുരാൻ കല്പിച്ചതെന്നു തോന്നുന്നു. എൻെറ പാഠം അതാണ്. അങ്ങനെ പ്രയോഗിക്കുമ്പോൾ 'സരസ'നായ-ശൃംഗാരപ്രിയനായ-ദീർഘലോചനൻ എന്ന വ്യാഖ്യാനം വരും. അതും കണക്കിലെടുത്ത്, ഒരാട്ടപ്രകാരം പറയുംപോലെ ''വർഷാരംഭത്തിലെ കാർമേഘംപോലെ നീലകോമളവിഗ്രഹനായി, സമീപവർത്തിനിയായ ലോകമാതാവിൻെറ സുസ്മേരവദനവും കായകാന്തിയും അനുരാഗം നിറഞ്ഞ ആയതലോചനം വഴി ആസ്വദിച്ചുകൊണ്ടിരിക്കുന്ന പന്നഗേന്ദ്രശയനൻ എന്നുകൂടി അഭിനയിച്ചു കാണിച്ചാൽ അതു കൂടുതൽ അർത്ഥവത്തായിരിക്കും.

സ്വാതിപദത്തിൽ ചിലർ കണ്ടേക്കാവുന്ന ഒരു ദോഷം പരിഹരിക്കാനും മേല്പറഞ്ഞത് ഉപകരിക്കും. ശ്രീപദ്മനാഭൻ എന്ന വാക്കും ''സാരസായതലോചനൻ'' എന്ന വാക്കും താമരയുമായി ബന്ധംകൊള്ളുന്നവയാണ്. അതുകൊണ്ട് രണ്ടിൻെറ അഭിനയത്തിലും താമരയുടെ മുദ്ര കാണിക്കാറുണ്ട്. പക്ഷേ, അതുല്യപദസാഗരമായ സ്വാതിതിരുനാൾ, ഒരേ ഖണ്ഡത്തിൽത്തന്നെ ഒരേ വാക്കിൻെറ രണ്ടു പര്യായം ഉപയോഗിച്ചിരിക്കാനിടയില്ലെന്നും,

പുനരുക്തിദോഷം അദ്ദേഹത്തിൽ ചുമത്തുന്നത് നമ്മുടെ വിവരക്കേടാണെന്നും ധരിക്കേണ്ടതല്ലേ? സാരസായതലോചനൻ എന്നതിനെ 'സരസ-ആയത-ലോചനൻ' എന്നുതന്നെ വേർതിരിച്ചു ചിലർ പാടുന്നതും കേട്ടിട്ടുണ്ട്.'' അതങ്ങനെ അംഗീകരിക്കുന്നപക്ഷം സരസ നായ നായകനെ പലതരത്തിൽ അവതരിപ്പിക്കാം. പണ്ടുള്ളവർ പറഞ്ഞുവച്ചിട്ടുണ്ട്, ''സരസനായ നായകൻ'' സ്വന്തം വേഷഭൂഷാദികളിൽ അതീവ തല്പരനായിരിക്കും. (അതെല്ലാം വിസ്തരിക്കാം.) സുന്ദരവും കാമോദ്ദീപകവുമായ ദൃശ്യങ്ങളിൽ ശ്രദ്ധാലുവായിരിക്കാം. (ആരാമഭംഗി, ഇണമാൻ, മയിൽ, കപോതം, തടാകം, നദി എന്നിവ കണ്ടു രസിക്കാം.) പ്രേയസിയുടെ അംഗലാവണ്യവും ലീലകളും ആലോചിച്ചാനന്ദിക്കുന്നവനായിരിക്കും. (വർണ്ണിക്കാം.) ഒരഭിസാരികാനായികയുടെ എതിർപാത്രമെന്നു വേണമെങ്കിൽ വിശേഷിപ്പിക്കാവുന്ന നായകനെ, അദ്ദേഹത്തിൻെറ അഭിജ്ഞാതസ്വഭാവമനുസരിച്ചുള്ള നിയന്ത്രണമിട്ടുകൊണ്ട്, പലതരത്തിലും അവതരിപ്പിക്കാനുള്ള സൗകര്യം ഉണ്ടെന്നു സാരം.

''കാമസന്നമാനസം'' എന്ന വാക്കിനും പ്രാധാന്യം കൊടുക്കേണ്ടതുണ്ട്. ആ വാക്ക് നായകനെച്ചൊല്ലിയുള്ള നായികയുടെ സംബോധനയാണെന്നും, അല്ല, നായികയുടെ മാനസികാവസ്ഥയെ ദ്യോതിപ്പിക്കുന്ന വിശേഷണമാണെന്നും രണ്ടുപക്ഷമുണ്ട്. രണ്ടർത്ഥത്തിനും നാട്യസാദ്ധ്യതയ്ക്കു കുറവില്ല. 'ശൂന്യം' എന്ന അർത്ഥത്തിലാണ് ആ വാക്ക് സംബോധനയിൽ പ്രവർത്തിക്കുന്നത്. ഇവിടെ നായകപക്ഷം. ഏതെങ്കിലും നിസ്സാര കാരണവശാൽ ഉണ്ടായ പരിഭവത്തിൻെറയോ ദേഷ്യത്തിൻെറയോ പേരിൽ കാമം സന്നമായ-സ്നേഹം ശുഷ്കമായിപ്പോയ നായകൻ എന്നർത്ഥം. അവിടെ അത്തരത്തിലുള്ള ഒരു നായകനെ ഭാവന ചെയ്യുകയും അവതരിപ്പിക്കുകയും വേണം. 'സരസ'നായ നായകൻെറ പ്രത്യേകതകളുടെ വിപരീത കാര്യങ്ങൾ കാണിച്ചാൽ പലതും വിരസ നായകനു ചേരും. 'വിവശത' എന്നുള്ള അർത്ഥത്തിൽ ആ വാക്കു പ്രയോഗിക്കുമ്പോഴാണ് അനുരാഗപരവശയായ നായികയുടെ അവസ്ഥയ്ക്ക് അനുയോജ്യമായിത്തീരുന്നത്• ഇവിടെ നായികാപക്ഷം. വിയോഗശൃംഗാരവും കരുണരസവും സമർത്ഥമായി കൈകാര്യം ചെയ്യുന്ന നർത്തകികൾക്കു ആ അവസ്ഥ അഭിനയിക്കാൻ യാതൊരു പ്രയാസവുമില്ല. അവയോടൊപ്പം ഊണിനാസ്ഥ കുറയുന്നത്, നിദ്ര നിശയിൽപ്പോലും ഇല്ലാതാകുന്നത്, കൈവള ഊരിവീഴുന്നത് തുടങ്ങിയ ലോകധർമ്മികൾ കൂടെച്ചേർന്നാൽ ക്ഷീണഭാവത്തിന് കൂടുതൽ മിഴിവും തന്മയത്വവും ഉണ്ടാവും. പക്ഷേ, എന്തു ചെയ്യുമ്പോഴും പാത്രസ്വഭാവവും യോഗാത്മക പശ്ചാത്തലവും സർവോപരി സമയപരിമിതിയും കണക്കിലെടുത്ത് ഔചിത്യപൂർവ്വം അഭിനയിക്കണമെന്നു മാത്രം.

(തുടരും)





വി. അരവിന്ദാക്ഷൻ

# കർഷക സമരങ്ങൾ എന്ന ഇതിഹാസം



അവർ പിറന്നുവീണതുതന്നെ വയൽ വരമ്പത്താണ്. ആ കരുമാടിക്കുട്ടന്മാർ വളർന്നതും പൊന്നുവിളയുന്ന ചേറിൽത്തന്നെ.' നൂററാണ്ടുകൾ അവർ ചേറിലും ഇരുട്ടിലും പുതഞ്ഞുകിടന്നു. തങ്ങൾ വെറും കാട്ടുപുല്ലല്ലെന്നും നാടിൻെറ നെടുംതൂണാണെന്നും തിരിച്ചറിയാൻ തുടങ്ങിയപ്പോൾ അവർ തങ്ങളുടെ ദുരവസ്ഥ മാററിയെടുക്കാനുള്ള ചതുരുപായങ്ങളും തേടാൻ തുടങ്ങി. അവരുടെ ഉശിരു മുമ്പു പലപ്പോഴും പൊട്ടിത്തെറിച്ചിരുന്നെങ്കിലും നാടുവാഴികളെ ഒതുക്കിയാൽപ്പോരാ നാടുവാഴിത്തത്തെ തന്നെ ഒടുക്കണം എന്ന അറിവിലേക്ക് അവർ വളർന്നത് അടുത്ത കാലത്തു മാത്രമാണ്, അതും പതുക്കെ പല പോരാട്ടങ്ങളിലൂടെ. ആ പോരാട്ടങ്ങളിൽ ചിലതിൻെറ ചിരത്രമാണ് ഈ പ്രബന്ധ സമാഹാരത്തിലുള്ളത്.

ക്രൂരമായ ഫ്യൂഡൽ ബന്ധനത്തിനു വിധേയരായി ഇരുകാലിമാടുകളെപ്പോലെ ജീവിതം തള്ളിനീക്കിയ,, നാട്ടിൻപുറത്തെ പട്ടിണിപ്പാവങ്ങളുടെ സ്വാതന്ത്ര്യതൃഷ്ണയും പരിവർത്തനോത്സാഹവും വളർത്തുന്നതിൽ കമ്മ്യൂണിസ്ററ് പ്രസ്ഥാനം വഹിച്ച പങ്ക് അന്യാദൃശം തന്നെ എന്നു പറഞ്ഞറിയിക്കേണ്ടതില്ല. മനുഷ്യരായി ജീവിക്കാനുള്ള അവകാശത്തിനുവേണ്ടി സമരം ചെയ്ത കർഷകരോടൊപ്പം അവരുടെ മുന്നണിയിൽത്തന്നെ നിന്ന് ഉദാത്തമായ ത്യാഗത്തിൻെറ ഉജ്ജ്വലചരിത്രം വിരചിച്ചത് ആ പ്രസ്ഥാനമാണ്.

സ്വാതന്ത്ര്യസമര ദശയിലായാലും സ്വാതന്ത്ര്യാനന്തര ഭരണകാലത്തായാലും കോൺഗ്രസ്സിൻെറ നിലപാടെന്തായിരുന്നു? ഒരു കറാച്ചി പ്രമേയം പാസ്സാക്കി, ഒരു ഫൈസ്പുർ പ്രമേയം പാസ്സാക്കി. അത് ആദ്യഘട്ടത്തിൽ. ''സോഷ്യലിസ്ററിക് പാറേറൺ'' പ്രഖ്യാപിച്ചു, പിന്നെയൊരു ഘട്ടത്തിൽ. ''സോഷ്യലിസം'' തന്നെ ഭരണഘടനയുടെ തലപ്പാവിൽ തുന്നിച്ചേർത്തു, അല്പവുംകൂടി കഴിഞ്ഞ ഒരവസരത്തിൽ. ഭൂപരിഷ്കാരം, ഭൂപരിഷ്കാരം എന്നു വീണ്ടും വീണ്ടും ആസൂത്രണരേഖകളിലും പാർട്ടി പ്രമേയങ്ങളിലും കൊട്ടിഘോഷിച്ചു. എന്നിട്ടോ ചെയ്തതെന്താണ്? കർഷകസമരങ്ങളെ ഹിംസാത്മക കലാപങ്ങൾ എന്നു മുദ്രകുത്തി എതിർക്കുകയാണല്ലോ കോൺഗ്രസ് ചെയ്തുപോന്നത്. ഏഴു പതിററാണ്ടു മുമ്പ്, 1922-ൽ കോൺഗ്രസ് വർക്കിങ് കമ്മിററി അംഗീകരിച്ച ഒരു പ്രമേയം ശ്രദ്ധേയമാണ്:

''കോൺഗ്രസ് പ്രവർത്തകരെയും മററു സംഘടനാ കമ്മിററികളെയും കർഷകരെയും ഇപ്രകാരം അറിയിക്കാൻ പ്രവർത്തക കമ്മിററി ആഗ്രഹിക്കുന്നു. ജമീന്ദാർമാർക്കു പാട്ടം കൊടുക്കാതിരിക്കുകയെന്നതു കോൺഗ്രസ്സിൻെറ തീരുമാനങ്ങൾക്കെതിരും രാജ്യത്തിൻെറ ഉത്തമതാല്പര്യങ്ങൾക്കു ഹാനികരവുമാണ്. കർഷകർക്കു പരാതികളുണ്ടെങ്കിൽപ്പോലും ജമീന്ദാർമാരുടെ നിയമപരമായ അവകാശങ്ങളുടെ മേൽ ആക്രമണം നടത്തില്ലെന്നും പരാതികൾ കൂടിയാലോചിച്ചും മാധ്യസ്ഥം വഴിയും പരിഹരിക്കുമെന്നും കമ്മിററി ജമീന്ദാർമാർക്ക് ഉറപ്പു നല്കുന്നു.''

കർഷകർക്ക് ഉദ്ബോധനം, ജന്മിമാർക്ക് ഉറപ്പ്! ഇതാണ് ഉടനീളം പ്രകടമാക്കിയ സ്പിരിററ്. രണ്ടു ദശകങ്ങൾക്കുശേഷം, 1940-ൽ, കുട്ടികൃഷ്ണമേനോൻ കമ്മിററിയുടെ റിപ്പോർട്ടിൽ ഈ സ്പിരിററ് ഓളംവെട്ടുന്നു. ഫ്യൂഡൽ ബന്ധം നിലനിർത്താനുള്ള ആഗ്രഹമാണ് ആ റിപ്പോർട്ടിൻെറ കാതൽ. അന്നുതന്നെ സ:ഇ.എം.എസ്. കമ്മിററിക്കു സമർപ്പിച്ച രേഖയിൽ, ഇതിനു കടകവിരുദ്ധമായ ഒരു നിലപാടാണു സ്വീകരിച്ചത്. ''ഈ 1940-ൽ ജന്മിക്കു പാട്ടംകൊടുക്കുകയെന്നതു വളരെ അനാശാസ്യമായ ഒരു പ്രവണതയാണ്. ലോകമുതലാളിത്തത്തിൻെറ ചരിത്രത്തിൽപ്പോലും നിലനില്ക്കാത്ത ഒന്നാണ്. ഇത് ഇല്ലായ്മ ചെയ്യേണ്ടത് ഇന്നത്തെ മുതലാളിത്തയുഗത്തിന് ഒരാവശ്യമാണ്.'' പിന്നെയും രണ്ടു പതിററാണ്ടായി. കേരളത്തിൽ സ:ഇ.എം.എസ്സിൻെറ നേതൃത്വത്തിലുള്ള മന്ത്രിസഭ, 1959 ജൂണിൽ, കാർഷികബന്ധ ബിൽ പാസ്സാക്കി. തൊട്ടുപിന്നാലെ, ജൂലൈ 31-നു കേരളമന്ത്രിസഭയെ കേന്ദ്രം പുറത്താക്കുകയും ചെയ്തു. പിന്നീടു വന്ന കോൺഗ്രസ് മന്ത്രിസഭകൾ ആ നിയമത്തെ നിർവീര്യമാക്കാൻ ആവുന്നതൊക്കെ ചെയ്തു. വീണ്ടും, 1969-ൽ ഇ.എം.എസ്സിൻെറ നേതൃത്വത്തിലുള്ള മന്ത്രിസഭയാണു ജന്മിത്തം പാടെ അവസാനിപ്പിക്കുന്ന നിയമം പാസ്സാക്കിയത്. അന്നും പുകച്ചു പുറത്തു ചാടിച്ചു. ഇതു കേരളത്തിലെ കഥ. മററു സംസ്ഥാനങ്ങളിൽ നാടുവാഴിത്തം അപ്പാടെ അവസാനിപ്പിക്കാൻ കോൺഗ്രസ് ഇനിയും തയ്യാറായിട്ടില്ല എന്ന സത്യം അവശേഷിക്കുന്നു. ബംഗാളിലെ കമ്മ്യൂണിസ്ററ് നേതൃത്വത്തിലുള്ള സർക്കാർ ബർഗേദാർമാരെ രക്ഷിക്കുന്ന നിയമം കൊണ്ടുവന്നപ്പോൾ കോൺഗ്രസ് അവിടത്തെ ജോത്തെദാർമാരുടെ കൂടെ നില്ക്കുകയേ ചെയ്തുള്ളു എന്ന തിക്ത സത്യവും ഇതോടൊപ്പം ഓർക്കണം.

മുതലാളിത്ത രീതിയിലുള്ള കൃഷി സംഘടിപ്പിക്കാൻ വൻകിട ഭൂപ്രഭുക്കൾക്ക് ഒത്താശ ചെയ്തുകൊടുക്കുന്ന നയപരിപാടികളേ സ്വാതന്ത്ര്യാനന്തര കാലത്തു കോൺഗ്രസ് ഭരണാധികാരികൾ സ്വീകരിച്ചിട്ടുള്ളു. എവിടെയെല്ലാം കുടിയാന്മാരും പങ്കുപാട്ടക്കാരും കർഷകത്തൊഴിലാളികളും സമരം ചെയ്യുന്നുവോ, അവിടെയെല്ലാം നിയമം, കോടതി സംവിധാനം, ഭരണനിർവഹണോപാധികൾ, മർദ്ദനോപകരണങ്ങൾ എന്നിവ യഥാവസരം ഉപയോഗിച്ച് ചൂഷിത ജനങ്ങളെ അടക്കിയൊതുക്കുകയും ചെയ്യുന്നു.

കർഷക സമരങ്ങൾ കാർഷികബന്ധ നിയമങ്ങളിലൂടെ സാഫല്യം നേടിയതോടെ ''പീഡിത''രായിത്തീർന്നവരെ ചൂണ്ടി കണ്ണീരൊഴുക്കുന്ന കുറെ ബുദ്ധിജീവികളുണ്ടല്ലോ. സാമൂഹിക പരിവർത്തനത്തിൻെറ അനിവാര്യതയെ വിലയിടിച്ചും വ്യക്തിഗതമായ പീഡാനുഭവത്തെ പെരുപ്പിച്ചും കാണിക്കുകയാണു തങ്ങൾ ചെയ്യുന്നത് എന്ന് ആ ''മനുഷ്യസ്നേഹി''കൾ മനസ്സിലാക്കുന്നുണ്ടോ ആവോ? മുൻ തലമുറക്കാർ ചെയ്ത അപരാധത്തിന് ഇന്നത്തെ തലമുറയിലുള്ളവർ ശിക്ഷ അനുഭവിക്കണോ എന്നാണവരുടെ ചോദ്യം. ''മനുഷ്യപുത്രി''കളുടെ ദാനധർമ്മങ്ങളെ ഓർത്തോർത്തു കണ്ണീർ വാർക്കുന്നു അവർ. ആ ദാനധർമ്മങ്ങൾക്കുള്ള വക എവിടെനിന്നു കിട്ടിയതാണെന്ന് അന്വേഷിക്കുന്നിടത്തോളം അവരുടെ യുക്തി എത്തുന്നില്ല. ചൂഷണത്തിൻെറ കനിയാണ് അവർ അനുഭവിച്ചതും അന്യർക്കു വിളമ്പിയതും. ചൂഷണഫലം അനുഭവിക്കുന്നവർക്ക് അതിനുള്ള ''ശിക്ഷ''യിൽനിന്നു രക്ഷപ്പെടാൻ കഴിയില്ല എന്നതു ധാർമ്മിക നീതി മാത്രം. അതുമല്ല. ഫ്യൂഡലിസം എന്നതു സാമ്പത്തിക ചൂഷണത്തിൽ ഒതുങ്ങുന്നില്ല എന്ന പരമാർത്ഥം ഓർക്കുകയും വേണം.

തെലങ്കാനയിലെ പാവപ്പെട്ട കൃഷിക്കാരും




ചിന്ത പബ്ളിഷേഴ്സ്, 1992, പേജ് 109,
വില 18 രൂപ.

ഥാനെയിലെ വർളികളും, അങ്ങനെ നാടുവാഴിത്തത്തിൻെറ മുഷ്ടിയിൽ അമർന്നുകിടന്നവരെല്ലാം, എത്രയോ തലമുറകളായി അനുഭവിച്ചുകൊണ്ടിരുന്ന പരശ്ശതം അവശതകൾ വേറെയുമുണ്ട്. ''.... ജന്മിക്കു കൃഷിക്കാരനോട് എന്തും ചോദിക്കാം, കോഴിയോ ആടോ അയാളുടെ മകളെയോ എന്തും'' (പുറം 16) എന്നതായിരുന്നു തെലങ്കാനയിൽ സമരത്തിനു മുമ്പത്തെ സ്ഥിതി. ഥാനെയിലെ വർളികളുടെ സ്ഥിതിയും ഇതുതന്നെ. ''...കൃഷിക്കാർക്കു ജന്മികളുടെ പാടങ്ങളിലെ പുല്ലുവെട്ടുക, കാടുകളിൽനിന്നു മരം മുറിക്കുക തുടങ്ങിയ ജോലികളും പ്രതിഫലമില്ലാതെ ചെയ്യേണ്ടിയിരുന്നു. ഇതിനൊക്കെ പുറമെ അവർക്കു ജന്മിമാരുടെ വീടുകളിലേക്കു സൗജന്യമായി വിറകും പാലും എത്തിച്ചുകൊടുക്കേണ്ടിയിരുന്നു. എന്തിനധികം, ജന്മിമാരുടെ വീട്ടിലെ കക്കൂസു വൃത്തിയാക്കി കൊടുക്കേണ്ടതുപോലും അവരുടെ ചുമതലയായിരുന്നു. ജന്മിമാർ ആദിവാസി സ്ത്രീകളെ തങ്ങളുടെ കാമപൂർത്തിക്കുപയോഗിച്ചു. അതിഥികൾക്ക് അവരെ കാഴ്ചവച്ചു. (പു.38). വിസ്തരഭയം കൊണ്ടുമാത്രം കൂടുതൽ ഉദ്ധരിക്കുന്നില്ല. ഇത്തരത്തിലുള്ള ജന്മിവാഴ്ച അവസാനിപ്പിക്കുക എന്നതുപോലൊരു മനുഷ്യാവകാശ സാക്ഷാത്കാരം വേറെയുണ്ടോ? നമ്മുടെ ''മനുഷ്യസ്നേഹി''കളുടെ ബുദ്ധിയും ഹൃദയവും പരസ്പരം സഹകരിക്കുകയും അവയുടെ സല്ലയത്തിന് ചരിത്രാവബോധം ആധാരശ്രുതി ആവുകയും ചെയ്തെങ്കിൽ എന്ന് ആശിച്ചുപോകുന്നു.

മഹാരാഷ്ട്രയിലെ ആദിവാസികളും ബ്രഹ്മപുത്രാ താഴ്വരയിലെ കൃഷിക്കാരും ബംഗാളിലെ ബർഗേദാർ (പങ്കു പാട്ടക്കാർ)മാരും ത്രിപുരയിലെ ഗിരിജനങ്ങളും മററും നടത്തിയ സമരങ്ങളൊന്നും വൃഥാവിലായില്ല. നാടുവാഴിത്തത്തിൻെറ കോട്ടകൾ തകർക്കുന്നതിൽ ഓരോ സമരവും ഓരോ അളവിൽ വിജയിക്കുകതന്നെ ചെയ്തു; ഭാവിയിലെ നേട്ടങ്ങൾക്കു വഴിയൊരുക്കുകയും ചെയ്തു. വിവിധ സംസ്ഥാനങ്ങളിലെ കോൺഗ്രസ് ഭരണാധികാരികൾ എന്തെങ്കിലും ചില ഭൂപരിഷ്കാര നിയമങ്ങൾ കൊണ്ടുവന്നു എങ്കിൽ അതിനുള്ള സമ്മർദ്ദവും പ്രേരണയും നാടിൻെറ നാനാഭാഗങ്ങളിലെ കർഷക സമരങ്ങളായിരുന്നു. ആ സമരങ്ങൾ ഇന്ത്യയെ പിടിച്ചുകുലുക്കുകതന്നെ ചെയ്തു.

1946, ഇന്ത്യാചരിത്രത്തിലെ സുപ്രധാനമായൊരു വർഷമാണ്. നാവിക കലാപം, ബംഗാളിലെ തെഭാഗാ സമരം, തെലങ്കാനയിലെ സമരം, ഒറീസയിലെ സമരം, കേരളത്തിലെ വയലാർ സമരം.... ഇങ്ങനെ ജനകീയ സമരങ്ങളുടെ ഒരു വേലിയേററം ഈ ഒരൊററ വർഷംതന്നെ ആരംഭിച്ചു. അതു കണ്ടു പരിഭ്രാന്തരായ കോൺഗ്രസ് നേതാക്കൾ ബ്രിട്ടീഷ് ഭരണാധികാരികളെ ചെന്നു കണ്ടു ''ദാ, കമ്മ്യൂണിസ്ററുകാർ ഭരണം പിടിച്ചെടുക്കാൻ പോകുന്നു'' എന്നു പറഞ്ഞു പേടിപ്പിച്ചതിൻെറ ചരിത്രം അധികാര കൈമാററം സംബന്ധിച്ച സുപ്രധാനമായ ഒരു രേഖയിലെങ്കിലും കാണും—വേവൽ പ്രഭുവിൻെറ ഡയറിയിൽ (ഇതു പെൻഡറൽ മൂൺ എഡിററ് ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്: The Viceroy's Journal).

സമര പരമ്പരയിൽ ഏററവുമധികംകാലം നീണ്ടുനിന്നതും ഏററവുമുയർന്ന നിലവാരത്തിലേക്കു വളർന്നതും തെലങ്കാന സമരം തന്നെയാണ്. അതിൻെറ പശ്ചാത്തലം, ആവിർഭാവം, വികാസം, പരിസമാപ്തി എന്നിവ സ:ബസവ പുന്നയ്യ അടുക്കോടും ചിട്ടയോടും വിവരിച്ചിരിക്കുന്നു. പതിനായിരക്കണക്കിനു പട്ടാളത്തെ കെട്ടഴിച്ചുവിട്ടാണ് ആ സമരത്തെ അടിച്ചമർത്താൻ സർക്കാർ ശ്രമിച്ചത്. കേന്ദ്രസർക്കാരിൻെറ—സാക്ഷാൽ വല്ലഭ്ഭായി പട്ടേലിൻെറ—പ്രകീർത്തിതമായ ''പൊലീസ് നടപടി'' ഹൈദരാബാദിലെ നൈസാമിന് എന്നതിലേറെ അവിടത്തെ പാവപ്പെട്ട കൃഷിക്കാർക്കാണു വിനയായിത്തീർന്നത്. കൃഷിക്കാർ പിടിച്ചെടുത്ത ഭൂമി മുഴുവൻ തിരിച്ചുപിടിച്ച് പഴയ ദേശ്മുഖ് (ജന്മി) വർഗ്ഗത്തിനുതന്നെ ഏല്പിച്ചുകൊടുത്തിട്ടേ കോൺഗ്രസ് സർക്കാർ പട്ടാളത്തെ പിൻവലിച്ചുള്ളു.

സർക്കാരും ജന്മിമാരും തമ്മിലുള്ള നികൃഷ്ടമായ സഖ്യത്തിൻെറ കഥ തന്നെയാണ് ഓരോ കർഷക സമരത്തിൻെറയും ചരിത്രം വെളിപ്പെടുത്തുന്നത്. പഴയ ഒറീസയിൽ നടന്ന ധീരോദാത്തമായ സമരത്തിൻെറ ചരിത്രം സംബന്ധിച്ച് ഒന്നും ഈ സമാഹാരത്തിലില്ല. അവിടെയും കർഷകസംഘം വിദേശഭരണത്തിനും രാജവാഴ്ചയ്ക്കും നാടുവാഴിത്തത്തിനും എതിരായ സമരത്തിൽ മുൻപന്തിയിലുണ്ടായിരുന്നു. അവിടെയും കോൺഗ്രസ്സുകാർ കർഷകസംഘത്തിനു ഭ്രഷ്ട് കല്പിക്കുകയും എക്കാലത്തും മറുനാടൻ ഭരണാധികാരത്തോട് ഒട്ടിനിന്ന നാട്ടുരാജാക്കന്മാരെ രണ്ടു കൈയും നീട്ടി സ്വീകരിക്കുകയും ചെയ്തു. കർഷക സമരങ്ങളെ അടിച്ചൊതുക്കുന്നതിലും അപഹസിക്കുന്നതിലും ഹരേകൃഷ്ണ മേതാബിൻെറ നേതൃത്വത്തിലുള്ള കോൺഗ്രസ് ഒട്ടും പിന്നിലായില്ല. നാടുവാഴിത്തത്തിനും രാജവാഴ്ചയ്ക്കും ജാതിവ്യവസ്ഥയ്ക്കും എതിരായി വളർന്നുവന്ന കർഷകസമരങ്ങൾ നമ്മുടെ സ്വാതന്ത്ര്യസമരത്തിൽ വഹിച്ച നിർണ്ണായകമായ പങ്ക് ചരിത്രകാരന്മാർ അംഗീകരിക്കാൻ തുടങ്ങിയിരിക്കുന്നു. ചരിത്ര വിദ്യാർത്ഥികൾക്ക് എത്രയും പ്രയോജനകരമായ വസ്തുതകളും വിശകലനങ്ങളുമാണ് ഈ ഗ്രന്ഥ സമാഹാരം അവതരിപ്പിക്കുന്നത്. ഇവിടെ ഗതകാലമഹിമയുടെ അനുസ്മരണം മാത്രമല്ല ഉള്ളത്; ഈ പ്രബന്ധ സമാഹാരം യഥാർത്ഥമായ മനുഷ്യാവകാശത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും ബന്ധു ആര്, ശത്രു ആര് എന്നു വെളിപ്പെടുത്തുകയും ചെയ്യുന്നു.

ഓരോ സമരത്തെയും കുറിച്ചെഴുതിയിട്ടുള്ളത് അതു നയിക്കുന്നതിൽ സുപ്രധാന മായ പങ്കുവഹിച്ച വ്യക്തി തന്നെയാണ്. നേരിട്ടു പങ്കെടുത്തതിൻെറ തുടിപ്പും ചൂടും പ്രബന്ധങ്ങൾക്കുണ്ട് എന്നർത്ഥം. സഖാക്കൾ ബസവപുന്നയ്യ, ഗോദാവരി പരുലേക്കർ, അബ്ദുല്ലാ റസൂർ, ഹർ കിഷൻസിങ് സൂർജിത്, ദശരഥ്ദേബ് തുടങ്ങിയ നേതാക്കളുടെ-അഹത്തെ അണിയറയിൽ ഒതുക്കിനിർത്തിക്കൊണ്ടുള്ള—അനുഭവ വിവരണം ഈ പ്രബന്ധങ്ങൾക്കു മൂല്യം വർദ്ധിപ്പിക്കുന്നു.







എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

പാവപ്പെട്ട കീഴ്ജീവനക്കാരെ വിദൂരസ്ഥലങ്ങളിലേക്കു മാറ്റി ആഹ്ളാദാതിരേകം അനുഭവിച്ചിരുന്ന ഒരുദ്യോഗസ്ഥൻ മുൻപുണ്ടായിരുന്നു. ഒരു പ്രഭാഷണത്തിനിടയ്ക്ക് അദ്ദേഹം 'ഞാൻ അയാളെ അങ്ങോട്ടേക്കു മാറ്റി. ഇയാളെ മറ്റിടത്തേക്കുമാറ്റി' എന്നൊക്കെ വമ്പ് പറഞ്ഞപ്പോൾ രണ്ടാമത്തെ പ്രഭാഷകനായിരുന്ന ശൂരനാട്ടുകുഞ്ഞൻപിള്ളസ്സാറ് 'ആരെയും മാറ്റരുത്. മാറ്റിയാൽ പുണ്യത്തിനു ക്ഷയം വരും' എന്ന് അദ്ദേഹത്തെ നോക്കിപ്പറഞ്ഞു. എന്നിട്ടും ഉദ്യോഗസ്ഥൻ അടങ്ങിയില്ല. അദ്ദേഹം ജീവനക്കാരെ നിരന്തരം മാറ്റിക്കൊണ്ടിരുന്നു. അങ്ങനെയിരിക്കെ അദ്ദേഹം പെൻഷൻപറ്റി. 'അങ്ങോർ പെൻഷനും പറ്റുമോ' എന്ന് ചോദിച്ചു അതറിഞ്ഞ ഒരാൾ. ജോലിയിൽ നിന്നു വിരമിച്ചതിനുശേഷം അദ്ദേഹത്തിന് ഒരർദ്ധസർക്കാർ സ്ഥാപനത്തിൽ ജോലികിട്ടി. അവിടെനിന്ന് ഒരുത്തനെയും മാറ്റാൻ പറ്റാത്തതുകൊണ്ട് അദ്ദേഹം ഒരു മുറിയിലിരിക്കുന്ന ക്ളാർക്കിനെ അടുത്തമുറിയിലേക്കു മാറ്റി. അവിടെനിന്ന് അയാളെ കുറച്ചുകൂടെ അപ്പുറത്തുള്ള മുറിയിലേക്കും. ഒരുവർഷം കഴിഞ്ഞപ്പോൾ ആ ജോലിതീർന്നു. വീട്ടിലിരിപ്പായി. മാറ്റാൻ ഒരു മാർഗ്ഗവും കാണാതെ അദ്ദേഹം സ്വന്തം ഭവനത്തിലെ മരസ്സാമാനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും മാറ്റി. മേശകിടന്നസ്ഥലത്തു കട്ടിൽ. കട്ടിൽ കിടന്ന സ്ഥലത്ത് സ്റ്റാൻഡ്. സ്റ്റാൻഡിരുന്ന സ്ഥലത്ത് റേഡിയോ. വീട്ടിലെ ഫർണിച്ചറും മറ്റും സെക്കൻഡ് സമയം കൊണ്ടു മാറുന്നതുകണ്ടു ബന്ധുക്കൾ അദ്ഭുതപ്പെട്ടു. എന്താണ് ഇതിൻെറ മനഃശാസ്ത്രം? വ്യക്തികളെയും വസ്തുക്കളെയും മാറ്റുമ്പോൾ താനും നന്മയിലേക്കു മാറുന്നു എന്നാവാം അദ്ദേഹം വിചാരിച്ചത്. ഓഫീസിൽ പത്തുമിനിറ്റ് വൈകിവന്ന ക്ളാർക്കിനെ തിരുവനന്തപുരത്തുനിന്നു കാസറഗോഡിലേക്കു മാറ്റുമ്പോൾ ശിക്ഷയിലൂടെ അയാളെ നന്നാക്കുന്നു, താൻ സാന്മാർഗ്ഗികത്വത്തിലൂടെ ഉത്കൃഷ്ടതനേടുന്നു എന്നായിരിക്കാം അദ്ദേഹത്തിൻെറ ചിന്ത. പക്ഷേ അന്യരെ മാറ്റുന്നതുകൊണ്ട് തനിക്ക് ഉത്കൃഷ്ടത വരികില്ലെന്ന് അദ്ദേഹമറിഞ്ഞില്ല. എൻെറ വീട്ടിൻെറ മുൻപിൽ പനിനീർച്ചെടികളുണ്ട്. അവനിറയെ പൂക്കളും. അവയുടെ മധ്യത്തിൽ നില്ക്കുമ്പോൾ പരിമളവും സൗന്ദര്യവും ആസ്വദിച്ച് എനിക്കു മാനസാന്തരം വരുന്നു. ഞാൻ ദിവസവും കാലത്ത് ഓരോ ചെടിയും പിഴുതെടുത്തു മറ്റൊരു സ്ഥലത്തു നട്ടാലോ? എനിക്ക് എന്തെങ്കിലും ഉത്കൃഷ്ടത കൈവരുമോ? വരികില്ലെന്നുമാത്രമല്ല, ഞാൻ അധഃപതിക്കുകയും ചെയ്യും. 'യുദ്ധവും സമാധാനവും' എന്ന നോവലിലൂടെ കടന്നുപോകുമ്പോൾ എനിക്കു മാനസികോന്നമനം. അതിനെ സംഗ്രഹിച്ചെഴുതിയാൽ മനസ്സിനു താഴ്ച. സാഹിത്യത്തിന് രൂപശില്പവും ഭാവശില്പവുമുണ്ട്. അതിനെ തകർക്കുന്നവൻ സ്വയംതകരുകയാണ്.

## ചോദ്യം, ഉത്തരം

''ജവഹർലാൽ നെഹ്റുവിൻെറ വലിയ നിർഭാഗ്യം ഏത്?''

''നെഹ്റുവിൻെറ വലിയ പരാജയമേതെന്ന് 'ന്യൂസ്വീക്കി'ൻെറ കോളമിസ്റ്റ് വിട്ടാച്ചി അദ്ദേഹത്തോടു ചോദിച്ചു. നെഹ്റു മറുപടിപറഞ്ഞത് 'എൻെറ ഏറ്റവും വലിയ പരാജയം ഈ സർക്കാരിൻെറ രൂപം മാറ്റാൻകഴിഞ്ഞില്ല, ഇത് ഇപ്പോഴും കൊളോണിയൽ ഗവൺമെൻറാണ്' എന്നാണ്. നെഹ്റുവിൻെറ ദൗർഭാഗ്യമേതെന്ന് എനിക്കറിഞ്ഞുകൂടാ. ഭാഗ്യം ഏതെന്ന് അറിയാം. തനിക്കുശേഷമുള്ള പ്രധാനമന്ത്രിമാരുടെ ഭരണം കാണാൻ അദ്ദേഹം ജീവിച്ചിരുന്നില്ല എന്നതാണു വലിയ ഭാഗ്യം.''

''ഗാന്ധിജി ഇപ്പോൾ ജീവിച്ചിരുന്നെങ്കിൽ?''

''അദ്ദേഹം വിരിമാറുകാണിച്ച് സ്നേഹിത, ഗോഡ്സേ വരൂ, നിറയൊഴിക്കു എന്നു ആവശ്യപ്പെടുമായിരുന്നു.''

''ദാമ്പത്യജീവിതത്തിൻെറ വിവിധഘട്ടങ്ങൾ വിവരിക്കാമോ?''

''ചെറിയ ഉത്തരത്തിൽ അതെങ്ങനെ കഴിയും? ആദ്യത്തെ പതിന്നാലുദിവസങ്ങളിൽ ഓമനേ എന്നുവിളിക്കും. അതുകഴിഞ്ഞാൽ കുറെക്കാലത്തേക്കു അയാൾ അവളുടെ പേരിനെ ചെല്ലപ്പേരാക്കിവിളിക്കും. സരോജമെന്നാണു പേരെങ്കിൽ സരൂ എന്നോ പങ്കജമെന്നാണു പേരെങ്കിൽ ഇങ്കാങ്കി എന്നോ വിളിക്കും. മാസങ്ങൾ കഴിയുമ്പോൾ എടീഎന്നു ചേർത്തു ശരിയായ

**യുദ്ധവും സമാധാനവും എന്ന നോവലിലൂടെ കടന്നുപോകുമ്പോൾ എനിക്ക് മാനസികോന്നമനം. അതിനെ സംഗ്രഹിച്ചെഴുതിയാൽ മനസ്സിനു താഴ്ച. സാഹിത്യത്തിന് രൂപശില്പവും, ഭാവ ശില്പവുമുണ്ട്. അതിനെ തകർക്കുന്നവർ സ്വയം തകരുകയാണ്.**



അനൈസ് നീൻ

പേരാവും വിളിക്കുക. പിന്നീട് അച്ചടിക്കാൻ വയ്യാത്ത പൂർവപദത്തോടെ മോളേ എന്നു വിളിക്കും. കാലമേറെക്കഴിയുമ്പോൾ ഒന്നും വിളിക്കാതെ മുറിയിൽകയറി മൗനമവലംബിച്ച് ഇരിക്കും. വല്ലതുമാവശ്യമുണ്ടെങ്കിൽ വേലക്കാരോടോ മക്കളോടോ. മാത്രമേ ചോദിക്കുകയുള്ളു.''

''നിങ്ങളുടെ വിമർശനം ഒന്നാംകിടയിലുള്ളതാണെന്നല്ലേ നിങ്ങളുടെ വിചാരം?''

''അല്ല. ഭ്രാന്തിന്റെ ആരംഭമുള്ളവരാണ് തങ്ങളുടെ രചനകൾ ഉത്കൃഷ്ടങ്ങളാണെന്നു വിചാരിക്കുക. എനിക്ക് ഭ്രാന്തില്ല. അതിന്റെ ആരംഭവുമില്ല.''

''ഏതു നോവൽ വായിക്കുമ്പോഴാണ് അസാധാരണമായ ആഹ്ളാദമുണ്ടാവുക?''

''പ്രൂസ്തിന്റെ 'Remembrance of Things Past' എന്ന നോവൽ. അതു ജനിപ്പിക്കുന്ന അനുഭൂതിവിശേഷം വിവരിക്കാൻ വാക്കുകളില്ല. കലയുടെ മഹാദ്ഭുതം എന്നേപറയേണ്ടു.''

''ഇന്നത്തെ ഇന്ത്യ?''

''ഒരു പേടിസ്സ്വപ്നം. ഇതിൽനിന്ന് പ്രായംകൂടിയ ഞാൻ ഉണർന്ന് എഴുന്നേല്ക്കില്ല. നിങ്ങൾ ചെറുപ്പക്കാരനാണെങ്കിൽ ചിലപ്പോൾ എഴുന്നേറ്റെന്നുവരും.''

''ഇംഗ്ളീഷ് ഭാഷയെ ഇന്ത്യയിൽ നിന്നു നിഷ്കാസനം ചെയ്യുന്നതിനെക്കുറിച്ച് നിങ്ങളുടെ അഭിപ്രായമെന്ത്?''

''ഗാന്ധിജി, നെഹ്റു ഇവർക്കും മറ്റുള്ള നേതാക്കന്മാർക്കും ഇംഗ്ളീഷ് ഭാഷ അറിയാമായിരുന്നതുകൊണ്ടാണ് ഇംഗ്ളീഷുകാരെ ഇവിടെനിന്ന് ഓടിക്കാൻ അവർക്കു കഴിഞ്ഞത്. ഇപ്പോൾ നമുക്കു ശത്രുക്കൾ ഏറെയാണ്. അവരെ ഓടിക്കാനും ആ ഭാഷ വേണം. എപ്പോൾ നമ്മൾ ഇംഗ്ളീഷിനെ പരിപൂർണ്ണമായി ഒഴിവാക്കുമോ അപ്പോൾ നമ്മൾ കാട്ടാളത്തത്തിലേക്കു വീഴും.''

''അഹങ്കരിക്കുന്ന കവികളെക്കുറിച്ച് എന്തുപറയും? അഹങ്കരിക്കുന്ന കഥാകാരന്മാരെക്കുറിച്ച് എന്തുപറയും?''

''യഥാർത്ഥമാണ് സർഗ്ഗശക്തിയെങ്കിൽ അഹങ്കാരം ഉണ്ടാവുകയില്ല. വള്ളത്തോൾ, ഉള്ളൂർ, ജി. ശങ്കരക്കുറുപ്പ്, ചങ്ങമ്പുഴ, ഇടപ്പള്ളി ഇവരോടു ഞാൻ സംസാരിച്ചിട്ടുണ്ട് പലപ്പോഴും. എസ്.കെ. പൊറ്റെക്കാട്, മുഹമ്മദ് ബഷീർ, കാരൂർ, തകഴി ഇവരോടും ഞാൻ സംഭാഷണം നടത്തിയിട്ടുണ്ട്. ഇവരിൽ ആരും അഹങ്കാരിയായി തോന്നിയിട്ടില്ല. സ്വന്തം നിലനില്പിനെക്കുറിച്ച് സംശയമുള്ള അല്പപ്രഭാവന്മാരാണ് അഹങ്കാരം കാണിക്കുക.''

''ഗാന്ധിജി ഇപ്പോൾ ജീവിച്ചിരുന്നെങ്കിൽ''?

''അദ്ദേഹം വിരിമാറു കാണിച്ച് സ്നേഹിത, ഗോഡ്സേ വരൂ, നിറയൊഴിക്കൂ എന്ന് ആവശ്യപ്പെടുമായിരുന്നു.''

## അതിഭാവുകത്വം

ഓസ്കർ വൈൽഡ്, ഡിക്കിൻസിന്റെ ഒരു കഥാപാത്രത്തെക്കുറിച്ചു പറഞ്ഞത് എല്ലാവർക്കുമറിയാം. എങ്കിലും ഞാനുമതു എഴുതിക്കൊള്ളട്ടെ. "One must have a heart of stone to read the death of Little Nell without laughing."—നെൽ. എന്ന കുട്ടിയുടെ മരണത്തിന്റെ വർണ്ണന ചിരിക്കാതെ വായിച്ചു തീർക്കണമെങ്കിൽ അയാളുടെ ഹൃദയം കരിങ്കല്ലുകൊണ്ട് ഉണ്ടാക്കിയതായിരിക്കണം എന്നു സ്വതന്ത്ര തർജ്ജമ. അതിഭാവുകത്വത്തിന്റെ ദോഷമിതാണ്. ഇടയ്ക്കിടയ്ക്ക് വികാരത്തിന്റെ ചൂടിനും പിരിമുറുക്കത്തിനും യഥാക്രമം തണുപ്പും അയവും വരുത്തിയില്ലെങ്കിൽ വായനക്കാരന് അസ്വസ്ഥതയുണ്ടാകും. ആ അസ്വസ്ഥത കലാസൃഷ്ടിയിൽ നിന്ന് അയാളെ അതിദൂരം അകറ്റിക്കളയും. ഒരു ശോകഗാനം ഒരേരീതിയിൽ ഒരുമണിക്കൂർ നേരംപാടുക; അല്ലെങ്കിൽ സംഗീതോപകരണത്തിൽ അതു വായിക്കുക. അസഹനീയമാണത്. തകർന്ന വൃദ്ധൻ, തകർന്ന വൃദ്ധ(അയാളുടെ ഭാര്യ), ഓടിപ്പോയ മകൾ ഈ മൂന്നുപേരെക്കൊണ്ട് ശ്രീ. എൻ.രാജൻ സൃഷ്ടിക്കുന്ന ലോകം (ശരണാർത്ഥികൾ എന്ന കഥ കലാകൗമുദി) ഒരു താൽകാലികാശ്വാസവും പ്രദാനം ചെയ്യാത്ത നീണ്ടരോദനമാണ്. അതു കേട്ടുകേട്ടു നമുക്ക് മടുപ്പ് ഉണ്ടാകുന്നു. ഇത്തരം കഥകളിൽ ചിന്തകളില്ല, വിഷൻ ഇല്ല. 'നിങ്ങൾ കരയുകില്ലേ? എന്നാൽ ഞാൻ കരയിക്കും' എന്നരീതിയാണ് കഥാകാരന്റേത്. സാഹിത്യസംസ്കാരം വളരെക്കുറഞ്ഞ ആളുകളെ രസിപ്പിക്കാൻ മാത്രം പറ്റിയതാണ് രാജന്റെ ചെറുകഥ.

★ ★ ★ ★

''പ്രജ്ഞയുടെ പ്രവർത്തനങ്ങളെയും സദാചാരപരവും ധൈഷണികവുമായ ശക്തികളെയും നിരോധിക്കലാണ് അതിഭാവുകത്വത്തിന്റെ അടിസ്ഥാനഘടകം. ഈ ശക്തികളെ നിരോധിച്ചാൽ വായനക്കാരൻ അത്തരം എഴുത്തുകാരന്റെ ലഘൂകരിക്കപ്പെട്ട വീക്ഷണഗതി അംഗീകരിക്കും. അപ്പോൾ ചിന്തകൊണ്ടു പ്രതിബന്ധം സൃഷ്ടിക്കാത്ത വികാരപ്രവാഹത്തിൽ വായനക്കാരൻ നീന്തിത്തുടിക്കും''—ഒരു പാശ്ചാത്യനിരൂപകൻ.

അതിഭാവുകത്വത്തിന്റെ സന്തതികൾ:

1. ഇതിനൊക്കെ പ്രതികാരം ചെയ്യാതടങ്ങുമോ
പതിതരേ നിങ്ങൾ തൻ പിൻമുറക്കാർ

—കോപത്തിനാണ് ഇവിടെ പ്രാധാന്യം

2. മാറ്റുവിൻ ചട്ടങ്ങളെ സ്വയമല്ലെങ്കിൽ
മാറ്റുമതുകളീനിങ്ങളെത്താൻ

—ആശയമുണ്ടെങ്കിലും വികാരം അതിന്റെ കരകളെ കവിഞ്ഞു ഒഴുകുന്നു.

3. Oh lift me from the grass!
I die! I faint! I fail

(Shelley)

അയഥാർത്ഥമായ വികാരത്തിന്റെ പെരുവെള്ളപ്പാച്ചിൽ!

## ഹാസ്യോത്പാദകം

ചില റ്റെറസുകളുടെ കൊച്ചുവിടവിൽ നിന്നോ വലിയ കെട്ടിടങ്ങളുടെ വിള്ളലുകളിൽ നിന്നോ അരയാലിന്റെ തൈ പൊടിച്ചു നില്ക്കുന്നതു വായനക്കാർ കണ്ടിട്ടില്ലേ? മാമരമായ അരയാൽ കണ്ടാൽ അതിനോടു തോന്നുന്ന ബഹുമാനം ആ കൊച്ചു ചെടിയോടു തോന്നുകയില്ലെന്നു മാത്രമല്ല തെല്ലു പുച്ഛം തോന്നുകയും ചെയ്യും. വി.കെ.എൻ എന്ന മട്ടുപ്പാവിന്റെയോ സൗധത്തിന്റെയോ വിടവിൽ നിന്നു പൊടിച്ചുനിന്ന ഒരുകൊച്ചു അരയാൽച്ചെടിയായിട്ടാണ് ഹാസ്യലേഖനങ്ങളെഴുതിയ മാർഷലിനെ അക്കാലത്ത് ഈയുള്ളവൻ കണ്ടത്. വിള്ളലിൽനിന്ന് എന്തുപൊടിച്ചുവന്നാലും അതു വളരുകില്ല, ജീർണ്ണിച്ചുപോകും. മാർഷലിന്റെ അമ്മാതിരിയുള്ള ലേഖനങ്ങളും കഥകളും മുണ്ടശ്ശേരിയുടെ ഭാഷയിൽ പറഞ്ഞാൽ അമ്പേനശിച്ചുപോയി. ഇപ്പോൾ അദ്ദേഹം സ്വന്തം അനുഭവത്തിന്റെ 'കോട്ടിലീഡൻ' (Cotyledon=ആദ്യപത്രം) കാണിച്ച് പൊന്തിവന്നിരിക്കുന്നു. മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ''ചതിവാക്കോതിയ നേതാവ്'' എന്ന കഥയെയാണ് (അതോ ലേഖനമോ?) ഞാൻ ലക്ഷ്യമാക്കുന്നത്. എല്ലാവരെയും തെക്കോട്ടുപോകാൻ ഉപദേശിക്കുന്ന ഒരു നേതാവ് വടക്കോട്ടുപോകുകയും ചായക്കടക്കാരനെ പറ്റിക്കുകയും ചെയ്യുന്നു. പ്രാഥമികപത്രം കാണിക്കുന്ന സസ്യമുളയ്ക്കും കാണുമൊരു ഭംഗി. മാർഷലിന്റെ ഈ സസ്യാങ്കുരത്തിന് വൈരൂപ്യമല്ലാതെ വേറൊന്നുമില്ല. ഹാസ്യവുമായി മാർഷലിന് ഒരു ബന്ധവുമില്ല. ഹാസ്യപ്രയോഗത്തിനു കഴിവില്ലാത്തയാൾ അതിനു യത്നിക്കുന്നതാണ് ഹാസ്യോത്പാദകം.

## നിരീക്ഷണങ്ങൾ ഒറ്റവാക്യത്തിൽ

വരുന്തുകൾ കോഴിക്കുഞ്ഞുങ്ങളെ റാഞ്ചിയെടുക്കുന്നതുപോലെ ഇടപ്പള്ളിക്കവികളുടെ 'പദപ്രയോഗകുക്കുട ശാബകങ്ങളെ' ചില കവികൾ റാഞ്ചിക്കൊണ്ടു പറന്നുപോയി.

2. പ്രവേശനദ്വാരങ്ങളില്ലാത്ത കന്മതിലിനാൽ ചുറ്റപ്പെട്ട പ്രാചീന ദുർഗ്ഗഹർമ്മ്യമാണ് ഉള്ളൂർക്കവിത.

3. സി.വി. കുഞ്ഞുരാമൻ, മന്നത്തു പദ്മനാഭൻ, എം.ആർ.നായർ, സഞ്ജയൻ, ഈ.വി.കൃഷ്ണപിള്ള ഇവർ മാത്രമേ മലയാളഭാഷ മലയാളഭാഷയായി എഴുതിയിട്ടുള്ളു.

4. കാവ്യജീവിതമാരംഭിച്ച് മുപ്പതുവർഷം കഴിഞ്ഞിട്ടും നമ്മുടെ പലകവികളും തുടങ്ങിയിടത്തേനില്ക്കുന്നുള്ളു.

5. ജി. ശങ്കരക്കുറുപ്പ് മഹാകവിയാണെങ്കിലും അദ്ദേഹത്തിന്റെ സിംബലിസം പ്രചിന്തിതമാണ്. (Contrived).

6. കേരളത്തിലെ കഥാകാരന്മാർ ജനിച്ചത് കേരളത്തിൽ ആണെങ്കിലും അവരുടെ കഥകൾ വായിച്ചാൽ ലാറ്റിനമേരിക്കയിലോ യൂറോപ്പിലോ ആണ് അവരുടെ ജനനമെന്നു തോന്നും.

7. കേരളത്തിലെ വായനക്കാർക്കുള്ള മാനസികാരോഗ്യം ഇവിടത്തെ സാഹിത്യകാരന്മാർക്കില്ല.

## അലട്ടൽ

ഞാനൊരു കഥ കേട്ടിട്ടുണ്ട്. ഒരുത്തൻ കാപ്പിക്കടയിൽകയറി ഓർഡർ ചെയ്തു. ''രണ്ടു കരിഞ്ഞപൂരി. ഉപ്പുകൊണ്ടുനാക്കിൽ വയ്ക്കാൻ വയ്യാത്ത ഉരുളക്കിഴങ്ങുകറി. ഉരുളക്കിഴങ്ങുവെന്തിരിക്കാൻ പാടില്ല. പാലില്ലാത്ത, പഞ്ചാരയില്ലാത്ത കറുത്ത കാപ്പി. അതിൽ കാപ്പിപ്പൊടി എത്ര കുറച്ച് ഇടാമോ അത്രമാത്രമേ ഇടാവൂ. കാപ്പിയിൽ കുറഞ്ഞതു രണ്ടു തലമുടിനാരെങ്കിലും വേണം.'' അദ്ഭുതപ്പെട്ടു കാപ്പിക്കടയിലെ പെണ്ണുനിന്നപ്പോൾ ''എന്തെടീപറഞ്ഞതുകേട്ടില്ലേ വേഗം ഞാൻ പറഞ്ഞതൊക്കെ കൊണ്ടുവാ. ഇല്ലെങ്കിൽ ഞാൻ മാനേജറോടു പറഞ്ഞു നിന്നെ ഇവിടെ നിന്നു ഡിസ്മിസ് ചെയ്യിക്കും.'' എന്ന് അയാൾ ഗർജ്ജിച്ചു. നീലനിറത്തിലുള്ള യൂനിഫോംധരിച്ച് തലയിൽ ഭംഗിയുള്ള കൊച്ചുതൊപ്പിവച്ച് നിന്ന ആ സുന്ദരിപ്പെണ്ണ് അവയെല്ലാം പതിനഞ്ചു മിനിറ്റിനകം അയാളുടെ മുൻപിൽ കൊണ്ടുനിരത്തി: വന്നവൻ അവളോട് ആജ്ഞാപിച്ചു. ''ഇനി ഈ കസേരയിലിരുന്നു പ്നാറ്റ്. പ്നാറ്റൽ അറിഞ്ഞുകൂടേ? ഞാൻ പറഞ്ഞുതരാം. 'നിങ്ങളുടെ കൂടെവന്നിട്ട് ഇതുവരെ എന്നെ ഒരു സിനിമയ്ക്കു കൊണ്ടുപോയിട്ടുണ്ടോ? ഒരു നല്ല സാരിവാങ്ങിച്ചു തന്നിട്ടുണ്ടോ? അപ്പുറത്തെ കമലമ്മയുടെ നായര് കളർ റ്റെലിവിഷൻ വാങ്ങിച്ചു. നമുക്ക് ഒരു കൊച്ചുറേഡിയോയെങ്കിലുമുണ്ടോ? റേഷൻ ഇന്നുവാങ്ങണം. മണ്ണെണ്ണ വന്നിട്ടുണ്ട്. രണ്ടിനും പണം തരുന്നില്ലല്ലോ നിങ്ങൾ. നിങ്ങൾ എന്തരു ഭർത്താവ്?' കാപ്പികുടിക്കാൻവന്നവൻ വീട്ടിലെ രംഗം അഭിനയിക്കുകയാണെന്ന് അപ്പോഴാണ് അവൾക്കു മനസ്സിലായത്.

മാതൃഭൂമി എന്നുപേരുള്ള നല്ല കാപ്പിക്കടയിൽ കയറി ചിന്താഭവനത്തിലെ പ്നാറ്റ് നടത്തുകയാണ് ശ്രീ.ശിഹാബുദ്ദീൻ പൊയ്ത്തുംകടവ് (അലട്ടൽ എന്നതു ഗ്രാമ്യപ്രയോഗമാകുമ്പോൾ പ്നാറ്റ് എ.നാകും). ഒരു വ്യത്യാസം. കാപ്പികുടിക്കാനെത്തിയവൻ പെണ്ണിനു പറഞ്ഞുകൊടുത്ത വാക്യങ്ങൾ ആർക്കും മനസ്സിലാകും. ശിഹാബുദ്ദീന്റെ അലട്ടൽ വാക്യങ്ങളുടെ അർത്ഥം എനിക്കു ''പുടികിട്ടണില്ല.'' സാഹിത്യനിരൂപണം എന്ന മഹനീയമായ കർമ്മത്തെ ഇങ്ങനെ ക്ഷുദ്രത്വത്തോളമെത്തിക്കുന്നത് തെറ്റാണെന്ന് എനിക്കറിയാം. വായനക്കാർ സദയംക്ഷമിക്കണം. ശിഹാബുദ്ദീൻ അത്രയ്ക്കു എന്നെ പീഡിപ്പിച്ചു ഈ രചനകൊണ്ട്. നാലുരൂപകൊടുത്തു വാരികവാങ്ങുന്നവരെ ഇങ്ങനെ നിഗ്രഹിക്കുന്നത് ചെറിയ ക്രൂരതയല്ല, വലിയ ക്രൂരതയാണ്.

## ഇ.എം.എസ്

''സ്വാതന്ത്ര്യലബ്ധിക്കും കേരള സംസ്ഥാന രൂപീകരണത്തിനും ശേഷം പുതിയ ബൂർഷ്വാസമൂഹവും പലതരം ജീർണ്ണതകൾക്ക് ഇരയായി. അതിന്റെ പ്രത്യക്ഷോദാഹരണമാണ് ഇന്നത്തെ പൈങ്കിളി സാഹിത്യം. സ്വയം തകരുന്നതോടൊപ്പം; വളരുന്ന തലമുറയെ ആകെ തകർക്കുകകൂടി ചെയ്യുന്ന പൈങ്കിളി സാഹിത്യകാരന്മാർ ''പൂരപ്രബന്ധ''കാരന്റെ പിൻമുറക്കാരാണ്.

ഈ യാഥാർത്ഥ്യത്തിലേക്ക് വിരൽചൂണ്ടാൻ ''ഭാഷാപോഷിണി'' ചർച്ചയിൽ പങ്കെടുത്ത ഒരു സാഹിത്യകാരനും കഴിഞ്ഞിട്ടില്ല.''

ശ്ളീലമെന്ത്? അശ്ളീലമെന്ത്? എന്നതിനെക്കുറിച്ച് 'ഭാഷാപോഷിണി'യിൽ ഉണ്ടായിരുന്ന,



ഇ.എം.എസ്

കാവ്യജീവിതമാരംഭിച്ച് മുപ്പതുവർഷം കഴിഞ്ഞിട്ടും നമ്മുടെ പല കവികളും തുടങ്ങിയിടത്തേ നിൽക്കുന്നുള്ളു.



വിലാസിനി

എഴുത്തുകാരുടെ അഭിപ്രായപ്രകടനങ്ങളെക്കുറിച്ച് യുക്തി, സ്പഷ്ടത, നിഷ്പക്ഷത ഇവയോടു കൂടി ശ്രീ. ഇ.എം.എസ്. നമ്പൂതിരിപ്പാട് 'ദേശാഭിമാനി' വാരികയിൽ എഴുതിയ ലേഖനത്തിന്റെ ഒടുവിലത്തെ രണ്ടു ഖണ്ഡികകളാണു മുകളിൽ കൊടുത്തിട്ടുള്ളത്.

ശ്ളീലഃ എന്ന സംസ്കൃതപദം ശ്രീലഃ എന്ന സംസ്കൃതപദത്തിനു സദൃശമാണ്. ശ്രീയുള്ളവൻ ശ്രീലൻ അല്ലെങ്കിൽ ശ്ളീലൻ. ശ്രീയില്ലാത്തത് അങ്ങനെ അശ്ളീലമായിമാറുന്നു. മലയാളത്തിൽ ഏതർത്ഥത്തിൽ നമ്മൾ അശ്ളീലപദം ഉപയോഗിക്കുന്നുവോ ആ അർത്ഥത്തിൽ സംസ്കൃത ഭാഷയിൽ അതു ഉപയോഗിക്കുന്നില്ല. ലൈംഗികവികാരം ഇളക്കിവിടുന്ന പദപ്രയോഗങ്ങളെയാണ് നമ്മൾ അശ്ളീലമായി കരുതുന്നത്. ഇംഗ്ളീഷിലെ *Obscenity, Vulgarity* ഈ പദങ്ങൾക്കും അവാച്യത, അസഭ്യത, അശിഷ്ടത എന്നൊക്കെ മാത്രമേ അർത്ഥമുള്ളു. ഒരുപക്ഷേ pornography എന്നതിനെയാവാം അശ്ളീലമായി പത്രാധിപർ ദർശിച്ചത്. ആ ദർശനം ശരിയാണുതാനും. ലൈംഗികത്വത്തിന്റെ ശാരീരികാംശങ്ങൾക്കു പ്രാധാന്യം നല്കി രചിക്കപ്പെടുന്ന അശ്ളീലരചനകൾ ഒരുവിഭാഗം. ഹെൻട്രിമില്ലർ, അനൈസ് നീൻ ഇവരുടെ നോവലുകൾ (നീൻ ചെറുകഥകളും എഴുതിയിട്ടുണ്ട്) ഇതിൽ പെടുന്നു. സാഡിസം തുടങ്ങിയ മാനസികഭ്രംശങ്ങളെ വർണ്ണിക്കുന്നവ മറ്റൊരുവിഭാഗം. ഫ്രഞ്ചെഴുത്തുകാരൻ സാദിന്റെ നോവലുകൾ ഉദാഹരണങ്ങൾ. ഇവയെ അശ്ളീല ഗ്രന്ഥങ്ങളായി കരുതിയാൽ തെറ്റില്ല എന്നാണ് എനിക്കു തോന്നുന്നത്. കാരണം പറയാം. നമ്മൾ റോഡിലൂടെ നടക്കുമ്പോൾ ഭിത്തിയിൽ ലൈംഗികവേഴ്ചയെ കാണിക്കുന്ന സിനിമാപ്പരസ്യം കണ്ടുവെന്നിരിക്കട്ടെ. അല്ലെങ്കിൽ പച്ചയായ തെറി ആരെങ്കിലും എഴുതിവച്ചത് കാണാൻ ഇടയായി എന്നു കരുതു. ഉടനെ നമുക്ക് ഒരു ചെറിയ ഞെട്ടലുണ്ടാകുന്നു. രക്തം കൂടുതൽ വേഗത്തിൽ പ്രവഹിക്കുന്നു. ഇവ മനസ്സിനും ശരീരത്തിനും അസുഖദായകമായിബ്ഭവിക്കുന്നു. വ്യക്തിക്ക് ഇങ്ങനെ അസ്വസ്ഥയുളവാക്കാൻ വേറൊരുവ്യക്തിക്ക് അധികാരമില്ലാത്തതുകൊണ്ട് അശ്ളീലരചന ശിക്ഷാർഹമാണെന്നു സർക്കാർ നിയമമുണ്ടാക്കിയിരിക്കുന്നു. മില്ലറുടെയും നീനിന്റെയും രചനകൾ സമുദായത്തിന്റെ ആരോഗ്യത്തിനു ഹാനിവരുത്തുന്നു. അതിനാൽ അവ ആദരണീയങ്ങളല്ല.

ഇവിടെപ്പറഞ്ഞരീതിയിൽ പൈങ്കിളിസാഹിത്യം അശ്ളീലമല്ല. പ്രസിദ്ധനായ പൈങ്കിളിസാഹിത്യകാരൻ മുട്ടത്തുവർക്കിയാണ്. അദ്ദേഹത്തിന്റെ പല നോവലുകളും ഞാൻ വായിച്ചിട്ടുണ്ട്. വിലക്ഷണമായ ശാരീരികബന്ധങ്ങളിലേക്കു ചെല്ലുന്ന വർണ്ണനകൾ ഞാൻ അവയിൽ കണ്ടിട്ടില്ല. പ്രസിദ്ധിയാർജ്ജിച്ച മറ്റു പൈങ്കിളി നോവലിസ്റ്റുകളുടെ കൃതികളിലും അശ്ളീലവർണ്ണനകൾ ഇല്ല. സ്വാഭാവികവികാരങ്ങളെ അയഥാർത്ഥമായി ആവിഷ്കരിച്ച് സത്യത്തെ അസത്യമാക്കുന്നു എന്നതിലാണ് നമ്മൾ അവരുടെ കൃതികളിലെ തിന്മകാണേണ്ടത്. സംഭവങ്ങളെയും വികാരങ്ങളെയും യഥാർത്ഥീകരിക്കാതെ അവർ അയഥാർത്ഥീകരിച്ചു. അങ്ങനെ സാഹിത്യത്തിന് അക്കൂട്ടർ ജീർണ്ണതവരുത്തി. സത്യമിതായതുകൊണ്ടു ''പൂര പ്രബന്ധകാര''ന്റെ പിൻമുറക്കാരാണ് പൈങ്കിളി സാഹിത്യകാരന്മാർ എന്ന ശ്രീ. ഇ.എം.എസ്സിന്റെ പ്രസ്താവം എത്രകണ്ടു ശരിയാണെന്ന് ആലോചിക്കേണ്ടിയിരിക്കുന്നു. മാത്രമല്ല. സഗൗരവം സാഹിത്യസൃഷ്ടിനിർവഹിക്കുന്ന നമ്മുടെ ചില ആളുകളുടെ കൃതികളിൽ കാണുന്ന പച്ചത്തെറികൾ ഈ പൈങ്കിളിസാഹിത്യകാരന്മാരുടെ കൃതികളിൽ കാണാനേയില്ല.

## പുതിയ പുസ്തകം

മോക്ഷത്തിനു സഹായിക്കുന്ന ശ്രേയസ്സുണ്ട്. ലൗകികമായ ഉയർച്ചയ്ക്കു സാഹായ്യമരുളുന്ന പ്രേയസ്സുമുണ്ട്. വിദ്യാരൂപമാണ് ശ്രേയസ്സ്; അവിദ്യാരൂപം പ്രേയസ്സ്. ശ്രേയസ്സിനെ സ്വീകരിച്ചാൽ നന്മയുണ്ടാകും. ദുഃഖകാരണമാകുന്ന പ്രേയസ്സിനെ നിരാകരിക്കാതിരുന്നാൽ തിന്മ ഫലം. കഠോപനിഷത്തിൽ പറഞ്ഞിട്ടുള്ളതാണ് ഇത്. പ്രഖ്യാതങ്ങളായ ഈശാവാസ്യം തുടങ്ങിയ ഉപനിഷത്തുകൾ ശ്രേയസ്സിനുള്ള മാർഗ്ഗങ്ങൾ ചൂണ്ടിക്കാണിക്കുന്നു. അത്ര പ്രഖ്യാതങ്ങളല്ലാത്ത സന്ന്യാസോപനിഷത്തുകളുടെയും പ്രവൃത്തി അതുതന്നെ. ഇവ ഇരുപതാണ്. ആരുണി തുടങ്ങിയ ഈ ഇരുപത് ഉപനിഷത്തുകളെയും ഇംഗ്ളീഷിലേക്കു തർജ്ജമ ചെയ്തു ഉജ്ജ്വലമായ അവതാരികയോടുകൂടി റ്റെക്സാസിലെ സംസ്കൃതം പ്രഫെസർ Patrick Olivelle പ്രസാധനം ചെയ്തിരിക്കുന്നു. Oxford University Press (പ്രസാധനം 1992-ൽ. വില 290 രൂപ.) ഹൈന്ദവ തത്ത്വചിന്തയുടെയും അതിന്റെ ഒരു ഭാഗമായ സന്ന്യാസത്തിന്റെയും കാതലായ അംശത്തിലേക്കു കടന്നു ഗ്രന്ഥകാരൻ വിശദീകരണങ്ങൾ നല്കുന്നത് കാണേണ്ട കാഴ്ചയാണ്; അറിയേണ്ട വസ്തുതയാണ്. സംസ്കൃതത്തിനും ഭാരതീയ തത്ത്വചിന്തയ്ക്കും വേണ്ടി സായ്പന്മാർ ചെയ്യുന്ന സേവനം മഹനീയമാണ്; നമ്മുടേതു തുച്ഛവും.



സുകുമാറിന്റെ 'കഷായ'ത്തിനു 'മേമ്പൊടി'യെന്ന പോലെ, ഡി.സിയുടെ കുങ്കുമം വാരികയിലെ കോളത്തിനു 'വാൽക്കഷണ'മെന്നപോലെ സാഹിത്യവാരഫലത്തിന്റെ ഇടയിൽ ഒരു പടിഞ്ഞാറൻ നേരമ്പോക്ക്. നേരമ്പോക്കിനുമാത്രമായി.

അധ്യാപകൻ കുട്ടിയോട്:- നിനക്ക് ആരായിത്തീരാനാണ് ആഗ്രഹം.

കുട്ടി:- ഡോക്ടറോ ചിത്രകാരനോ ജന്നലിലെ ചില്ലുകഴുകുന്നവനോ ആകണം.

അധ്യാപകൻ:- ഉത്തരം വ്യക്തമല്ലല്ലോ കുട്ടീ

കുട്ടി:- എന്തുകൊണ്ട്? വളരെ വ്യക്തമാണല്ലോ ഞാൻ പറഞ്ഞത്. എനിക്ക് ഒന്നുമുടുക്കാത്ത സ്ത്രീകളെ കാണണം.

## വ്യക്തികൾ

വള്ളത്തോൾ:- ഭാരതീയ സംസ്കാരത്തിന്റെ

**മില്ലറുടെയും നീനിന്റെയും രചനകൾ സമുദായത്തിന്റെ ആരോഗ്യത്തിന് ഹാനി വരുത്തുന്നു. അതിനാൽ അവ ആദരണീയങ്ങളല്ല.**



കേന്ദ്രസ്ഥാനത്ത് കവിത ചെന്നുചേരുമ്പോഴാണ് അത് ഉത്കൃഷ്ടമാകുന്നതെന്നു തെളിയിച്ച കവി. മൂന്നോ നാലോ തവണ ഞാൻ അദ്ദേഹത്തെ നേരിട്ടുകണ്ടിട്ടുണ്ട്. സംസാരിക്കുമ്പോഴെല്ലാം ജീനിയസ്സിന്റെ മുൻപിലാണു നില്ക്കുന്നതെന്നു എനിക്കു തോന്നിയിട്ടുണ്ട്. ക്ഷുദ്രവിഷയങ്ങളെക്കുറിച്ച് അദ്ദേഹം ഒന്നും പറയുകയില്ല. മഹാകവിയാണ് വള്ളത്തോളെങ്കിലും അദ്ദേഹത്തിന്റെ കാവ്യങ്ങൾ ഇന്നു പഴഞ്ചനായിപ്പോയിരിക്കുന്നുവെന്നു ചിലരുടെ വാദം. അതുശരിയാണെങ്കിൽ എല്ലാക്കവികളെയും കുറിച്ച് അതുതന്നെ പറഞ്ഞുകൂടേ?

## പി.കുഞ്ഞിരാമൻ നായർ

വിഗ്രഹാരാധനയിൽ വിശ്വസിക്കാത്ത ഞാൻ ശബരിമലക്ഷേത്രത്തിൽ പോയിട്ടില്ല. പോയിയെന്നു സങ്കല്പിച്ചെഴുതുകയാണ്. അവിടെ ദീപാരാധനനടക്കുമ്പോൾ കൈകൂപ്പി നില്ക്കുന്ന ഞാൻ അയ്യപ്പന്റെ ഉദ്ഭവത്തെക്കുറിച്ചു ചിന്തിക്കുമോ അതോ അതു വിസ്മരിച്ച് ഭക്തിയുടെ ലഹരിയിൽ ആറാടി നില്ക്കുമോ? രണ്ടാമത്തതേ സംഭവിക്കു. അതുപോലെ കുഞ്ഞിരാമൻനായരുടെ കവിതയിൽ വിലയംകൊള്ളുന്ന ഞാൻ കവി, ഭക്തനാണെന്നു ഓർമ്മിക്കില്ല. കവിതയുടെ ആധ്യാത്മികതയിൽ ആമജ്ജനം ചെയ്യുകയേയുള്ളു.

അദ്ദേഹത്തിന്റെ കവിതയിൽ ഭാവനാംശം ഉള്ളതുപോലെ നിത്യജീവിതത്തിലും ഭാവനാംശത്തിന്റെ അതിപ്രസരം ഉണ്ടായിരിക്കും. എങ്ങോട്ടുപോകുന്നുവെന്നു ചോദിച്ചാൽ കന്യാകുമാരിയിലേക്ക് എന്നു മറുപടി നല്കും. പോകുന്നതു വടക്കൻ പറവൂരിലേക്ക് ആയിരിക്കും. ദേഷ്യം വന്നാൽ എന്തുംപറയും. തന്നെ കുറ്റംപറഞ്ഞ ഒരു കവിയെയും ഒരു ഹാസ്യസാഹിത്യകാരനെയും കുറിച്ചു അദ്ദേഹം പറഞ്ഞവാക്കുകൾ അച്ചടിക്കാൻ വയ്യ. അതു കേട്ടപാടേ എനിക്ക് അദ്ദേഹത്തെക്കുറിച്ചുള്ള ബഹുമാനത്തിനുലോപം വന്നുപോയി. അരവിന്ദഘോഷ് *docorative peotry* എന്നു വിശേഷിപ്പിച്ച് ആക്ഷേപിക്കുന്ന കാവ്യങ്ങൾപോലെ പല കാവ്യങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. സ്വന്തം ആവർത്തനങ്ങളെ ആവർത്തിക്കുന്നതിൽ ഒരു മടിയുമില്ലായിരുന്നു കുഞ്ഞിരാമൻനായർക്ക്.

## ഇ.കെ. നായനാർ:-

വിശുദ്ധി, നിഷ്കളങ്കത ഈ ഗുണങ്ങളെക്കുറിച്ച് ആർക്കെങ്കിലുമറിഞ്ഞുകൂടെങ്കിൽ ആ മനുഷ്യൻ ഇ.കെ. നായനാരെ അറിഞ്ഞിട്ടില്ല. അദ്ദേഹം അത്രയ്ക്കു വിശുദ്ധനാണ്, നിഷ്കളങ്കനാണ്. അതിനാൽ മറ്റുള്ളവരുടെ വിശുദ്ധിയും നിഷ്കളങ്കതയും കണ്ടാൽ അദ്ദേഹം പ്രശംസിച്ചിട്ടേപോകൂ. താൻ കാണുന്നവരെയെല്ലാം അദ്ദേഹം ഒരേമട്ടിൽ കരുതുന്നു. മുൻപ് ഒരു മുഖ്യമന്ത്രിയെ എന്നെ ഒരാൾ പരിചയപ്പെടുത്തി. എന്നെ നല്ലപോലെ അറിയുന്ന അദ്ദേഹം 'ആങ് ഞാനറിയില്ല' എന്നുപലരും കേൾക്കെ പറഞ്ഞു. ഏതാനും മാസങ്ങൾക്കുമുൻപ്— ഇ.കെ. നായനാർ മുഖ്യമന്ത്രിയാണ് അന്ന്—മെഡിക്കൽ കോളേജിൽ വച്ച് ഒരാൾ ഇദ്ദേഹത്തെ അറിയുമോ എന്ന് എന്നെച്ചൂണ്ടി ചോദിച്ചു. അദ്ദേഹം ഉടനെ അനേകമാളുകൾ കേൾക്കെ പറഞ്ഞു: ''കൃഷ്ണൻ നായരെ ഞാൻ അറിയില്ലെന്നോ? ആഴ്ചതോറും ഞാൻ കാണുന്നുണ്ടല്ലോ.'' ഇതാണ് ഇ.കെ. നായനാരുടെ സ്വഭാവം. മനുഷ്യരെയാകെ മനുഷ്യരായിത്തന്നെ കാണുന്നവർ അവരുടെ മനുഷ്യത്വത്തെ അംഗീകരിക്കും. അതിനു കഴിവില്ലാത്തവർ 'ആങ് ഞാനറിയില്ല' എന്നുപറയും.

## വിലാസിനി (എം.കെ.മേനോൻ):-

സാഹിത്യകാരന്മാരിൽ ജൻറിൽമെൻ വളരെക്കുറവ്. അവരുടെ മധ്യത്തിൽ മാന്യരിൽ മാന്യനായി എം.കെ. മേനോൻ തിളങ്ങുന്നു. ഇത്രത്തോളം വായിച്ചവേറൊരു സാഹിത്യകാരൻ കേരളത്തിലില്ല. വായിച്ചാൽ അതു മനസ്സിലാക്കുകയും ചെയ്യും അദ്ദേഹം. ആരോടും വക്കാണത്തിനുവരില്ല ഈ സാഹിത്യകാരൻ. കഴിയുന്നതും ഒഴിഞ്ഞുമാറും. മറ്റു മാർഗ്ഗമില്ലാതെ വന്നാൽ ഏറ്റുമുട്ടുകയും ചെയ്യും. അപ്പോൾ വാക്കുകൾ മൂർച്ചയുള്ള ശരങ്ങളാവും; തീക്ഷണതയാർന്ന അഗ്നിനാളങ്ങളാവും. അവാർഡുകളൊക്കെ കിട്ടിയെങ്കിലും അദ്ദേഹം അർഹിക്കുന്നതരത്തിൽ യശസ്സുകൈവന്നിട്ടില്ല. ക്ഷീരപഥത്തിലെ ഏതെങ്കിലുമൊരു നക്ഷത്രത്തിൽ നിന്നു പുറപ്പെട്ട രശ്മി ഇനിയും ഭൂമിയിലെത്തിയിട്ടില്ല എന്നു പറഞ്ഞാൽ ശരിയായിരിക്കും. എം.കെ. മേനോന്റെ സാഹിത്യസൃഷ്ടിയാകുന്ന താരത്തിൽ നിന്ന് പുറപ്പെട്ട രശ്മി വരുംതലമുറകളിലെ സഹൃദയരിൽ ചെന്നുവീഴുമെന്നാണ് എന്റെ വിശ്വാസം.



സാഹിത്യവാരഫലത്തിലെ ആശയങ്ങൾക്കും അഭിപ്രായങ്ങൾക്കും അന്യോന്യവൈരുദ്ധ്യമുണ്ടെന്നു ചിലർ പറയാറുണ്ട്. അതൊരു തെറ്റിദ്ധാരണയാണ്. ഒരാളിന്റെ ഒരു കാവ്യം മനോഹരമെന്നു എഴുതിയിട്ട് അതേ ആളിന്റെ മറ്റൊരു കാവ്യം വിരൂപമാണെന്ന് എഴുതുന്നത് ഓ[illegible]ന്നിന്റെയും കലാധർമ്മത്തെ അവലംബിച്ചാണ്. ഒരു സാഹിത്യകാരന്റെ ഒരു കൃതിക്കു പരകീയ സ്വഭാവമുണ്ടെന്ന് അഭിപ്രായപ്പെട്ടിട്ട് അടുത്ത സന്ദർഭത്തിൽ അതിനെ വാഴ്ത്തിയാൽ ആ പ്രശംസ അതിന്റെ സൗന്ദര്യത്തെ അംഗീകരിച്ചതിന്റെ ഫലമാണ്. അതു പരോക്ഷമായി മൂലഗ്രന്ഥകാരനുള്ള പ്രശംസയുമാണ്. വൈരുദ്ധ്യത്തെക്കുറിച്ചുള്ള ഈ തോന്നൽ ഭ്രമത്തിൽ നിന്നു ജനിക്കുന്നതാണെന്നു വിനയപൂർവ്വം അറിയിക്കട്ടെ.



ഇ.കെ.നായനാർ

**വിശുദ്ധത നിഷ്കളങ്കത ഈ ഗുണങ്ങളെക്കുറിച്ച് ആർക്കെങ്കിലുമറിഞ്ഞു കൂടെങ്കിൽ ആ മനുഷ്യൻ ഇ.കെ. നായനാരെ അറിഞ്ഞിട്ടില്ല. അദ്ദേഹം അത്രയ്ക്ക് വിശുദ്ധനാണ്, നിഷ്കളങ്കനാണ്.**

## ടോംസിൻെറ ബോബനും മോളിയും




Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.